അന്തർഭാരതീയ പുസ്തകമാല

# മങ്ങിയ നിലാവെളിച്ചം

ഉപേന്ദ്രകിശോർദാസ്

വിവർത്തനം

വി. ഡി. കൃഷ്ണൻനമ്പ്യാർ



നാഷണൽ ബുക്ക്ട്രസ്റ്റ്, ഇന്ത്യ

ISBN 81-237-254-X

1993 (ശക 1914)


രു- 27.00

Original Title: Mala Janha (Oriya)
Malayalam Title: Mangiya Nilavelicham

പ്രസാധനം : ഡയറക്ടർ, നാഷണൽ ബുക്ക്ട്രസ്റ്റ്, ഇന്ത്യ,
എ-5 ഗ്രീൻപാർക്ക്, ന്യൂദൽഹി 110016.

# അവതാരിക

ഭാരതത്തിലെ ഇതര ഭാഷാ സാഹിത്യങ്ങളിലെന്നപോലെ ഒഡിയാ സാഹിത്യത്തിലും നോവൽ ഒരു സാഹിത്യരൂപമെന്ന നിലയ്ക്ക് കഴിഞ്ഞ ശതാബ്ദത്തിന്റെ അവസാനത്തെ മൂന്നു ദശകങ്ങളിലാണ് ഉരുത്തിരിഞ്ഞുവന്നത്. ഇംഗ്ലീഷ് നോവലുകളുടെ മാതൃകയിലാണ് ആ നോവലുകൾ എഴുതപ്പെട്ടതെന്ന് പറയേണ്ടതില്ലല്ലോ. ഉമേശ് ചന്ദ്ര് സർക്കാർ രചിച്ചതും, ക്രിസ്തുവർഷം 1888-ൽ പ്രകാശിതവുമായ 'പദ്മമാലി'യാണ് പ്രഥമ സമ്പൂർണ്ണ ഒഡിയാ നോവലായി കരുതപ്പെടുന്നത്. ഈ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതിനു പത്തുവർഷം മുമ്പ് രാം ശങ്കർ റായ് എഴുതിയ 'സൗദാമിനി' എന്ന ചരിത്രനോവലിന്റെ ഏതാനും ഭാഗം അക്കാലത്തെ ഒരു മാസികയിൽ ഖണ്ഡശഃ പ്രസിദ്ധം ചെയ്തിരുന്നു. പിന്നീട് പുസ്തകരൂപത്തിൽ പ്രസിദ്ധീകൃതമാകാത്തതുകൊണ്ട് അതു പൂർത്തിയായില്ല എന്നു കരുതപ്പെടുന്നു. അതുകൊണ്ട് ഉമേശ്ചന്ദ്രനു തന്നെ പ്രഥമ ഒഡിയാ നോവലിസ്റ്റ് എന്ന ബഹുമതി കിട്ടുകയുണ്ടായി.

'പദ്മമാലി' ഒരു ചരിത്ര നോവലാണ്. ഒറീസ്സയിലെ നീലഗിരി കോട്ടയിൽ 1835 ൽ ഉണ്ടായ ഒരു യഥാർത്ഥ സംഭവത്തെ ആസ്പദമാക്കി എഴുതപ്പെട്ടതാണിത്. ഒറീസ്സയിലെ ചരിത്ര പ്രസിദ്ധമായ ഏതെങ്കിലും സംഭവമോ, ഇതിഹാസ പ്രസിദ്ധനായ വ്യക്തിയുടെ ജീവിതമോ അടിസ്ഥാനമാക്കി എഴുതിയതല്ല ഈ കൃതി. രണ്ട് അയൽരാജ്യങ്ങൾ തമ്മിലുളള ഏറ്റുമുട്ടലും, സംഘർഷവും, നാരീ അപഹരണവും ഉൾപ്പെടുന്ന രോമാഞ്ചജനകമായ സംഭവങ്ങളാണ് ഇതിന് അടിസ്ഥാനം. ഈ കഥ അന്നത്തെ ഒറീസ്സാ രാജ്യത്തിന്റെ ഒരു യഥാർത്ഥ ചിത്രമാണ് എന്ന കാര്യത്തിൽ സംശയംവേണ്ട. ഒറീസ്സയിൽ വെളളക്കാർ അധികാരത്തിലേറിയിട്ട് മുപ്പതു വർഷങ്ങൾക്കുളളിൽ മാറിവന്ന ഉത്ക്കൽ-സാമൂഹ്യജീവിതത്തിന്റെ ഒരു ഏകദേശചിത്രം ഇതിൽ കാണാം. അന്ന് ഒറീസ്സാദേശത്തു നിലവിലിരുന്ന അരാജകത്വവും നാരീ അപഹരണവും ഭരണപരമായ പിടിപ്പുകേടും, ലഹളയുമൊക്കെ പൂർണ്ണരൂപത്തിൽ ഈ നോവലിൽ നിന്നു നമുക്കു ലഭിക്കും. ഒഡിയയിൽ നോവൽ രചനയുടെ ശൈശവാവസ്ഥയിൽ എഴുതപ്പെട്ടതാണെങ്കിലും, ഇതിലെ വർണ്ണനകൾ

സരസവും പ്രശംസനീയവുമാണ്. കലാപ്രേമികൾക്ക് ഇന്നും ഈ കൃതി ആനന്ദം നൽകുന്നു.

അടുത്ത ആഖ്യായികാകാരൻ എന്ന നിലയിൽ രാംശങ്കറിൻെറ പേർ എടുത്തു പറയാം. അദ്ദേഹത്തിൻെറ 'വിവാസിനി' (1982-83ൽ രചിച്ചത്) എന്ന നോവൽ മറാഠാ ഭരണകാലത്തെ ഒറീസ്സയിലെ ദുർഭരണം, അക്രമം, ക്ഷാമം എന്നിവയുടെ പശ്ചാത്തലത്തിലുള്ള ഒരു സാങ്കൽപ്പിക പ്രണയകഥയാണ്. ഇങ്ങനെ കാല്പനികവും ചരിത്രപരവുമായ വിഷയങ്ങളെ അടിസ്ഥാനമാക്കി നോവലെഴുതുന്ന രീതി നിലവിലിരിക്കെത്തന്നെ ഒഡിയാ നോവൽ രംഗത്ത് യുഗപ്രഭാവനായ ഫക്കീർ മോഹൻ പ്രത്യക്ഷപ്പെട്ടു. അദ്ദേഹം രചിച്ച 'ഛേമാണ് ആഠ് ഗുംഠ് ' (ആദ്യപതിപ്പ്: 1898), 'ലഛ്മാ'(1903), 'മാമൂം' (1913), 'പ്രായശ്ചിത്ത്' (1915) എന്നീ നോവലുകളൊക്കെ ഒഡിയയിലെ ഉത്കൃഷ്ട കൃതികളായി കരുതപ്പെടുന്നു. ഐതിഹാസിക നോവലായ 'ലഛ്മാ' ഒഴിച്ചുള്ള ഫക്കീർ മോഹൻെറ മറ്റു മൂന്നു നോവലുകളിലും ലോഭം, അഹങ്കാരം, ചീത്ത സംസ്ക്കാരം എന്നിവയുടെ പരിണാമം കാട്ടുന്നതോടൊപ്പം സമൂഹത്തിലെ തികച്ചും സാധാരണക്കാരായ സ്ത്രീ പുരുഷൻമാരുടെ ജീവിതം വാസ്തവികരൂപത്തിൽ ചിത്രീകരിച്ചിട്ടുമുണ്ട് ഫക്കീർമോഹൻെറ രചനാകാലത്താണ് നാം ആദ്യമായി സമൂഹത്തിൽ സാധാരണ മനുഷ്യൻെറ ചിത്രം ജനജീവിതത്തിൻെറ പ്രധാന ഘടകമായി രൂപംകൊണ്ടു കാണുന്നത്.

ഇതുകൂടാതെ, ഫക്കീർമോഹൻെറ വർണ്ണനാരീതി വളരെ സരസവും ചിത്താകർഷകവുമാണ്. ഹാസ്യരസസൃഷ്ടിയിലും, പരിഹാസ്യപാത്രങ്ങളെയും ചുറ്റുപാടുകളെയും ചിത്രീകരിക്കുന്നതിലും ഫക്കീർമോഹൻ ഒഡിയാസാഹിത്യത്തിൽ അദ്വിതീയനാണ്

ഫക്കീർമോഹൻെറ നോവലുകളുടെ രചനാപദ്ധതി അദ്ദേഹത്തിൻെറ സമകാലീനരായ സാഹിത്യകാരന്മാരെ വളരെ സ്വാധീനിച്ചു. പക്ഷേ അദ്ദേഹത്തിൻെറ മരണശേഷം ഒഡിയ കഥാസാഹിത്യത്തിലും നോവൽ രംഗത്തും ഒരു ശൈഥില്യം പ്രകടമായി കണ്ടു. അത് അകറ്റുവാനും ഒഡിയാനോവലിനെ ജനപ്രീതികരമാക്കാനും 'മുകുർ' പത്രികയുടെ പത്രാധിപർ ബ്രിജസുന്ദരദാസ് വളരെ പരിശ്രമിച്ചു. ഇതിനായി 'മുകുർ നോവൽ ഗ്രൻഥമാല' പ്രസിദ്ധം ചെയ്യാൻ വ്യവസ്ഥ ചെയ്തു. ഇതുപോലെ 'സഹ്കാർ' പത്രാധിപരുടെ ശ്രമഫലമായി 'ആനന്ദ ലഹരി നോവൽമാല'യും. പ്രതിമാസ നോവൽ പത്രിക 'ഭാരതി'യും പ്രസിദ്ധീകരിച്ചു. ഈ രണ്ടു സ്ഥാപനങ്ങളുടെയും, പ്രസിദ്ധീകരണരീതിയുടെയും ഫലമായി ഒഡിയയിൽ ഒട്ടനവധി നോവലുകൾ യഥാകാലം അച്ചടിക്കുകയും, പ്രചരിപ്പിക്കുകയും ചെയ്തു.

ഫക്കീർമോഹൻെറ പിൻഗാമികളിൽ ചിന്താമണി മഹന്തിയും,

കുന്തളകുമാരി സാമ്പത്തും പ്രസിദ്ധരാണ്. ചിന്താമണി സാമൂഹ്യ കഥകളെ അടിസ്ഥാനമാക്കി നോവൽ രചിച്ചു. എങ്കിലും അദ്ദേഹത്തിന്റെ കൃതികൾ അധികവും കഥാപ്രധാനങ്ങൾ തന്നെയാണ്. കഥാപാത്രങ്ങളുടെ മാനസിക പ്രവർത്തനങ്ങളും പ്രതിപ്രവർത്തനങ്ങളും അദ്ദേഹത്തിന്റെ നോവലുകളിൽ അപഗ്രഥിച്ചു കാണുന്നില്ല.

അഞ്ചു നോവലുകൾ രചിച്ച കുന്തളകുമാരി, സ്ത്രീ സ്വഭാവം ചിത്രീകരിക്കുന്നതിൽ അതിയായ പ്രാഗത്ഭ്യം കാട്ടി. ചിന്താമണിയെ അപേക്ഷിച്ച് അവരുടെ എല്ലാ കഥാപാത്രങ്ങളും കൂടുതൽ വിപ്ലവകാരികളും, പുരോഗമനവാദികളും സംസ്ക്കാരസമ്പന്നരുമാണ്. ഇക്കാലത്ത് അനേകം ഐതിഹാസിക കഥകളെ ആധാരമാക്കി നോവലുകൾ എഴുതപ്പെട്ടു. ഇപ്രകാരം എഴുതിയവരിൽ ചിന്താമണി ആചാര്യ, താരിണി ചരൺ രഥ്, രാംചന്ദ്ര ആചാര്യ, ശ്രീധർ മഹാപാത്ര തുടങ്ങിയവർ ഉൾപ്പെടുന്നു.

ഇക്കാലത്തെ വിശിഷ്ട നോവലുകളിൽ നന്ദകിശോർ ബലിന്റെ 'കനകലത' (1925), ബൈഷ്ണവചരണദാസിന്റെ 'മോനെ മോനെ' (1926), ഉപേന്ദ്രകിശോർദാസിന്റെ 'മോലാജോൻഹോ' (മങ്ങിയനിലാവെളിച്ചം - 1928), എന്നിവ പ്രസിദ്ധമാണ്. 'മോനെ മോനെ' ഒഡിയാ സാഹിത്യത്തിലെ ആദ്യത്തെ മാനസികാപഗ്രഥനപ്രധാനമായ നോവലായി കണക്കാക്കാം. ഇവരെകൂടാതെ കാൻഹുചരൺ മഹന്തി, ഗോപീനാഥ് മഹന്തി, കാളിന്ദീ ചരണ പാണിഗ്രാഹി, ഗോദാവരീശ് മഹാപാത്ര, രാജ കിശോർ പട്നായക്, നിത്യാനന്ദമഹാപാത്ര, കമലാകാന്തദാസ്, ചക്രധർ മഹാപാത്ര തുടങ്ങിയവർ രണ്ടാംലോകമഹായുദ്ധത്തിനു മുമ്പുതൊട്ട് സ്വാതന്ത്ര്യസമരത്തിനുശേഷം വരെയുള്ള കാലത്ത് ധാരാളം നോവലുകൾ എഴുതി ഒഡിയാ സാഹിത്യത്തെ സമൃദ്ധമാക്കുകയും സ്വയം യശസ്സ് നേടുകയും ചെയ്തു.

വിദേശ നോവലുകളിലെ കഥകൾ ഉത്കൽ പശ്ചാത്തലത്തിൽ അവതരിപ്പിച്ചവരിൽ ഗോദാവരീശ് മിശ്രയുടെയും ഗോദാവരീശ് മഹാപാത്രയുടെയും പേരുകൾ പ്രധാനമാണ്. കാളിന്ദീചരണിന്റെ 'മാടീരോ മോണിഷോ' (മൺകോലങ്ങൾ) ഒറീസ്സയിൽ മാത്രമല്ല, ഭാരതത്തിലാകെ ചർച്ച ചെയ്യപ്പെട്ടു. യാഥാർത്ഥ്യവും ആദർശവും തമ്മിലുള്ള സമന്വയം കാരണം ഇതൊരു സാർത്ഥക കൃതിയുടെ അന്തസ്സ് നേടി. ത്യാഗം, സംയമനം, സഹിഷ്ണുത, ഉദാരത, അഹിംസ എന്നിവയുടെ മൂർത്തിമത്രൂപമായി അദ്ദേഹം ബർജു എന്ന കൃഷിക്കാരനെ അവതരിപ്പിച്ചു ഗൂഢാലോചനക്കാരുടെ തെറ്റായ പരാമർശത്തിൽപ്പെട്ട് എന്നും അഷ്ടിക്കു വകയുണ്ടാക്കാൻ പാടുപെടുന്ന കുടുംബത്തിൽ കൊടുങ്കാറ്റടിച്ചിട്ടും, ബർജുവിനെപ്പോലുള്ള ആദർശവാദി തന്റെ ത്യാഗത്തിന്റെ ബലത്തിൽ എങ്ങനെ പ്രശ്നങ്ങൾക്ക് പരിഹാരം കാണുന്നു എന്ന് ഈ

നോവലിൽ ചിത്രീകരിച്ചിട്ടുണ്ട്.

രാജകിശോർ പട്നായക്കിൻെറ നോവലുകളിൽ മാനസികാപഗ്ര ഥനത്തോടു കൂടുതൽ താൽപര്യവും സ്വന്തം വിചാരങ്ങളിൽ മുഴുകിക്കഴിയുന്ന ശീലവും കാണാം. ഹൃദയത്തിലെ നിഗൂഢ മായ രഹസ്യം അന്വേഷിക്കൽ അദ്ദേഹത്തിൻെറ നോവലുകളുടെ പ്രധാന സ്വഭാവമാണ്. നിത്യാനന്ദ മഹാപാത്രയുടെ നോവലു കളും സൂക്ഷ്മ മാനസികാപഗ്രഥനപ്രധാനവും വികാരപ്രധാനവു മാണെങ്കിൽ കൂടി, കഥയുടെയും സങ്കൽപ്പത്തിൻെറയും ഐശ്വര്യ ത്തിലും വിചാരാപഗ്രഥനത്തിലും സമൃദ്ധവുമാണ്. സമകാലീന രാഷ്ട്രീയ ചേതനയുടെയും അഹിംസാത്മക സമരത്തിൻെറയും പശ്ചാത്തലത്തിൽ എഴുതിയ നോവലിസ്റ്റുകളിൽ ഹരികൃഷ്ണ മേഹത്താബും രാംപ്രസാദ് സിംഗും പ്രധാനികളാണ്.

ആധുനിക ഒഡിയാ നോവലുകളിൽ കൃതികളുടെ എണ്ണം കൊണ്ടും ജനപ്രീതികൊണ്ടും ഒന്നാമൻ കാൻഹുചരണാണ്. കഴിഞ്ഞ അമ്പതു വർഷങ്ങളിൽ അദ്ദേഹം അമ്പതിലധികം നോവലു കൾ എഴുതി. അദ്ദേഹത്തിൻെറ നോവലിന് കേന്ദ്രസാഹിത്യ അക്കാ ദമി സമ്മാനം ലഭിച്ചു. കാൻഹുചരണിൻെറ നോവലുകൾ മിക്ക വാറും പ്രണയപ്രധാനമാണ്. സ്ത്രീയുടെ പ്രണയം, അന്തർദ്വന്ദ്വം ഇവയെ അദ്ദേഹം വിശദമായി ചിത്രീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ എല്ലാ നോവലുകളുടെയും ഭാഷ സരളവും, വികാരാർദ്രവും, കോമ ളവുമാണ്. വർണ്ണനാശൈലിയിലും അദ്ദേഹം വിജയകരമായി പല പരീക്ഷണങ്ങളും നടത്തിയിട്ടുണ്ട്.

കാൻഹുചരണിൻെറ അനുജൻ ഗോപിനാഥ് ആധുനിക ഒഡിയാ സാഹിത്യത്തിലെ ശ്രേഷ്ഠകലാകാരനാണ്. പ്രധാനമായും ആദി വാസികളുടെ ജീവിതം ചിത്രണം ചെയ്യുന്നതിൽ, ഗോപിനാഥ് ഭാര തീയ നോവൽ രംഗത്തെ ഒരു മുന്നണി കലാകാരനാണ്. അദ്ദേ ഹത്തിൻെറ 'അമൃതസന്താനം' കേന്ദ്രസാഹിത്യ അക്കാദമി സമ്മാ നംനേടി, ഒഡിയാ സാഹിത്യത്തിൻെറയും സാഹിത്യകാരൻമാ രുടെയും അന്തസ്സുയർത്തി. കഥാപ്രേമികൾക്ക് അദ്ദേഹത്തിൻെറ നോവലുകൾ അപ്രിയമായി തോന്നാം. പക്ഷേ സൂക്ഷ്മമാന സികാപഗ്രഥനത്തിലും പ്രവർത്തന-പ്രതിപ്രവർത്തനങ്ങളുടെ അപ ഗ്രഥനത്തിലും, പശ്ചാത്തലത്തിൻെറ സൂക്ഷ്മവും ജീവസ്സുറ്റതു മായ ചിത്രീകരണത്തിലും അവ അർത്ഥവത്തും അദ്വിതീയവുമാണ്. 'പർജാ' 'ദാദീബുഢാ', 'അമൃതസന്താനം' എന്നീ നോവലുകളിൽ വനപ്രകൃതിയും, ജീവിതധാരയും, ആദിവാസികളുടെ സരളസുന്ദ രവും, രോമാഞ്ചജനകവുമായ ജീവിതവും വളരെ മിഴിവുറ്റരീതിയിൽ അദ്ദേഹം ചിത്രീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ ഭാഷാശൈലിയും വർണ്ണനയും വിഭിന്നവും വിശിഷ്ടവുമാണ്. ഒഡിയാ ഗദ്യശൈലി യുടെ പുതിയ അവതരണവും അസന്ദിഗ്ധ ഒഡിയാ ശബ്ദങ്ങളുടെ

സംയോജനവും, സരളമായ ഭാഷയിലുള്ള കാവ്യാത്മകവും വികാരോഷ്മളവുമായ വർണ്ണനയുംകൊണ്ട് അദ്ദേഹം തന്റെ അസാധാരണ പ്രതിഭ കാട്ടിത്തന്നു. അദ്ദേഹത്തിന്റെ 'മാടി മടാൽ' എന്ന നോവലിനു ഭാരതീയ ജ്ഞാനപീഠ സമ്മാനവും ലഭിച്ചു.

രണ്ടുലോകമഹായുദ്ധങ്ങളുടെ ഇടയ്ക്ക് എഴുതിയ നോവലുകളിൽ, സാധാരണ നിലയ്ക്ക് സാമൂഹ്യ-സാംസ്ക്കാരിക മനോഭാവത്തിനാണ് പ്രാധാന്യം നൽകിയിട്ടുള്ളത്. ഇക്കാലത്തെ അത്യാധുനികവും സമകാലീനവുമായ നോവലുകളിൽ ആദർശവാദത്തെ അപേക്ഷിച്ച് യാഥാർത്ഥ്യത്തിനാണ് അധികം മഹത്വം നൽകിയിട്ടുള്ളത്. ഫക്കീർ മോഹന്റെ കാലത്ത് പ്രാചീന സംസ്ക്കാരത്തിനും പാരമ്പര്യത്തിനും എതിരെ സ്വരം മുഴങ്ങിയെങ്കിലും ജാതിഭേദത്തിനെതിരായ വ്യക്തമായ നിർദ്ദേശം ഒന്നും ഇല്ലായിരുന്നു. പക്ഷെ സമസാമയിക നോവലുകളിലെ സർവ്വകഥാപാത്രങ്ങളും കാലത്തിന് എതിരെ നീന്തുന്നവരാണ് പ്രേമതടസ്സത്തിന്റെ ദുഷ്പരിണാമങ്ങളും, അപരാധികളായ കഥാപാത്രങ്ങളോടുള്ള താർക്കികവും സഹാനുഭൂതിപൂർണ്ണവുമായ കാഴ്ചപ്പാടും, ആധുനിക എഴുത്തുകാരുടെ സൃഷ്ടികളിൽ കാണാം. കൂടാതെ ഈ യുഗത്തിലെ നാനാതരത്തിലുള്ള പ്രശ്നങ്ങളും, സാമ്പത്തിക, ധാർമ്മിക, ജാതീയ വൈഷമ്യങ്ങളും, അവിചാരത്തിനും ചൂഷണത്തിനുമെതിരെയുള്ള പ്രതിപാദവും, മിക്കവാറും നോവലുകളുടെ ലക്ഷ്യമായിട്ടുണ്ട്. നോവലെഴുത്തുരംഗത്ത് ബോധധാരാരീതിയും, അനേക കഥാനിരീക്ഷണരീതിയും പലരും പ്രയോഗിച്ചു നോക്കി.

സമസാമയിക നോവലിസ്റ്റുകളിൽ ജ്ഞാനേന്ദ്രവർമ്മ, സുരേന്ദ്ര മഹന്തി, വസന്തകുമാരി പട്നായക്, വിഭൂതി പട്നായക്, ശന്തനു കുമാർ ആചാര്യ എന്നിവർ പ്രധാനികളാണ്.

ഒറീസ്സയിലെ സംസ്ക്കാരസമ്പന്നമായ ഒരു ജമീന്ദാർ കുടുംബത്തിൽ 1901-ൽ ഉപേന്ദ്രകിശോർദാസ് ജനിച്ചു. സമ്പന്നതയിലും സ്വാതന്ത്ര്യത്തിലുമാണ് അദ്ദേഹം ജീവിതം നയിച്ചത്. ബി.ഏ.യ്ക്കു പഠിക്കുമ്പോൾ അദ്ദേഹം നിസ്സഹകരണപ്രസ്ഥാനത്തെ തുറന്ന് അനുകൂലിച്ചു. 1921 മുതൽ 1931 വരെ ചെറിയ ചെറിയ ഗ്രാമങ്ങളിൽ സംഘടിതശക്തി വളർത്തുവാൻ സ്വയം പരിശ്രമിച്ചു. പക്ഷെ ക്രമേണ ഇക്കാര്യങ്ങളിൽ താൽപ്പര്യം കുറഞ്ഞ് അദ്ദേഹം പട്ടണത്തിൽ താമസം ഉറപ്പിച്ചു. ശേഷജീവിതം യഥാർത്ഥകവിയും, കലാമർമ്മജ്ഞനുമെന്ന നിലയിൽ തന്റെ സ്വപ്നങ്ങൾക്കു രൂപം നൽകാനായി ചെലവഴിച്ചു. അദ്ദേഹത്തിന്റെ ജീവിതപങ്കാളികൾ നിറവും, ബ്രഷും, പേനയും, പൂവും, പക്ഷിയും, ശിൽപ്പകലയും ആയിരുന്നു. തന്റെ ജൻമസിദ്ധമായ കലാനുരാഗം കൊണ്ടാവാം, അദ്ദേഹം ജനസേവനമാർഗ്ഗം ഉപേക്ഷിച്ചു. പക്ഷിപരിപാലനവും ചിത്രകലയും, ശില്പരചനയും, കഥ, കവിത, സംഗീതം, നോവൽ

തുടങ്ങിയവയും അദ്ദേഹത്തിൻെറ മുഴുവൻ സമയവും അപഹരിച്ചു. അതിനായി തൻെറ സർവ്വഭൂസ്വത്തും അദ്ദേഹം പണയപ്പെടുത്തി. 1972-ൽ അദ്ദേഹം മരിച്ചു. ചിത്രരചനയിലും കവിതയിലും കുട്ടിക്കാലം തൊട്ടേ അദ്ദേഹത്തിന് അഗാധതാൽപ്പര്യം ഉണ്ടായിരുന്നു. തൻെറ അമ്മയുടെ പത്രാധിപത്യത്തിൽ പ്രസിദ്ധം ചെയ്ത 'പരിചാരിക'യിലാണ് അദ്ദേഹത്തിൻെറ ആദ്യകവിത പ്രസിദ്ധപ്പെടുത്തിയത്. പിന്നീട് യൗവ്വനകാലത്ത് അദ്ദേഹം കഥാരചനയിൽ തൽപ്പരനായി. അദ്ദേഹത്തിൻെറ കുടുംബവക 'വാരുണി' എന്ന പ്രസിദ്ധപത്രികയിൽ അദ്ദേഹത്തിൻെറ പല കഥകളും പ്രസിദ്ധീകരിച്ചു. ഇതിൽ തന്നെ അദ്ദേഹത്തിൻെറ നോവൽ 'മരാ ഹുവാ ചാന്ദ്' (മങ്ങിയ നിലാവെളിച്ചം) തുടർച്ചയായി പ്രസിദ്ധപ്പെടുത്തി. ഈ കൃതികളോടൊപ്പം, കഥാകൃത്ത് എന്ന നിലയിൽ, ദാസ് ഒറീസ്സയിലെ വായനക്കാർക്കു പ്രിയങ്കരനായി. പിന്നീട് അദ്ദേഹം പല കഥകളും എഴുതിയതോടൊപ്പം ബാലസാഹിത്യരചനയിലും ശ്രദ്ധിച്ചു. 'ആലിബാബ' (കട്ടക്ക് പ്രിൻറിംഗ് കമ്പനി: 1932) 'കാം ഉരി ദേശോരേ ഗളരി' എന്നീ കൃതികൾ ആ രംഗത്ത് പ്രസിദ്ധങ്ങളാണ്. രണ്ടാമത്തെ പുസ്തകം 'ആലീസ് ഇൻ വണ്ടർലാൻഡി'-ൻെറ മാതൃകയിൽ രചിച്ചതായിരുന്നു.

ദാസിൻെറ അവസാനകാലം ഗവേഷണത്തിൽ മുഴുകി. ഇക്കാലത്ത് അദ്ദേഹം 'മേഘദൂതം', 'ഗീതഗോവിന്ദം', 'ശ്രീമദ്ഭഗവദ്ഗീത' എന്നിവ പരിഭാഷപ്പെടുത്തി. 'പ്രാച്യവിദ്യാസമിതി' എന്നൊരു ഗവേഷണസ്ഥാപനം സ്ഥാപിച്ച് പലരുടെയും സഹകരണത്തോടെ നല്ല നിലയിൽ പ്രവർത്തിച്ചു. 'വിഷ്ണുപുരാണ'വും 'ഭാഗവത'വും ഗദ്യ പരിഭാഷയിലാക്കിയത് ഈ രംഗത്തെ ഒരു വലിയ നേട്ടമാണ്. അദ്ദേഹത്തിൻെറ മരണശേഷം ഈ കൃതികൾ ഇന്നേവരെ അപ്രകാശിതമാണ്.

ചിത്രകാരൻ എന്ന നിലയിൽ അദ്ദേഹത്തിൻെറ അനേകം ചിത്രങ്ങൾ ചിത്രാസ്വാദകരുടെയും കലാനിരൂപകരുടെയും പ്രശംസ പിടിച്ചു പറ്റി. 'ലക്ഷ്മി', 'പള്ളിവധു' ഇവ അക്കൂട്ടത്തിൽ എടുത്തു പറയാവുന്നവയാണ്. മൊത്തത്തിൽ സൃഷ്ടിയോട് ഈ കലാകാരന് ആന്തരികമായ അനുരാഗം ഉണ്ടായിരുന്നു. വാർദ്ധക്യകാലത്ത് യാതൊരു മറയും കൂടാതെ അദ്ദേഹം ഇക്കാര്യം സമ്മതിച്ചിട്ടുമുണ്ട്.

"ഇന്ന് ഈ പ്രായത്തിൽ കാഴ്ചശക്തി നശിച്ച് പുറംലോകം കാണാൻ എനിക്കു വിഷമമായിത്തീർന്നിരിക്കുന്നു. പക്ഷെ എൻെറ ഉള്ളിൽ ഇന്നും ആ സൗന്ദര്യലക്ഷ്മിയുടെ വിളി ഞാൻ കേൾക്കുന്നുണ്ടാവും.......എത്രയൊക്കെ കണ്ടിട്ടും സൗന്ദര്യം കാണാൻ ഇനി എത്രയോ ബാക്കിയുണ്ട്! ഒരു കാര്യം ഓർമ്മയുണ്ട്: സൗന്ദര്യതപസ്സ് ഒരു ദിവസത്തെ തപസ്സല്ല, ജൻമങ്ങളിലുള്ള തപസ്സാണ്. ഇതേവരെ സൗന്ദര്യകലയെപ്പറ്റി ഞാൻ ഒന്നും അറിഞ്ഞിട്ടില്ല എന്നു

മാത്രം എനിക്കറിയാം."

'മരാ ഹുവാ ചാന്ദ്' (മങ്ങിയ നിലാവെളിച്ചം) എന്ന ഒരു ലഘു നോവൽ എഴുതി അദ്ദേഹം ഒഡിയാ നോവൽരംഗത്ത് അമരനായി. ഇതിലെ കഥ ലഘുവാണ് ഒരു കൊച്ചുഗ്രാമത്തിലെ ഇടത്തരം ബ്രാഹ്മണ കുടുംബത്തിൽ ജനിച്ച സതി അഥവാ സത്യഭാമ, നരഹരി എന്നുപേരുള്ള കറുത്തു വികൃതനായ രണ്ടാംകെട്ടുകാരൻ വൃദ്ധബ്രാഹ്മണ ജൻമിദാരനു വിവാഹം കഴിക്കാൻ നിർബ്ബന്ധിതയാവുന്നു. സതിയുടെ കൗമാര സുഹൃത്തും, അതേ ഗ്രാമക്കാരനും-വിദ്യാസമ്പന്നനും യുവാവുമായ നാഥൻ എതിർത്തിട്ടും വിവാഹം നടന്നു. നരഹരിയുടെ വെപ്പാട്ടിയായിരുന്ന സൗരഭി കാരണം സതിയുടെ ദാമ്പത്യ ജീവിതം ദുഃഖകരവും, ദുസ്സഹവും ആയിത്തീർന്നു. ഒടുവിൽ ഗ്രാമത്തിൽനിന്നുമകലെ, ധവളേശ്വർ നദിയുടെ കരയ്ക്കുവച്ച്, ശക്തിയായ കാറ്റിൽ, ആൾക്കൂട്ടത്തിനിടയിൽ സതിയുടെ ഭർത്താവും വെപ്പാട്ടിയായ സൗരഭിയും അവളെ സൂത്രത്തിൽ ഉപേക്ഷിച്ചിട്ടു ഗ്രാമത്തിൽ തിരിച്ചു ചെല്ലുന്നു ആ നിസ്സഹായാവസ്ഥയിൽ പൊടുന്നനെ സതി തൻെറ 'മാനസപുരുഷനായ' നാഥൻചേട്ടനെ കണ്ടുമുട്ടുന്നു. നാഥൻ ആൾക്കൂട്ടത്തിൽനിന്നും അവളെ രക്ഷിച്ച് പിറ്റേദിവസം ഭർത്തൃഗൃഹത്തിലെത്തിച്ചു. പക്ഷേ അന്യപുരുഷൻെറകൂടെ രാത്രികഴിച്ചെന്ന ദുരാരോപണം ചുമത്തി അവളുടെ ഭർത്താവ് അവളെ ഉപേക്ഷിച്ചു.

ഇതിനിടെ കോളറ പിടിപെട്ട് സതിയുടെ മാതാപിതാക്കൻമാർ മരിച്ചു. ഈ ദുഃഖവർത്തമാനം സതിയോടു പറയാതെ നാഥൻ അവളെ നേരെ കട്ടക്ക്പട്ടണത്തിലേക്കുകൊണ്ടുപോകാൻ നിർബൻധിതനായി. പക്ഷേ പട്ടണത്തിൽ നാഥനു തൊഴിലൊന്നും ലഭിച്ചില്ല. ഒടുവിൽ സതിയുടെ വാക്കുകേട്ട് രണ്ടുപേരും അവരുടെ ഗ്രാമത്തിൽ തിരിച്ചു ചെല്ലുന്നു. പക്ഷേ ഗ്രാമത്തിലെ സ്കൂൾമാസ്റ്റർ അച്യുതൻെറ കാപട്യവും, ഗ്രാമീണരുടെ സങ്കീർണ്ണമനോഭാവവും, സാമൂഹ്യനിയമവും അവരുടെ ജീവിതം ദുസ്സഹമാക്കിത്തീർത്തു. തൻെറ ഏക അവലംബമായ നാഥൻ ചേട്ടൻെറ കൂടെ കഴിയുക ഇനി പ്രയാസമാണെന്നു സതി മനസ്സിലാക്കി. താൻ കാരണം അദ്ദേഹം കണ്ണടച്ച് ഒക്കെ സഹിക്കുകയാണ്. നിർദ്ദയമായ സമുദായത്തിൽ സ്വന്തക്കാരുടെ അവഗണന വേണ്ടുവോളം അവൾ സഹിച്ചുകഴിഞ്ഞു. ഒടുവിൽ ഒരു രാത്രി, അവൾ നാഥൻ ചേട്ടൻെറ പേർക്ക് തൻെറ അന്ത്യലിഖിതം എഴുതിവെച്ചിട്ട് ഇറങ്ങിത്തിരിക്കുന്നു – ജീവിതത്തിൻെറ മറുകരയിലേക്ക്. ഇപ്രകാരം നോവലിൻെറ അന്ത്യം തികച്ചും ഹൃദയസ്പർശിയായിരിക്കുന്നു.

സതിയുടെ ആത്മകഥനം നോവലിൻെറ അടിസ്ഥാനമാക്കിയതുകൊണ്ട് മറ്റുകഥാപാത്രങ്ങളെ വിസ്തരിച്ചു വർണ്ണിക്കാൻ സാവകാശം കിട്ടിയിട്ടില്ല. എങ്കിലും നോവലിസ്റ്റ് സതിയുടെ പ്രതി

കരണങ്ങളിൽക്കൂടി അന്യ കഥാപാത്രങ്ങളെ ചിത്രീകരിച്ചിട്ടുണ്ട്. സതിയുടെ അച്ഛനമ്മമാർ, അവളുടെ പ്രിയപ്പെട്ട നാഥൻചേട്ടൻ, വൃദ്ധനായ ഭർത്താവ് നരഹരി, അയാളുടെ വെപ്പാട്ടി സൗരഭി, കുട്ടിയായ നടോ, ദേവപൂജയിൽ നിമഗ്നയായ അമ്മായിഅമ്മ, വിശ്വസ്തനായ ഭൃത്യൻ സയിത്താ, ദുഷ്ടനായ മാസ്റ്റർ അച്ച്യുതൻ തുടങ്ങിയ കഥാപാത്രങ്ങളെ തെളിവോടും മിഴിവോടും ചിത്രീകരിച്ചിരിക്കുന്നു.

കഥയുടെ യാഥാർത്ഥ്യത്തോടൊപ്പം സ്വഭാവചിത്രീകരണത്തിലെ സ്വാഭാവികതയും സൂക്ഷ്മമാനസികാപഗ്രഥനവും, പ്രവർത്തന-പ്രതിവർത്തനശൈലിയുംകൊണ്ട് നോവലിന് നല്ല ശില്പം കിട്ടിയിട്ടുണ്ട്. ഗ്രാമത്തിലെ ഒരു പാവം പെൺകിടാവിന്റെ മനസ്സിലെ വിവാഹത്തോടുളള പ്രതികരണം, സമപ്രായക്കാരികളുമായുളള കളിതമാശ, ഗ്രാമജീവിതത്തിലെ മധുരാനുഭൂതി, അച്ഛനമ്മമാരുടെ വാത്സല്യം, നവയുവതിയുടെ ഉളളിൽ കുട്ടിയോടുണ്ടാകുന്ന സ്നേഹം, കന്യകയുടെ ആദ്യരാത്രി, വൃദ്ധനും കുത്സിതനും ഹൃദയശൂന്യനുമായ ഭർത്താവിനോടുളള വെറുപ്പും വിദ്വേഷവും, സാമൂഹ്യമര്യാദയുടെപേരിൽ നിയന്ത്രിക്കപ്പെട്ട അനുരാഗം, ക്ഷമയും സ്വഭാവശക്തിയും, ജമീന്ദാരൻമാരുടെ ഗർവ്വും, സമുദായത്തിലെ മേലാളന്മാരായ ഗ്രാമത്തലവൻമാരുടെ ഹൃദയശൂന്യമായ തീരുമാനവും കാപട്യവും എന്നിവയെല്ലാം നോവലിസ്റ്റ് തന്റെ നോവലിന്റെ സംക്ഷിപ്ത ഘടനക്കുളളിൽ സ്വാഭാവികമായി ഉൾക്കൊളളിച്ചിരിക്കുന്നു.

സരളവും ഗ്രാമീണവുമായ ഭാഷകൊണ്ട് ഈ കൃതി രുചികരവും, പാരായണക്ഷമവും ആണ്. പലയിടത്തും ഇതിലെ കാവ്യശൈലി കൊളളാം. നോവലിന്റെ പേരും – മങ്ങിയ നിലാവെളിച്ചം– ഉചിതമായിട്ടുണ്ട്. പകലിന്റെ നിഷ്പത്തി അഥവാ മൂടപ്പെട്ട ചന്ദ്രൻ. പരുക്കൻ യാഥാർത്ഥ്യങ്ങളുടെ ആഘാതത്തിൽപ്പെട്ടു ജീവിതം എങ്ങനെ വാടിപ്പോവുന്നു, എന്ന് ഈ നോവലിൽ പറഞ്ഞിരിക്കുന്നു.

ജനപ്രീതിയുടെ കാഴ്ചപ്പാടിൽ ഈ നോവൽ നാടകരൂപത്തിൽ സ്റ്റേജിൽ അവതരിപ്പിച്ചു കഴിഞ്ഞു. നോവലിനെ ആസ്പദമാക്കി ഒഡിയായിൽ ചലച്ചിത്രവും നിർമ്മിച്ചു. ഇംഗ്ലീഷിലും ഭാരതത്തിലെ മറ്റു പ്രാദേശിക ഭാഷകളിലും വിവർത്തനം ചെയ്യുന്നതോടെ ഇതിന്റെ മഹത്വം കൂടുതൽ വെളിവാകും എന്നതിൽ രണ്ടുപക്ഷമില്ല.

ജാനകി വല്ലഭ് മഹന്തി

# മങ്ങിയ നിലാവെളിച്ചം

വൈശാഖത്തിലെ തിളങ്ങുന്ന വെയിലിൽ ആകസ്മികമായി ഉണ്ടാകുന്ന മേഘങ്ങളുടെ മാന്ത്രികസ്പർശംപോലെ, തികച്ചും നിസ്സഹായമായ ജീവിതത്തിലും ചില സുന്ദരനിമിഷങ്ങൾ ഉണ്ടാകാറുണ്ട്. അപ്പോൾ ജീവിതമാകെ ഏതോ അജ്ഞാതമായ പ്രകാശമാർഗ്ഗത്തിൽകൂടി കടന്നുപോകും. അല്ലെങ്കിൽ അവയെ സുന്ദരനിമിഷങ്ങൾ എന്നു ഞാൻ എങ്ങനെ പറയും? ഒരിക്കൽ നിമിഷനേരത്തേക്കു മനസ്സുനിറയെ സുഖം അനുഭവിച്ചശേഷം അവശേഷിക്കുന്നതിനെ മറ്റുള്ളവർ എന്തുതന്നെ വിളിച്ചാലും, എനിക്ക് ഒരിക്കലും അതിനെ സുന്ദരനിമിഷം എന്നു പറയാനാവില്ല. കഷ്ടം! ഈ ലോകത്ത് എന്റെ തികച്ചും നിസ്സഹായമായ ജീവിതത്തിലെ നിമിഷനേരത്തേക്കുള്ള സുഖസൗഭാഗ്യങ്ങളുടെ മോഹം ഞാൻ ഉപേക്ഷിച്ചിരുന്നെങ്കിൽ ഇന്നെനിക്ക് ഇങ്ങനെ നദിയിൽ ചാടി മരിക്കാൻ നോക്കേണ്ടി വരില്ലായിരുന്നു. നിമിഷനേരത്തെ അഭിമാനത്തിന്റെ പേരിൽ മനുഷ്യൻ തന്റെ ജീവിതത്തിൽ വലിയ തെറ്റു ചെയ്യാറുണ്ട്. എന്റെ ജീവിതത്തിലെ ഓരോ നിമിഷവും ഇതിന് ഉദാഹരണമാണ്. അതുകൊണ്ട് പത്തിരുപതുപേരുടെ മുമ്പിൽ എന്റെ പാഴായിപ്പോയ ജീവിതത്തിന്റെ വാസ്തവസ്ഥിതി പറയാൻ എനിക്ക് അൽപംപോലും ഭയം തോന്നുന്നില്ല. അല്ലെങ്കിൽ ത്തന്നെ ഞാൻ ആരെ പേടിക്കണം? പേടിക്കേണ്ടിയിരുന്നപ്പോൾ എനിക്ക് യാതൊരു ദേവീദേവൻമാരെയും കാണാൻ ഇടവന്നില്ല. ഇപ്പോൾ ഇനി, ഒക്കെ അവസാനിച്ചു കഴിഞ്ഞപ്പോൾ, ആരെയെങ്കിലും പേടിച്ചിട്ടുതന്നെ എന്തുകാര്യം?

ഞാൻ ജനിച്ചപ്പോൾ അച്ഛൻ വളരെ കാര്യമായി എനിക്കു സത്യഭാമ എന്നു പേരിട്ടു. എന്തു ഗുണം കണ്ടിട്ടാണോ ആവോ അദ്ദേഹം എനിക്ക് ഈ പേരിട്ടത്! എന്റെ അകവും പുറവും ഒന്നും ഈ പേരുമായി യോജിക്കുന്നില്ല. എന്റെ നിർബന്ധബുദ്ധി കാരണമാണ് ഞാൻ നശിച്ചത്. അതിനും പുറമെ ഏകസന്താനമായതുകൊണ്ട് അച്ഛന്റെ സ്നേഹവാത്സല്യങ്ങൾ കാരണം എന്റെ അഭിമാനം വളരെ വർദ്ധിക്കുകയും ചിലപ്പോൾ അത്

മറ്റുളള വീടുകളിലും ചർച്ചാവിഷയമായിത്തീരുകയും ചെയ്തു. ഏകസന്താനമായതുകൊണ്ടാവാം, അച്ഛനമ്മമാർ എന്റെ നേരെ പൂർണ്ണമായും കണ്ണടച്ചു. ഇതുതന്നെയാണ് എനിക്ക് നാശമുണ്ടാക്കിയതും. എങ്ങനെ പറ്റി എന്നു ഞാൻ പറയാം, കേട്ടോളൂ.

ആഷാഢത്തിലെ ആദ്യദിവസത്തെ അനുസ്മരിപ്പിക്കുമാറ് അന്നു മധ്യാഹ്നത്തിലെ വെയിലിന്റെ തീക്ഷ്ണത അവസാനിപ്പിച്ചു കൊണ്ട് മേഘങ്ങൾ ആകാശത്തു തിങ്ങിനിറഞ്ഞു. ഗ്രാമത്തിലുളള ഞങ്ങളുടെ മാന്തോപ്പിൽ ശക്തിയായി കാറ്റടിക്കുന്നുണ്ട്. ആഹാര നീഹാരാദികൾ കഴിഞ്ഞ് അന്ന് അമ്മ വേഗം ഉറങ്ങാൻ പോയി. തണുത്തകാറ്റ് ഏറ്റപ്പോൾ അയൽപ്പക്കത്ത് അൽപനേരം നടന്നിട്ട് വരാമെന്ന് എനിക്കു തോന്നി. അമ്മയുടെ കണ്ണുവെട്ടിച്ച് മുറുക്കാൻ ചെല്ലത്തിൽനിന്നും രണ്ടുമുറുക്കാൻ കൂടുതലെടുത്തിട്ട് ഞാൻ ഇറങ്ങി. പുറകിലത്തെ പടിയിൽ കാൽവച്ചയുടൻ പിന്നിൽനിന്ന് ആരോ വിളിക്കുന്നപോലെ തോന്നി "സതീ!" ഞെട്ടി ഞാൻ പുറകോട്ട് നോക്കി പുറകിലത്തെ മുറിയിൽ ഇരുന്ന് അച്ഛൻ ഗ്രന്ഥം എഴുതുകയായിരുന്നു. ഞാൻ പാവകണക്കെ അവിടെത്തന്നെ നിന്നുപോയി. ഭയംകൊണ്ട് വിറച്ചു. ഞാൻ നിൽക്കുന്നതുകണ്ട് അദ്ദേഹം ചോദിച്ചു. "എങ്ങോട്ടാ ഈ അസമയത്ത്? നാടുചുറ്റിക്കാണാനാണോ?" അല്ല, അച്ഛൻ ഇതൊക്കെ എങ്ങനെ അറിഞ്ഞു? ഞാൻ മൗനമായി നിൽക്കുന്നതുകണ്ട് അദ്ദേഹം പറഞ്ഞു. "നിന്റെ അമ്മയെ വിളിക്കൂ."

ഞാൻ അകത്തുചെന്ന് അമ്മയെ ഉണർത്തി. അവർ കണ്ണുതിരുമ്മിക്കൊണ്ട് പുറത്തുവന്നു. ഞാൻ കതകിന്റെ മറവിൽ നിന്നുകൊണ്ട് അച്ഛൻ പറയുന്നതു ശ്രദ്ധിച്ചു. "സതിയോട് പുറത്തുപോകാൻ നീ പറഞ്ഞോ?"

അമ്മയ്ക്ക് ആശ്ചര്യം. "ഇല്ലല്ലൊ, എന്താ?"

അച്ഛൻ പറഞ്ഞു. "അവൾ എപ്പോഴും പുറത്ത് കറങ്ങി നടക്കും. നിന്റെ ദൃഷ്ടിയിൽ ഇതൊക്കെ സാരമില്ലായിരിക്കും. പക്ഷെ ഗ്രാമീണരുടെ ദൃഷ്ടിയിൽ അതല്ല. ഇവൾക്കിപ്പോൾ പതിനൊന്നുവയസ്സായി. നാളെ അല്ലെങ്കിൽ മറ്റന്നാൾ അവളെ വിവാഹം കഴിപ്പിച്ചയക്കണം. ഇവളെ ഇപ്പോൾ ഇങ്ങനെ പുറത്ത് അലഞ്ഞു നടക്കാൻ വിടുന്നതെന്തിനാണ്?"

അമ്മ ആരെയോ അന്വേഷിച്ച് നാലുപാടും നോക്കി. എന്നെ കണ്ടിരുന്നെങ്കിൽ തന്റെ സർവ്വദേഷ്യവും അപ്പോൾ എന്റെ മേൽ ചൊരിയുമായിരുന്നുവെന്നു തോന്നി. പക്ഷേ ആരെയും കാണാതെ വന്നപ്പോൾ അവർ പറഞ്ഞു. "സർവ്വകുറ്റവും എന്റേതു മാത്രമാണോ? പുറത്തുപോകുന്നതിനു ഞാൻ എത്ര തവണ അവളെ വഴക്കു പറഞ്ഞിട്ടുണ്ടെന്ന് അവളെ വിളിച്ചു ചോദിച്ചാൽ അറിയാം. അവൾ അതിനെപ്പോഴെങ്കിലും എന്റെ വാക്കുകേട്ടിട്ടു വേണ്ടേ?"

അച്ഛൻ: "നമ്മുടെ കുട്ടിയാണ്, പുറത്തുനിന്നാരും തടയാനു

ണ്ടാവില്ല. പക്ഷേ ഇതാരു കേൾക്കാനാണ്. ഞാൻ അവൾക്കു കല്യാണം അന്വേഷിച്ചു ചുറ്റിത്തിരിയുമ്പോൾ അവൾ ഇവിടെ കണ്ട വഴിയേ അലഞ്ഞുതിരിയുകയും."

എനിക്കു കൂടുതൽ കേൾക്കാനുള്ള ധൈര്യം ഇല്ലായിരുന്നു. ഞാൻ പതുക്കെ നടന്നു. താഴെയുള്ള എൻെറ മുറിയിൽ ചെന്നു. എനിക്ക് അച്ഛൻെറ ഒരു വാചകം മാത്രം ഓർമ്മയിൽ നിന്നു. "ഞാൻ ഇവൾക്കു കല്യാണം അന്വേഷിച്ചു നടക്കുന്നു...."

ഈ കല്യാണക്കാര്യം ആരെ ഉദ്ദേശിച്ചാണു പറയുന്നതെന്ന് എനിക്കറിയാം. അതുകൊണ്ടാണ് അമ്മ പുറത്തു പോകുന്നതിൽ ഇങ്ങനെ ദേഷ്യപ്പെടുന്നത്. ഞാൻ പറയാറുണ്ട്, എത്രയോ പേരുടെ കല്യാണം ഞാൻ കണ്ടിട്ടുണ്ട്. ഞങ്ങളുടെതന്നെ അയൽപ്പക്കത്തു കമലചേച്ചിയുടെ കല്യാണം നടന്നത് അടുത്തകാലത്താണ്.

ഗോവർദ്ധൻജിയുടെ മകൾ ഹീരയുടെ വിവാഹവും ഈയിടെ നടന്നു. അവൾ ഇതുവരെ ശ്വശുരഗൃഹത്തിൽനിന്നു തിരിച്ചെത്തിയിട്ടില്ല. എൻെറ വിവാഹവും ഇങ്ങനെതന്നെയായിരിക്കുമല്ലോ നടത്തുക; അതോ മറ്റേതെങ്കിലും വിധത്തിൽ? ഇതിൽ ഇത്രയ്ക്കല്ലേ ഉള്ളു കാര്യം. എങ്കിലും വിവാഹക്കാര്യം എനിക്ക് എപ്പോഴും വിചിത്രമായിതോന്നാറുണ്ട്. ഒരു പക്ഷേ എല്ലാ പെൺകിടാങ്ങൾക്കും ഇങ്ങനെതന്നെയാവും തോന്നുക. വാതിലുകളില്ലാത്ത അമ്പലം, ആളുകളുടെ കണ്ണുവെട്ടിച്ച് അതിനുള്ളിൽ വളരെയധികം ധനം സൂക്ഷിച്ചുവച്ചപോലെ.

ദിവസം മുഴുവൻ എനിക്കു വിവാഹകാര്യം മാത്രമേ ഓർമ്മവരാറുള്ളു. സാരിയും പുതച്ച് നവവധുവായി എല്ലാവരുടെയും മുമ്പിൽ കുനിഞ്ഞ് നടക്കണം - സത്യത്തിൽ ഒരു വല്ലാത്ത അനുഭവം തന്നെയാവും അത്. ഈ വിവാഹം ഒന്നുകൊണ്ട് ഞങ്ങൾ സ്ത്രീജാതിക്ക് എന്തൊക്കെ പരിവർത്തനങ്ങളും, എന്തൊക്കെ പ്രളയങ്ങളും, എന്തൊക്കെ സൃഷ്ടികളും നേരിടേണ്ടിവരുന്നു. അന്നൊക്കെ ഈ ഒരുവശം ഞാൻ തീരെ ആലോചിച്ചിരുന്നില്ല. ആലോചിച്ചിരുന്നെങ്കിൽ എൻെറ ഈ ജീവിതം ആ നിമിഷം മറ്റേതെങ്കിലും വഴിയിലേക്കു തിരിയുമായിരുന്നു. ഇന്നു നിങ്ങളുടെ മുമ്പിൽ പേനയുമേന്തി ഈ നിരർത്ഥക ജീവിതത്തിൻെറ നിർലജ്ജമായ കഥകൾ ഇങ്ങനെ കടലാസിൽ കുത്തിക്കുറിക്കേണ്ടി വരില്ലായിരുന്നു.

ഞങ്ങളുടെ ഹിന്ദുകുടുംബത്തിൽ, പ്രത്യേകിച്ചും ബ്രാഹ്മണകുടുംബത്തിൽ വിവാഹത്തിനു മുമ്പ് ഇക്കാര്യം ആരും ആലോചിക്കാറില്ല. ആലോചിച്ചാൽ തന്നെ അതുകൊണ്ടെന്തു പ്രയോജനം? ഭർത്താവ് എന്നുവച്ചാൽ എന്താണ്? എന്നെപ്പോലെതന്നെ ഇക്കാര്യം ശരിക്ക് അറിയുന്നതിനുമുമ്പ്, അഞ്ചുവയസ്സിൽതന്നെ ഞങ്ങളുടെ വീട്ടിൽ എല്ലാവരുടേയും വിവാഹം നടക്കുന്നു. പിന്നീട് എല്ലാവരും പ്രായപൂർത്തിയാകുമ്പോൾ അജ്ഞാതനും അപരിചിതനുമായ ഒരു

ആളിന്റെ വീട്ടിൽ പോകുന്നു. ഇതുകൊണ്ട് ഒരിയ്ക്കലും ആർക്കും കഷ്ടപ്പാട് ഉണ്ടാകണമെന്നില്ല. ദുഃഖം സഹിക്കവയ്യാതെ ആർക്കും വിഷം കഴിക്കേണ്ടി വന്നിട്ടില്ല. പക്ഷേ എന്റെ കാര്യം? എന്റെ കാര്യം എല്ലാവരിൽനിന്നും വ്യത്യസ്തമാണ്. അല്ലെങ്കിൽ ഇന്നു മറ്റൊരു ........ പോട്ടെ, അക്കാര്യം കളയൂ.

എന്റെ വിവാഹം അടുത്തു എന്ന് അന്നാണു ഞാൻ അറിഞ്ഞത്. അച്ഛൻ അതുകൊണ്ടാവും എന്റെ മുഖത്തുനോക്കി ഇങ്ങനെ ചിരിക്കുന്നത്. ഇത്ര നിസ്സാരകാര്യംപോലും മനസ്സിലാക്കാൻ കഴിയാത്ത ഞാൻ എന്തു വിഡ്ഢിയാണ്!

നദീതീരത്തു ശരത്കാലത്തെ പുഷ്പമഹോത്സവം കഴിഞ്ഞിരുന്നു. വയലുകളിൽ മയൂരനൃത്തം ക്രമേണ അവസാനിക്കാറായി. വൃക്ഷങ്ങൾ പൂത്തുലഞ്ഞുനിന്നിരുന്നു. രാവിലെതൊട്ട് വൈകുന്നേരംവരെ അവയിൽ തേനീച്ചകൾ പറന്നു നടന്നു. ഇലകൾ കുറേശ്ശെ പഴുത്തു തുടങ്ങിയിരുന്നെങ്കിലും വയലുകളിലും മൈതാനങ്ങളിലും മുമ്പത്തെക്കാളും കൂടുതൽ പച്ച നിറം കാണാമായിരുന്നു. ആരെങ്കിലും വൃക്ഷങ്ങളിലെ ഇലകൾ പിഴിഞ്ഞ് ഇവയ്ക്കു പച്ചനിറം കൊടുത്തതാവും. വർഷകാലം പൂർണ്ണമായും കഴിഞ്ഞിരുന്നില്ല. ദസ്റാ കാലത്ത് പത്തുതരത്തിലുള്ള ധാന്യങ്ങൾ പതിനായിരം വയലുകളിൽ നട്ടിട്ടുണ്ട്. ഗ്രാമത്തിന്റെ വടക്കേ അറ്റത്തുള്ള താഴ്വാരം ഞങ്ങളുടെ തോട്ടം വരെ പരന്നുകിടന്നിരുന്നു. ഒരു ദിവസം ഉച്ചക്കു രഹസ്യമായി ഞാൻ അങ്ങോട്ടു ചെന്നു. ഏതോ പൂജാദിവസം ആയിരുന്നു. അതുകൊണ്ട് അച്ഛൻ വീട്ടിൽ ഇല്ലായിരുന്നു. വീട്ടിനു പുറത്തുകടക്കാൻ എനിക്കുകിട്ടിയ സുവർണ്ണാവസരം. ആശ്വിനത്തിന്റെ അവസാനം ആമ്പലുകൾ വിരിയുന്ന കാലമാണ്. നല്ല ചൂടുമുണ്ടായിരുന്നു. ആമ്പൽ പറിക്കാനായി ഞാൻ വെള്ളത്തിൽ ഇറങ്ങി. പൂവ് പറിക്കുന്നതിനിടയിൽ എന്റെ സർവ്വ വസ്ത്രങ്ങളും കഴുത്തോളം നനഞ്ഞു. പക്ഷേ അക്കാര്യം ഞാൻ ശ്രദ്ധിച്ചതേയില്ല. പൊടുന്നനെ കരയിൽ നിന്നും ആരോ എന്നെ വിളിച്ചു. ഞാൻ ഞെട്ടിപ്പോയി. അതു നാഥൻചേട്ടനായിരുന്നു.

എന്നെകണ്ടിട്ട് അദ്ദേഹം പറഞ്ഞു. "ഈ ചെകുത്താനെ കണ്ടോ! നട്ടുച്ചക്കു കുളിക്കുന്നതു കണ്ടില്ലേ!"

നാഥൻചേട്ടനെ കണ്ടപ്പോൾ എനിക്കു ദേഷ്യം വന്നു. ഇത്രയും നാൾ എവിടെയായിരുന്നു. ഒന്നു കാണാൻ പോലും പറ്റിയില്ല. എന്നിട്ടിപ്പോൾ വലിയ മാന്യനായി വന്നു ശകാരിക്കുന്നു. ഞാൻ എന്തിനാ ഇദ്ദേഹം പറയുന്നതു കേൾക്കുന്നത്?

നാഥൻചേട്ടൻ ചോദിച്ചു. "പറഞ്ഞിരുന്നെങ്കിൽ ആരാ പൂവ് പറിച്ചുതരാതിരിക്കുക? നീ എന്തിനു വെള്ളത്തിലിറങ്ങി?"

ഞാൻ കൈയിൽ പൂവുമായി അതേമട്ടിൽ വെള്ളത്തിൽ തന്നെ നിന്നു. അദ്ദേഹത്തിന്റെ മുമ്പിൽ വായ് തുറക്കാൻ കഴിഞ്ഞില്ല.

അദ്ദേഹം ചിരിച്ചുകൊണ്ട് പറഞ്ഞു. "ശരി എന്നോട് ദേഷ്യപ്പെട്ടിരിക്കുകയാണല്ലോ എനിക്കറിയാം. എന്താ ഇത്ര ദേഷ്യം എന്ന്. സതി! നീ എന്റെ പ്രിയപ്പെട്ട അനിയത്തിയല്ലേ? കരയിലേക്കുവരൂ. ഒരു അത്യാവശ്യകാര്യമുണ്ട്."

ഞാൻ അതിനു മറുപടി കൊടുത്തില്ല. അദ്ദേഹം താഴോട്ട് ഇറങ്ങിക്കൊണ്ട് പറഞ്ഞു. " നീ കരയിലേക്കു വരുന്നോ അതോ ഞാൻ നിന്റെ അടുത്തേക്കു വരണോ?"

അദ്ദേഹം പറഞ്ഞത് അത്യന്തം ലജ്ജാകരമായി എന്തുകൊണ്ടോ എനിക്ക് തോന്നി. ധൃതിവച്ച് കരയിലേക്കു വന്നപ്പോൾ എന്റെ സാരി ദേഹത്ത് ഒട്ടിപ്പിടിച്ചിരുന്നു. നാഥൻചേട്ടൻ എന്നെത്തന്നെ സൂക്ഷിച്ചു നോക്കുകയായിരുന്നു. ഞാൻ ആകെ നാണിച്ചുപോയി. ഇതിൽഭേദം മരിക്കുകയാണെന്നു തോന്നി. ഇന്നെനിക്കു തോന്നുന്നു, അന്ന് യഥാർത്ഥത്തിൽ ഞാൻ മരിച്ചിരുന്നെങ്കിൽ ഈ കഥ അങ്ങനെ അവസാനിച്ചേനെ. ജീവിതം മുഴുവനുമുള്ള ഈ ദുഃഖവും വേദനയും മറ്റാർക്കും സഹിക്കേണ്ടിവന്നിരിക്കില്ല.

വസ്ത്രങ്ങൾ ഒരുവിധം നേരെയാക്കിയിട്ട് തലകുനിച്ച് ഞാൻ അദ്ദേഹത്തിന്റെ അടുത്തേക്കു ചെന്നു പക്ഷേ അദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കുന്നതു കശാപ്പുശാലയിൽ പോകുന്ന അനുഭവമായിരുന്നു. ഒട്ടും അവിടെതങ്ങാതെ ഞാൻ നേരെ വീട്ടിലേക്കു വച്ചു പിടിച്ചു. നാഥൻചേട്ടനും എന്നോടൊപ്പം ഉണ്ടായിരുന്നു. ആറു മാസമായി അദ്ദേഹം നാട്ടിൽ ഇല്ലായിരുന്നു. പഠിക്കാൻ കട്ടക്കിൽ പോയിരിക്കുകയായിരുന്നു. ദസറാ അവധിക്കു വീട്ടിൽ വന്നതാണ്. ഇനിയും കുറെനാൾ ഇവിടെ കാണും. ഞങ്ങളുടെ വീട്ടിൽ എന്നും വരും. ഇങ്ങനെ പല കാര്യങ്ങളും അദ്ദേഹം വഴിയിൽ എന്നോട് പറഞ്ഞു. അപ്പോഴേക്കും അദ്ദേഹത്തോടുള്ള ദേഷ്യം തീർന്നെങ്കിലും ഞാൻ യാതൊന്നും സംസാരിച്ചില്ല. തല ഉയർത്തി അദ്ദേഹത്തിനെ നോക്കാൻ വല്ലാത്ത നാണമായിരുന്നു.

അദ്ദേഹത്തിന്റെ വീടെത്തിയപ്പോൾ ചേട്ടൻ പോയി. അദ്ദേഹം പറഞ്ഞതിന്റെ പൊരുൾ യാതൊന്നും എനിക്കു പിടികിട്ടിയില്ല. ഒന്നുമാത്രം പിടികിട്ടി......നാഥൻചേട്ടൻ ആൾ മഹാചീത്തയാണ്.

വീട്ടിലെ വരാന്തയിൽ സാരി ഉണക്കിക്കൊണ്ടിരുന്നപ്പോൾ അമ്മ എന്റെ അടുത്തെത്തിയത് ഞാൻ അറിഞ്ഞതേയില്ല. വല്ലാത്ത ദേഷ്യത്തോടെ അവർ എന്നെ വിളിച്ചു. "സതീ "

ദേഷ്യംകൊണ്ട് അവരുടെ മുഖം ചുവന്നിരിക്കുന്നതു ഞാൻ കണ്ടു. കണ്ണുരുട്ടിക്കൊണ്ട് അവർ എന്നോട് ചോദിച്ചു. "എടീ നീ എവിടെപ്പോയിരിക്കുകയായിരുന്നു?"

ഭയംകൊണ്ട് എന്റെ വായിൽനിന്നും ശബ്ദം പുറത്തുവന്നില്ല. "പൂ പറിക്കാൻ "എന്നുമാത്രം പറയുവാനേ എനിക്കു കഴിഞ്ഞുള്ളു. അവർ ഉറക്കെ ചോദിച്ചു. "പൂ പറിക്കാൻ പോയോ? എന്നിട്ട് അവിടെ

മുങ്ങിമരിക്കാഞ്ഞതെന്താ? കുലദ്രോഹി. എത്രപ്രാവശ്യം നിന്നോട് പുറത്തുപോകരുതെന്ന് പറഞ്ഞിട്ടുണ്ട്?" സ്ത്രീകളുടെ കണ്ണുകളിലും എന്തൊരു തേജസ്സാണ്. ഞാൻ കരയുകയാണെന്ന് അകലെനിന്നുകൊണ്ടുതന്നെ അവർ മനസ്സിലാക്കി. അവരുടെ ദേഷ്യം പൊടുന്നനെ തണുത്തു. അവർ എന്നെ ഉപദേശിച്ചു. എനിക്ക് പന്ത്രണ്ടു വയസ്സായെന്നും താമസിയാതെ വിവാഹം നടക്കുമെന്നും ഈ പ്രായത്തിൽ വെളിയിൽ കറങ്ങി നടക്കുന്നത് ശരിയല്ലെന്നും മറ്റും എന്റെ തലയിൽ കൈവച്ചുകൊണ്ട് അമ്മ എന്നെ പറഞ്ഞു മനസ്സിലാക്കി. എനിക്ക് അമ്മ പറഞ്ഞ കാര്യങ്ങൾ മുഴുവൻ മനസ്സിലായില്ല. ഒരു കാര്യംമാത്രം മനസ്സിലായി. ഇതുകൊണ്ടാവും നാഥൻചേട്ടൻ എന്നെ ശ്രദ്ധിച്ചുനോക്കിയപ്പോൾ എനിക്ക് വല്ലാത്ത നാണം തോന്നിയത്.

ഈയിടെ എന്നും നാഥൻചേട്ടൻ ഞങ്ങളുടെ വീട്ടിൽ വരാറുണ്ട്. വന്നാലുടൻ എന്നെ അന്വേഷിച്ചു തുടങ്ങും. അതുകണ്ടാൽ തോന്നും എന്നെ കാണാതെ അദ്ദേഹത്തിന് ഒരു നിമിഷംപോലും കഴിയാൻ പറ്റില്ലാ എന്ന്. പക്ഷേ ഞാൻ അദ്ദേഹം വരുന്നതറിഞ്ഞാൽ എവിടെയെങ്കിലും പോയി ഒളിക്കും. അന്നത്തെ പൂവ് പറിച്ച സംഭവത്തിനുശേഷം എന്തുകൊണ്ടോ അദ്ദേഹത്തിന്റെ മുമ്പിൽ എനിക്കു നാണം തോന്നുന്നു. ഉച്ചക്കു ഞാൻ ചിലപ്പോഴൊക്കെ അമ്മയുടെ അടുത്തിരുന്നു രാമായണം വായിക്കാറുണ്ട്. നാഥൻ ചേട്ടൻ എങ്ങുനിന്നോ അപ്പോൾ വന്നുചേരും. അമ്മ അടുത്തുള്ളതുകൊണ്ട് എനിക്ക് അവിടെനിന്നും ഓടാൻ പറ്റില്ല. പക്ഷേ ഞാനാകെ ബേജാറായിപ്പോകും.

ഒരു ദിവസം കനത്ത മഴ ഉണ്ടായി. ഞങ്ങളുടെ പടിപ്പുരയിൽ മുട്ടോളം വെള്ളം നിറഞ്ഞു. ഞാനും കൂട്ടുകാരിയും ചേർന്നു കടലാസുവള്ളം ഉണ്ടാക്കുകയായിരുന്നു. നാഥൻചേട്ടൻ എപ്പോഴോ എന്റെ പിമ്പിൽ വന്നുനിന്നു. ഞാൻ അത് അറിഞ്ഞില്ല. ഒരു വള്ളം ഉണ്ടാക്കിയിട്ട് ഞാൻ അതു നോക്കിയിരുന്നു. അപ്പോൾ അദ്ദേഹം ചോദിച്ചു. " ഇങ്ങനെയാണോ വള്ളം ഉണ്ടാക്കുന്നത്?"

അദ്ദേഹത്തിന്റെ ശബ്ദം കേട്ടു ഞാൻ ഞെട്ടിപ്പോയി. വള്ളം അവിടെത്തന്നെ ഇട്ടിട്ട് ഞാൻ എണീറ്റു. അപ്പോൾ എന്റെ സാരിയുടെ അറ്റത്തു പിടിച്ചിട്ട് കൂട്ടുകാരി അവളുടെ വള്ളം വെള്ളത്തിൽ ഒഴുക്കാൻ എന്നെ നിർബന്ധിച്ചു. എനിക്ക് നാണം തോന്നിയെങ്കിലും ഞാൻ വള്ളം ഒഴുക്കാനായി കുനിഞ്ഞു. അപ്പോൾ ചേട്ടന്റെ ചോദ്യം "ഈ വള്ളം ഒഴുകിപ്പോകുമോ? "അദ്ദേഹം എന്റെ പുറത്തു കൈവച്ചുകൊണ്ട് പതുക്കെ വള്ളം പൊക്കി എടുത്തു.

അദ്ദേഹത്തിന്റെ ആ പെരുമാറ്റം എനിക്ക് ഒട്ടും രസിച്ചില്ല. അദ്ദേഹം എന്നോട് ഇത്ര അടുത്തു പെരുമാറുന്നതു തികച്ചും തെറ്റാണ്. വേഗം ആ കൈ എടുത്തുമാറ്റിയിട്ട് ഞാൻ അൽപം

മാറി നിന്നു.

അദ്ദേഹം അൽപം ഭയപ്പെട്ടപോലെ തോന്നി. "ഈയിടെ നിനക്കെന്തുപറ്റി, സതീ ഇങ്ങനെ? "

എന്റെ മുഖം കോപംകൊണ്ട് ചുവന്നു. ഞാൻ നിയന്ത്രണം വിട്ട് ചോദിച്ചു. "പറ്റിയത് എനിക്കോ അതോ താങ്കൾക്കോ? എപ്പോഴും എന്റെ പുറകെ എന്തിനാണ് ഇങ്ങനെ നടക്കുന്നത്? എനിക്ക്........."

"നിനക്കെന്താ?"

"എനിക്കിതൊന്നും തീരെ ഇഷ്ടമല്ല."

പെട്ടെന്ന് അദ്ദേഹത്തിന്റെ മുഖം വിളറിയതു ഞാൻ ശ്രദ്ധിച്ചു. പിന്നീടൊന്നും പറയാതെ വിഷണ്ണനായി അദ്ദേഹം പതുക്കെ അവിടെനിന്നും പോയി. അദ്ദേഹത്തിന്റെ ആ അവസ്ഥ കണ്ടിട്ട് എനിക്കു സഹതാപം തോന്നി. എങ്കിലും ഞാൻ എന്റെ മനസ്സിനെ ഇങ്ങനെ ആശ്വസിപ്പിച്ചു - ഇന്നു പറഞ്ഞതു തീർച്ചയായും പറയേണ്ടതു തന്നെയായിരുന്നു.

അന്നുതൊട്ട് നാഥൻചേട്ടൻ ഞങ്ങളുടെ വീട്ടിൽ വരാതായി. ഇടയ്ക്കെങ്ങാനും വന്നാൽതന്നെ അച്ഛന്റെയടുത്തു മാത്രം അല്പനേരം ഇരുന്നിട്ട് അവിടെനിന്നും തിരിച്ചുപോകും. ചിലപ്പോൾ അമ്മ വിളിക്കുമ്പോൾ അകത്തുവന്നിട്ട് അമ്മയോട് അല്പം സംസാരിച്ചിട്ട് പോകും. ഞാനും ഈ വീട്ടിലുണ്ടെന്ന്, അന്നുതൊട്ട് അദ്ദേഹം മറന്ന മട്ടാണ്. ഇതൊക്കെ കാണുമ്പോൾ എനിക്ക് അതിയായ ദുഃഖം തോന്നാറുണ്ട്. ഞാൻ എന്തിന് അദ്ദേഹത്തോട് ഇത്ര കടുത്ത വാക്കുകൾ പറഞ്ഞു? പക്ഷെ ഇന്നെനിക്ക് തോന്നുന്നു അദ്ദേഹത്തിന്റെ ആ ദേഷ്യം എന്നോട് സ്ഥായിയായി നിലനിന്നിരുന്നെങ്കിൽ എത്ര നന്നായിരുന്നു! എന്റെ ഈ ജീവിതം എന്നെന്നേക്കുമായി ഇങ്ങനെ ദുഃഖത്തിലും കഷ്ടപ്പാടിലും കുരുങ്ങിപ്പോവില്ലായിരുന്നു.

കുറെനാൾ കഴിഞ്ഞ് ഒരു ദിവസം ഉച്ചക്കു കൂട്ടുകാരി എന്റെ വീട്ടിൽ വന്നു. അപ്പോൾ അമ്മ ഊണുകഴിഞ്ഞ് ഉറങ്ങുകയായിരുന്നു. പുറത്തെ മുറിയിലിരുന്ന് അച്ഛൻ എന്തോ എഴുതുകയായിരുന്നു. ഞാൻ കൂട്ടുകാരിയോട് ചോദിച്ചു. "എന്താ നിന്റെ ചേട്ടൻ വീട്ടിലില്ലേ?"

അവൾ ആശ്ചര്യത്തോടെ എന്റെ നേരേ നോക്കി. "ഇല്ല എവിടെയോ പോയിരിക്കുകയാണ്."

"എവിടെ?" ഞാൻ ചോദിച്ചു.

കൂട്ടുകാരി എന്റെ നേരെ നോക്കി ചിരിച്ചുകൊണ്ടു പറഞ്ഞു "അവിടെത്തന്നെ"

"എവിടെ? നിന്റെ ഭർത്തൃഗൃഹത്തിലോ?"

"എന്റെയല്ല, നിന്റെ" എന്നു പറഞ്ഞിട്ട് അവൾ ചിരിയോടു

ചിരിയായി.

നാഥൻചേട്ടന്റെ കാര്യം അവിടെവച്ച് നിന്നുപോയി. ഞങ്ങൾ രണ്ടുപേരും എന്റെ ഭർത്താവിന്റെ രൂപഗുണങ്ങളെപ്പറ്റി സംസാരിച്ചു.

കൂട്ടുകാരി പറഞ്ഞു. "നിന്റെ ഭർത്താവിന്റെ വീട്ടുകാർ വലിയ പണക്കാരാണെന്നും വലിയ വീട്ടുകാരാണെന്നും അമ്മ പറഞ്ഞു. അവിടെ നീ റാണിയെപ്പോലെ കഴിയും."

ഭർതൃഗൃഹത്തിലെ സമ്പത്തിന്റെ കാര്യംകേട്ട് ഞാൻ സന്തോഷിച്ചു. സന്തോഷിക്കേണ്ടതാണ്. വിവാഹകാര്യത്തിൽ സമ്പത്തിനെക്കാൾ വലിയ മറ്റെന്തെങ്കിലും കാര്യമുണ്ടെന്ന് അന്നെനിക്ക് അറിയില്ലായിരുന്നു. ഞാൻ വിചാരിച്ചു നാഥൻചേട്ടൻ എത്ര നല്ലവനാണ്. ഇത്ര വലിയ പണക്കാരുമായി എന്റെ വിവാഹം നടത്താൻ ബദ്ധപ്പെടുന്നു. എന്റെ ഈ ജീവിതത്തിന് ഇരുമ്പുചങ്ങലകൾ തീർക്കുകയായിരുന്നു എന്ന് അന്ന് എനിക്കറിയാൻ കഴിഞ്ഞിരുന്നെങ്കിൽ, കഷ്ടം......

ഭർത്താവിന്റെ വീട്ടിലെ കാര്യം കേട്ടിട്ട് യഥാർത്ഥത്തിൽ ഞാൻ വളരെ സന്തോഷിച്ചു. കൂട്ടുകാരിയെ കളിയാക്കിക്കൊണ്ട് ഞാൻ പറഞ്ഞു. "ഞങ്ങൾക്കു പണത്തിന്റെ ആവശ്യം ഇല്ല. നിനക്കു വേണമെന്നുണ്ടെങ്കിൽ അയാളെ വിവാഹം കഴിച്ചോളൂ."

ഈയിടെ അമ്മയ്ക്ക് എന്തുപറ്റിയോ എന്തോ! എല്ലായ്പോഴും ഉദാസീനയായി ഒരിടത്തുതന്നെ ഇരിപ്പാണ്. കൂടെക്കൂടെ എന്തോ ആലോചിച്ചിട്ട് കരയാറുണ്ട്. നാഥൻചേട്ടൻ വരുമ്പോൾ മാത്രം അദ്ദേഹത്തോട് അൽപനേരം സംസാരിക്കും, അല്ലെങ്കിൽ അതുമില്ല. ഒരുദിവസം അവർ രണ്ടുപേരുംകൂടി സംസാരിച്ചുകൊണ്ടിരുന്നതു ഞാൻ ഒളിഞ്ഞുനിന്നു കേട്ടു.

അമ്മ പറഞ്ഞു. "ഞാൻ പറയുന്നതൊന്നും അദ്ദേഹം കേൾക്കുന്നില്ല, ഇനി നീ തന്നെ ഒന്നു പറഞ്ഞുനോക്ക്."

നാഥൻചേട്ടൻ തികച്ചും വിശ്വസിപ്പിക്കുന്ന മട്ടിൽ പറഞ്ഞു. "കേൾക്കാതിരിക്കാനെന്താ? നമ്മളെന്താ അതിനു തെറ്റുവല്ലതുമാണോ പറയുന്നത്?"

അമ്മ നിരാശയോടെ പറഞ്ഞു. "നിനക്ക് അദ്ദേഹത്തിന്റെ സ്വഭാവം അറിയില്ലേ? താൻ പിടിച്ച മുയലിനു മൂന്നുകൊമ്പ് എന്ന പ്രകൃതക്കാരനാണ്. മുഹൂർത്തം വളരെ ഒത്തുകിട്ടിയെന്നു പറഞ്ഞു നടക്കുകയാണ്. സതിയുടെ വിവാഹം അവിടെത്തന്നെ നടക്കും. അദ്ദേഹം സത്യത്തിൽ അതു നടത്തുകയാണെങ്കിൽ പിന്നെ എന്തു ചെയ്യും? ഞാൻ ജീവനോടിരിക്കുമ്പോൾ സതിയെ പിടിച്ച് ഒരു വയസ്സനുകൊടുക്കാൻ പറ്റില്ല."

അമ്മ എപ്പോഴും ദുഃഖിതയായി ഇരിക്കുന്നത് എന്തുകൊണ്ടാണെന്ന് ഇപ്പോൾ പിടികിട്ടി. എന്റെ കാര്യം ഓർത്തുമാത്രമാണ്. എന്റെ കാര്യത്തിനായി ഇത്രയും ആളുകൾ ചിന്തിക്കുന്നു. എനിക്കാണെങ്കിൽ യാതൊരു ചിന്തയുമില്ലതാനും.

സന്ധ്യയായി. മുകളിൽ ആകാശത്ത് പ്രത്യക്ഷപ്പെട്ട കാർമേഘങ്ങളിൽ അസ്തമയ സൂര്യന്റെ കിരണങ്ങൾ പ്രകാശം പരത്തി. തുളസിത്തറയിൽ ഒരു നെയ്വിളക്ക് കത്തിച്ചിട്ട് ഞാൻ തറയിൽ വന്ന് ഇരുന്നു. മുറ്റത്തെ കനത്ത ഇരുട്ടിനെ ആ കൊച്ചു വിളക്കിന് മായ്ക്കാൻ കഴിയാത്തതുപോലെ എന്റെ ജീവിതത്തിലെ ചുരുങ്ങിയ അറിവിന് ഈ അന്തമില്ലാത്ത അവസ്ഥയിൽ ഒന്നും ചെയ്യാനാവില്ല. ഈ വിവാഹം എന്നു വെച്ചാലെന്താണ്. ഭർത്താവുമായുള്ള സ്ത്രീയുടെ ബന്ധം എന്താണ് -- എന്തോ, എനിക്കറിയില്ല. എല്ലാവരും ഇങ്ങനെ ചിന്താകുലരായി കാണപ്പെട്ടപ്പോൾ മനസ്സ് അമർന്നുപോകുന്നു. വീടാകെ ശൂന്യമാണ് - എല്ലാവരെയും ഒരേ ഒരു ചിന്ത കാർന്നു തിന്നുകയാണ്. തുളസിത്തറയിൽ കൊളുത്തിയ വിളക്ക് ഒന്നു മങ്ങിയിട്ട് പൊടുന്നനെ കെട്ടു. ഇപ്പോൾ എന്റെ ഉള്ളിലും പുറമെയും ഇരുട്ട് തന്നെയാണ്. അമ്മയും മറ്റുള്ളവരും എനിക്കുവേണ്ടി ഇത്രയും ക്ലേശിക്കുന്നതെന്തിനാണെന്ന് ആരെങ്കിലും പറഞ്ഞുതരുമോ?

വയസ്സനായ ഭർത്താവ് ഇത്രയ്ക്കു ചീത്തയാണോ?

നാഥൻചേട്ടൻ അങ്ങനെ വിടുമോ! അടുത്തദിവസം തന്നെ അദ്ദേഹം അച്ഛനോട് ആ ബന്ധം വേണ്ടെന്നു വയ്ക്കാൻ പറഞ്ഞു. "വരൻ വയസ്സനാണ്, അതും പോരാഞ്ഞ് രണ്ടാം വിവാഹം. ഇപ്പോൾ ഗ്രാമത്തിലെ ജമീന്ദാറായിട്ടുണ്ട്. ധനികനാണ്. പക്ഷേ സതിക്ക് ഒട്ടും യോജിക്കുകയില്ല". ഇങ്ങനെ മറ്റു പല ദോഷങ്ങളും പറഞ്ഞു. പക്ഷേ അച്ഛന്റെ നിർബന്ധബുദ്ധിയുണ്ടോ സമ്മതിക്കുന്നു? അദ്ദേഹം ഈ ബന്ധം വേണ്ടെന്ന് വയ്ക്കാൻ ഒട്ടും സമ്മതിച്ചില്ല. തിരിച്ച് നാഥൻചേട്ടനോട് ദേഷ്യപ്പെടുകയും ചെയ്തു. നാഥൻചേട്ടനും ദേഷ്യത്തിൽ ഒട്ടും പിന്നോക്കമല്ലായിരുന്നു. അദ്ദേഹവും വല്ലാതെ ദേഷ്യപ്പെട്ട് അവിടെനിന്നും എണീറ്റുപോയി. പോകുന്ന വഴി, ഇനി താനൊരിക്കലും ഈ വീട്ടിൽ കാലെടുത്തു കുത്തുകയില്ലെന്നു പറയുകയും ചെയ്തു.

പാവം അമ്മ ഇനി എന്തു ചെയ്യും? ഇരുവരുടേയും നിർബന്ധബുദ്ധികണ്ട് മൗനമവലംബിച്ചു. പിന്നെ പാവം എപ്പോഴും കരഞ്ഞുതന്നെ കഴിഞ്ഞു.

ഇങ്ങനെ മ്ലാനമായ അന്തരീക്ഷത്തിൽ എന്റെ വിവാഹത്തീയതി അടുത്തെത്തി. ഇനി രണ്ടുദിവസമേ ബാക്കിയുള്ളു. തന്റെ സ്ഥാന

മാനങ്ങളനുസരിച്ച് അച്ഛനെക്കൊണ്ട് ആകാവുന്നതൊക്കെ അദ്ദേഹം ചെയ്തു. പണി എടുക്കാനുള്ള ആളുകളുടെ കുറവേ ഉണ്ടായിരുന്നുള്ളു. വിവാഹക്കാര്യം ആലോചിച്ചു തുടങ്ങിയപ്പോൾ തൊട്ട് അമ്മയ്ക്ക് ഒന്നും ചെയ്യാനുള്ള ഉന്മേഷം ഉണ്ടായില്ല. ആ നിലക്കു പാവം എന്തു ചെയ്യും! വലിയമ്മ അതായത് നാഥൻ ചേട്ടന്റെ അമ്മ ഉണ്ടായിരുന്നതുകൊണ്ട് കാര്യങ്ങൾക്കൊന്നും വിശേഷിച്ച് പ്രയാസമൊന്നുമുണ്ടായില്ല. അന്യഥാ യാതൊന്നും നടക്കാതെ വന്നേനെ.

വിവാഹം നടന്നു. ഒക്കെ ഒരു സ്വപ്നംപോലെ എനിക്കു തോന്നി. അന്നു രാവിലെതൊട്ട് ഞാൻ ഉറക്കമായിരുന്നു. രാത്രിയുടെ രണ്ടാം യാമത്തിൽ, പൊടുന്നനെ വാദ്യഘോഷങ്ങളുടെ ബഹളവും മറ്റും കേട്ട് എന്റെ ഉറക്കം നഷ്ടപ്പെട്ടു. ഞങ്ങളുടെ വീട്ടുമുറ്റത്ത് ആളുകളുടെ വെടിപറച്ചിലും ബഹളവും ആയിരുന്നിട്ടും ഞാൻ വീണ്ടും ഉറക്കമായി. പിന്നീട് എപ്പോഴാണ് എന്നെ ഉണർത്തി മണ്ഡപത്തിലേക്കു കൊണ്ടുപോയതെന്ന് എനിക്ക് നല്ല ഓർമ്മയില്ല.

നേരം പുലരുന്നതേ ഉണ്ടായിരുന്നുള്ളു. പ്രഭാതം പൊട്ടി വിടർന്നപ്പോൾ വൃക്ഷച്ചില്ലകളിൽ നേരിയ തണുത്ത കാറ്റടിച്ചു. വലിയമ്മ എന്നെ ഉണർത്തിയിട്ട് കുളിപ്പിച്ചു. രാത്രിയിലെ സംഭവങ്ങളൊക്കെ എനിക്കു വെറും സ്വപ്നമായി തോന്നി. ഞാൻ നനഞ്ഞ വസ്ത്രങ്ങളുമായി മുറിയിലെത്തി മുറിയ്ക്കുള്ളിൽ രാത്രിപോലത്തെ ഇരുട്ട്. ജനലിനടുത്തുനിന്നു സാരിമാറ്റിയപ്പോൾ പുറത്തു വരാന്തയിൽ കുറെ ആളുകൾ ഇരിക്കുന്നതു കണ്ടു. അവരൊക്കെ വരന്റെ സംഘത്തിൽ പെട്ടവരാകും! അതിൽ വരൻ ഏതാവും എന്ന് അറിയാനുള്ള ആകാംക്ഷ എനിക്കുണ്ടായി. ഞാൻ അങ്ങോട്ടുതന്നെ നോക്കിനിന്നു. അതിനിടെ കൂട്ടുകാരി എവിടെ നിന്നോ ഓടിയെത്തി. അവൾ ചിരിച്ചുകൊണ്ട് പറഞ്ഞു. "സതീ! വരൻ!"

വല്ലാത്ത നാണം തോന്നിയെങ്കിലും ഞാൻ അറിയാതെ ചോദിച്ചുപോയി. "ഏതാണ്?"

വരാന്തയിൽ ഇരുന്നവരിൽ ഒരാളെ ചൂണ്ടിക്കാട്ടിയിട്ട് കൂട്ടുകാരി ഓടിപ്പോയി.

അവൾ ചൂണ്ടിക്കാട്ടിയ ആൾ കറുത്തു തടിച്ച ഒരു മധ്യവയസ്കനായിരുന്നു. സ്വർണ്ണമാലയും കൈയിൽ വളകളും അണിഞ്ഞ അഴകിയ രാവണൻ. ഇതുതന്നെയാണ് എന്റെ വരൻ. അയാളെ കണ്ടിട്ട് എനിക്കു വളരെ ദേഷ്യം തോന്നി. അയാൾ എന്റെ വരനോ! രണ്ടാമതൊരിക്കൽകൂടി അയാളെ നോക്കാൻ എനിക്ക് ആഗ്രഹം ഉണ്ടായില്ല. ജനൽ വേഗം അടച്ചിട്ട് ഞാൻ അവിടെനിന്നും പോന്നു.

അടുത്തദിവസം വന്നവരൊക്കെ തിരിച്ചുപോയി. എനിക്കൽപം

സമാധാനമായി. വിവാഹത്തിൻെറ ഈ നാളുകൾ ഞാൻ എങ്ങനെ കഴിച്ചുകൂട്ടി എന്ന് എനിക്കേ അറിയൂ. ഈ ദിവസങ്ങളിൽ അമ്മയെ എനിക്കു കാണാൻ കഴിഞ്ഞില്ല. അച്ഛനെമാത്രം, അങ്ങോട്ടും ഇങ്ങോട്ടും ഓടിനടക്കുന്നത് ഇടയ്ക്കിടെ കാണാൻ പറ്റി. പക്ഷേ അപ്പോഴൊന്നും അദ്ദേഹം എൻെറയടുത്തു വന്നില്ല. കൂട്ടുകാരി മാത്രം ചിലപ്പോഴൊക്കെ എന്നെ കളിയാക്കാൻ മുറിയിൽ വരും. അവളും അധികനേരം ഇരുണ്ടമുറിയിൽ നിൽക്കില്ല. അൽപനേരം നിന്നിട്ട് പിന്നെ ഓടിക്കളയും. വീട്ടിൽ ഏറ്റവുമധികം കാണേണ്ട ആൾ വിവാഹദിനങ്ങളിൽ ഞങ്ങളുടെയടുത്ത് വന്നതേയില്ല എന്ന താണ് ഏറ്റവും അത്ഭുതകരം. അതു നാഥൻചേട്ടനല്ലാതെ മറ്റാരുമല്ല – എല്ലാകാര്യങ്ങളുടെയും ചുമതല സ്വയം ഏറ്റെടുക്കുന്ന ആൾ. അച്ഛൻ പറഞ്ഞതു രസിക്കാതെ വരാതിരുന്നതാവുമോ?

ഏതാനും ദിവസം കഴിഞ്ഞ് വലിയമ്മ ഞങ്ങളുടെ വീട്ടിൽ വന്നു സംസാരത്തിനിടയിൽ അവർ അമ്മയോട് പറഞ്ഞു. "നാഥൻ ജോലിക്കായി കട്ടക്കിൽ പോയിരിക്കുകയാണ്."

അമ്മ ആശ്ചര്യചകിതയായി ചോദിച്ചു. "അവൻ ജോലിക്കു പോയെന്നോ?"

"ഉവ്വ് സഹോദരി. കഴിഞ്ഞ കുറെ ദിവസങ്ങളായി അവൻ ഉദാസീനനായി കഴിയുകയായിരുന്നു. ഈ ജോലിക്കാര്യം ഓർത്താവും ഞാൻ തന്നെയാണ് അവനെ നിർബന്ധിച്ച് വീട്ടിൽ നിർത്തിയത്. പക്ഷേ ഒരു ദിവസം വാശിയിറങ്ങുപോയി. സതിയുടെ വിവാഹത്തിനു രണ്ടുദിവസം മുമ്പ് ഞാൻ ചോദിച്ചപ്പോൾ അവൻ പറഞ്ഞു. സതിയുടെ അച്ഛനുമായി അഭിപ്രായവ്യത്യാസമുണ്ടായി എന്ന്.

നാഥൻചേട്ടൻെറ മനസ്സ് ഇത്ര ദുഃഖിച്ചത് എന്തുകൊണ്ടാണെന്ന് എനിക്കറിയാം. അച്ഛനുമായി ആയിരം പ്രാവശ്യം വഴക്കിട്ടാലും ഇങ്ങനെ വീടുവിട്ട് പോകുന്ന പ്രകൃതക്കാരനല്ല അദ്ദേഹം. ഞാൻ കാരണമാവും പോയത്. അന്നൊരിക്കൽ ഞാൻ അദ്ദേഹത്തിനോട് എന്തോ പറഞ്ഞതിൽ ദേഷ്യപ്പെട്ട് പോയതാണ്............. ശീതകാലത്തെ സുഖമുള്ള വെയിൽ പരന്നിരിക്കുന്നു. മുളംകാട്ടിനുള്ളിലിരുന്ന് ഒരു പക്ഷി തൻെറ അജ്ഞാതപ്രിയതമനെ ഓർത്ത് വിരഹഗീതം പാടുന്നു. വരാന്തയിലിരുന്ന് അതു കേട്ടുകൊണ്ടിരുന്നപ്പോൾ എനിക്കുതോന്നി. നാഥൻചേട്ടൻ എന്നെന്നേക്കുമായി എന്നെ വിട്ടുപിരിഞ്ഞു. ഇനി തിരിച്ചു വരികയുണ്ടാവില്ല.

അതിനുശേഷം രണ്ടുവർഷം കഴിഞ്ഞു. അന്നും ഇന്നുമായി എന്തൊരന്തരം! ഒരു യുഗം കഴിഞ്ഞപോലെ എൻെറ അകത്തും പുറത്തും എന്തു മാറ്റം വന്നിരിക്കുന്നു

കഴിഞ്ഞ വർഷം പൗർണ്ണമിക്കുമുമ്പുതൊട്ടേ വയലുകളിലും

കുളപ്പുരകളിലും എന്തൊരു ഉത്സാഹത്തിമിർപ്പായിരുന്നു. ഇതു പീച്ചിൽ പൂവിടുന്ന മാസമാണല്ലോ. വീട്ടുമുറ്റത്തു പീച്ചിൽ വള്ളികൾ നന്നായി പടർന്നു പന്തലിച്ചുകിടക്കുന്നു. ഇനി സമയവും വളരെ കുറച്ചേ ഉള്ളൂ. പൗർണ്ണമിക്ക് ഇനി എത്ര ദിവസം ബാക്കി ഉണ്ട്. വീട്ടിനകവും പുറവും മെഴുകി വൃത്തിയാക്കീട്ടില്ല. ഇത്തവണ അമ്മ കുമാരപൗർണ്ണമി വേണ്ടെന്നു വച്ചോ? ഞാൻ വരാന്തയിലിരുന്ന് ഒരേമട്ടിൽ ചന്ദ്രനെ നോക്കിക്കാണുകയായിരുന്നു. മുമ്പിലുള്ള മാന്തോപ്പിലെ മാവുകൾക്കിടയിൽകൂടി ചന്ദ്രിക അരിച്ചിറങ്ങുന്നതു കാണാം. അതുകണ്ടപ്പോൾ ഞാൻ പൗർണ്ണമിയുടെ കാര്യം ഓർത്തുപോയി. മുറ്റത്ത് ഇരുട്ടാണ്. മുറിയിലെ വിളക്കിൻെറ വെളിച്ചം പുറത്തേക്കു കുറേശ്ശെ കാണാമായിരുന്നു. അമ്മ എന്നെ വിളിച്ചു. "ആര് സതിയോ?"

ഞാൻ അമ്മയുടെ അടുത്തു ചെന്നിരുന്നു. അവർ എന്നോട് ചോദിച്ചു "ഇതുവരെ എവിടെ ആയിരുന്നു? അച്ഛൻ ഇതുവരെ വന്നില്ലേ?"

"എനിക്കറിയില്ല."

അവർ പിന്നെ ഒന്നും ചോദിച്ചില്ല. ഏറെ നേരം മൗനമായി ഇരുന്നു. അമ്മയുടെ മുഖം ആ അരണ്ടവെളിച്ചത്തിൽ ശരിക്കു കാണാൻ വയ്യായിരുന്നു. അപ്പോഴും പതിവുപോലെ അവർ മനസ്സിൽ ഈശ്വരനെ പ്രാർത്ഥിക്കുകയാവും. എനിക്കിതുവരെ അമ്മയോട് അക്കാര്യം പറയാൻ കഴിഞ്ഞിരുന്നില്ല.

ധൈര്യം അവലംബിച്ചുകൊണ്ട് ഞാൻ വിളിച്ചു. "അമ്മേ!"

യാതൊരു മറുപടിയും ഉണ്ടായില്ല.

ഞാൻ കുറെക്കൂടി ഉറക്കെ വിളിച്ചു "അമ്മേ, അമ്മേ!"

ഇത്തവണ മറുപടി ഉണ്ടായി. "എന്താ, എന്താണു കാര്യം."

"പൗർണ്ണമിക്ക് ഏതാനും ദിവസങ്ങളല്ലേ ബാക്കിയുള്ളൂ. വരാന്തയും മറ്റും ഇതുവരെ മെഴുകി വൃത്തിയാക്കിയില്ല. അതൊക്കെ ഇനി എപ്പോഴാണ് ചെയ്യുക?"

"എന്തിനാ ധൃതിവയ്ക്കുന്നത്? പൗർണ്ണമി ദിവസം ശരിയാകും." അമ്മ ചിരിച്ചു. "നിൻെറ എല്ലാകാര്യങ്ങളും ഇങ്ങനെതന്നെയാണ്."

"കുമാര പൗർണ്ണമി കാരണം പാവം സതിക്കു വിശപ്പും ദാഹവും ഒന്നുമില്ല." പുറത്തുനിന്ന് അങ്ങനെ പറഞ്ഞിട്ട് ആരോ ചിരിച്ചു.

ഞാൻ വേഗം അങ്ങോട്ട് നോക്കി. മുറ്റം കടന്ന് ആ ആൾ ഞങ്ങളുടെ അടുത്തേക്കു വരുകയായിരുന്നു. ഇരുട്ടത്ത് അദ്ദേഹത്തെ തിരിച്ചറിഞ്ഞുകൊണ്ട് ഞാൻ പറഞ്ഞു. " നാഥൻചേട്ടൻ?"

അമ്മ ആദരവോടെ എണീറ്റു. എന്നിട്ട് എന്നോട് പറഞ്ഞു. "സതീ! പോയി മുറിയിൽനിന്നും പായ്കൊണ്ടുവരൂ."

അമ്മയെ വന്ദിച്ചിട്ട് നാഥൻചേട്ടൻ അവിടെത്തന്നെ തറയിൽ ഇരുന്നുകൊണ്ട് പറഞ്ഞു. "വേണ്ട ചിറ്റേ. ഞാൻ ഇരുന്നുകഴിഞ്ഞു."

അമ്മ ചോദിച്ചു. "എപ്പോഴെത്തി, കട്ടക്കിൽനിന്നും?"
"ഇന്നു വന്നതേയുളളു."
"എന്താ നിങ്ങൾക്ക് അവധിയാണോ?"
"അവധി വളരെ മുമ്പുതന്നെ തുടങ്ങി. കട്ടക്കിൽ വേറൊരു കാര്യ
ത്തിനുവേണ്ടി തങ്ങേണ്ടി വന്നു. അൽപം ഏകാന്തത തോന്നിയ
തുകൊണ്ട് ഇങ്ങോട്ടു പോന്നു." പറഞ്ഞുതീർന്നപ്പോഴേക്കും അദ്ദേ
ഹത്തിൻെറ തൊണ്ടയിടറി. കട്ടക്കിൽ തീർച്ചയായും ഇദ്ദേഹത്തിനു
സുഖം കിട്ടിക്കാണില്ല.
"ആട്ടെ മോനേ, നിനക്കു സുഖം തന്നെയല്ലേ? വീട്ടിൽ നിന്നല്ലേ
വരുന്നത്? നിൻെറ അമ്മ എന്തു ചെയ്യുകയാണ്?"
"ഇങ്ങോട്ട് വരാൻ തുടങ്ങുകയായിരുന്നു. ഞാൻ വന്നതുകൊണ്ട്
ഇനി ഇപ്പോൾ വരില്ല."
ഞാൻ ഏറെനേരമായി അദ്ദേഹത്തിനെ നോക്കി ഇരിക്കുകയാ
യിരുന്നു. അമ്മ എന്നെ തട്ടിക്കൊണ്ട് "പോയി വേഗം മുറുക്കാൻ
കൊണ്ടുവാ" എന്നു പറഞ്ഞപ്പോഴാണ് എനിക്കു പരിസരബോധം
ഉണ്ടായത്. സാരികൊണ്ട് തലമൂടി ഞാൻ മുറിയിലേക്കുപോയി.
അവരുടെ സംഭാഷണം അൽപാൽപം മുറിയിലും കേൾക്കാമായി
രുന്നു. വിശേഷിച്ചും നാഥൻചേട്ടൻെറ സംസാരം.
കുട്ടിക്കാലംതൊട്ടേ അദ്ദേഹത്തിൻെറ സംസാരം കേൾക്കുന്നത്
എനിക്ക് ഒരു ശീലമായിക്കഴിഞ്ഞിരുന്നു. അദ്ദേഹം കട്ടക്കിൽ
പോയിട്ട് വെറും രണ്ടുവർഷമേ ആയിട്ടുളളു. അതിനുമുമ്പ് അദ്ദേഹം
എന്നും ഞങ്ങളുടെ വീട്ടിൽ വരികയും എന്നെ അടുത്തിരുത്തി
അനേകം കാര്യങ്ങൾ പറയുകയും ചെയ്യുമായിരുന്നു.
ഞാൻ താമ്പാളത്തിൽ മുറുക്കാനുമായി പുറത്തോട്ടുചെന്നു. നാഥ
ൻചേട്ടൻെറ വളരെയടുത്ത് താമ്പാളം കൊണ്ടുവച്ചപ്പോൾ അദ്ദേഹം
എന്നെത്തന്നെ ഇമവെട്ടാതെ നോക്കുന്നതുകണ്ടു. ഞാൻ തലകുനിച്ച്
തൂണുംചാരി അവിടെനിന്നു. എന്തുകൊണ്ടോ വീണ്ടും അദ്ദേഹ
ത്തിൻെറ അടുത്തിരിക്കാൻ എനിക്കു ലജ്ജ തോന്നി.
മുറ്റം മുഴുവൻ നിലാവ് പരന്നിരുന്നു. തൂണുംചാരിനിന്ന് ഞാൻ
നാഥൻചേട്ടനെ മാത്രമേ നോക്കുന്നുണ്ടായിരുന്നുളളു. അദ്ദേഹ
ത്തിൻെറ സുദൃഢമായ ദേഹത്തു നിലാവിൻെറ അലകൾ പതിക്കു
ന്നുണ്ട്. രണ്ടുവർഷംമുമ്പ് കണ്ട ആളാണ്. ഇതിനിടയിൽ അദ്ദേഹം
എങ്ങനെ ഇത്ര സുന്ദരനായി മാറി?
പുറത്ത് അച്ഛൻെറ ശബ്ദം കേട്ടു. അമ്മ വേഗം അങ്ങോട്ടു
ചെന്നു. നാഥൻചേട്ടനും പോകാൻ ഭാവിച്ചു. പിന്നെ എന്തോ ആലോ
ചിച്ചിട്ട് അവിടെത്തന്നെ ഇരുന്നു. അദ്ദേഹം ചോദിച്ചു, "എന്താ
സതീ നീ അവിടെ നിൽക്കുന്നത്? എന്താ ഇങ്ങോട്ട് വരാത്തത്?"
എനിക്കു ലജ്ജകൊണ്ട് മറുപടി പറയാൻ കഴിഞ്ഞില്ല.
"രണ്ടുവർഷം മുമ്പത്തെ കാര്യം ഇതുവരെ മറന്നില്ലേ? ആ ദേഷ്യം

ഇതുവരെ തീർന്നില്ലേ?" അദ്ദേഹം ചോദിച്ചു. അദ്ദേഹത്തിന്റെ അടുത്തു ചെന്നിരിക്കാൻ ഞാൻ നിർബന്ധിതയായി. "അങ്ങും അതൊന്നും മറന്നില്ലല്ലോ", എന്നു ചോദിക്കണമെന്നു തോന്നി.

വളരെ മധുരമായി അദ്ദേഹം എന്നെ വിളിച്ചു. "സതീ!"

"ഉം" ലജ്ജകൊണ്ട് കൂടുതൽ വാക്കുകൾ പുറത്തുവന്നില്ല. അത്രയും മൂളിയതുതന്നെ വളരെ വിഷമിച്ചാണ്.

"ഈ മുറുക്കാൻ ആർക്കാണ്, എനിക്കോ?" അദ്ദേഹം ചോദിച്ചു. ഒന്നും പറയാതെ ഞാൻ താമ്പാളം അദ്ദേഹത്തിന്റെ അടുത്തേക്കു അൽപംകൂടി നീക്കി. അതുകണ്ട് അദ്ദേഹം ഉറക്കെ ചിരിച്ചു. "കാര്യം മനസ്സിലായി. പക്ഷേ കൈയിൽ തന്നാൽ കടിച്ചുതിന്നാൻ ഞാൻ പട്ടിയും പൂച്ചയും ഒന്നുമല്ലല്ലോ മുറുക്കാൻ കൈയിലാണു തരേണ്ടത്."

സ്ത്രീജാതിക്ക് ഒരു ദൗർബല്യമുണ്ട്. ലജ്ജിക്കേണ്ടാത്ത സന്ദർഭത്തിൽ ലജ്ജ തോന്നിയാൽ ലോകത്തെമ്പാടുമുള്ള ലജ്ജ മുഴുവൻ അവിടെ ഒന്നിച്ചു കൂടും. മറ്റേതെങ്കിലും അവസരത്തിലായിരുന്നെങ്കിൽ ചിരിച്ചുകൊണ്ട് മുറുക്കാൻ കൈയിൽ കൊടുക്കുമായിരുന്നു. പക്ഷേ അപ്പോൾ എന്തുകൊണ്ടോ വല്ലാത്ത നാണം തോന്നിയതുകൊണ്ട് അദ്ദേഹത്തിന്റെ കൈയിൽ കൊടുക്കാൻ കഴിഞ്ഞില്ല. നാഥൻചേട്ടൻ എന്റെ തൊട്ടടുത്തുവന്ന് എന്നെ ശുണ്ഠി പിടിപ്പിക്കാൻ ഭാവിച്ചു. പക്ഷേ ഞാൻ ഒരേ മട്ടിൽ തലയിൽ സാരിയുമിട്ട് കല്ലുപോലെ ഇരുന്നതേയുള്ളു. അമ്മ വെളിയിൽനിന്നും വന്നിട്ട് മുറിയിലേക്ക് പോയി. നാഥൻചേട്ടൻ എഴുന്നേറ്റുനിന്നു. "അപ്പോൾ നീ എനിക്ക് മുറുക്കാൻ തന്നില്ല, അല്ലേ?" പിന്നീട് എന്തു വിചാരിച്ചിട്ടോ അദ്ദേഹം താമ്പാളത്തിൽനിന്നും മുറുക്കാൻ എടുത്തു വെളിയിലേക്ക് എറിഞ്ഞിട്ട് പോയി.

ചന്ദ്രൻ വെള്ളിമേഘത്തിൽ മറഞ്ഞതുകാരണം നിലാവ് മങ്ങി. അവിടെത്തന്നെ കല്ലുപോലെ നിന്നുകൊണ്ട് ഞാൻ കുട്ടിക്കാലത്തെ കാര്യങ്ങൾ ഓർത്തു. അന്നും ഇതുപോലെ വാശിക്കാരനായിരുന്നു നാഥൻചേട്ടൻ. ഇത്ര വലുതായിട്ടും നിസ്സാരകാര്യങ്ങൾക്കുപോലും പഴയപോലത്തെ ദേഷ്യവും ദുരഭിമാനവുംതന്നെ.

മുറിയിൽനിന്നും അമ്മ വിളിച്ചു. "സതീ ഇങ്ങോട്ടു വരൂ."

ഞാൻ വേഗം അങ്ങോട്ടു പോയി.

പൗർണ്ണമിയുടെ തലേദിവസം. രാത്രിയാകാൻ ഇനിയും കഷ്ടിച്ച് ഒരു മണിക്കൂറേ ഉള്ളൂ. ഞാനും കൂട്ടുകാരിയും കൂടി ചേർന്ന് വീട് മെഴുകി വൃത്തിയാക്കി. വരാന്തക്കു ചുറ്റും കോലമണിഞ്ഞു. അമ്മ വന്ന് ശകാരിച്ചു. "എത്ര നേരമായി! ഈ പെണ്ണ് പണി തുടങ്ങിയിട്ട്? എന്താ നിനക്കു വിശപ്പും ദാഹവും ഒന്നുമില്ലേ? വാ,

മോളേ! വന്നു വല്ലതും കഴിക്ക്. ബാക്കിയുള്ളത് സതി ചെയ്യട്ടേ." കൂട്ടുകാരിയെയുംകൊണ്ട് അമ്മ അകത്തേക്കു പോയി. എനിക്കും വല്ലാതെ വിശക്കുന്നുണ്ടായിരുന്നു. എന്നെ വിളിക്കാത്ത ദേഷ്യം കൊണ്ട് ഞാൻ പോയില്ല. ഒരു കൈയിൽ വിളക്കും പിടിച്ച് ഞാൻ കോലം വരച്ചുകൊണ്ടിരുന്നു. എന്റെ ഈ വാശി പെട്ടെന്നു മറ്റൊരു കാര്യം എന്നെ ഓർമ്മിപ്പിച്ചു. അന്ന് അദ്ദേഹത്തിന്റെ കൈയിൽ മുറുക്കാൻ കൊടുക്കാത്തതുകൊണ്ട് അദ്ദേഹവും ഇതേപോലെ വാശിയോടെയാണു പോയത്. നാലഞ്ചുദിവസം കഴിഞ്ഞിട്ടും ഇതു വരെ അദ്ദേഹം ഞങ്ങളുടെ വീട്ടിലേക്കു എത്തിനോക്കുകപോലും ചെയ്തില്ല. ഞങ്ങളുടെ വീട്ടിൽ വരാതെ അദ്ദേഹം മുമ്പ് ആഹാരം കഴിക്കാറുപോലുമില്ല. യഥാർത്ഥത്തിൽ അദ്ദേഹം എന്നോട് ദേഷ്യ പ്പെട്ടിരിക്കുകയാണോ?

കൂട്ടുകാരി ആഹാരം കഴിച്ചിട്ട് വന്നു ഞാൻ അവളോട് ചോദിച്ചു. "നിന്റെ ചേട്ടൻ ഇപ്പോൾ വീട്ടിൽത്തന്നെ ഇല്ലേ?"

"ഉണ്ട്, എന്താ?" ആശ്ചര്യത്തോടെ അവൾ എന്നെ നോക്കി.

"ഞാൻ വിചാരിച്ചു, കട്ടക്കിനു പോയിക്കാണുമെന്ന്."

"എന്താ വിശേഷിച്ച് കാര്യം വല്ലതുമുണ്ടോ?"

അക്കാര്യം പറയാൻ എനിക്കു വല്ലാത്ത ലജ്ജതോന്നി. ഒടുവിൽ ഒരുവിധം പറഞ്ഞൊപ്പിച്ചു. "വെറുതെ; ഈയിടെ ഞങ്ങളുടെ വീട്ടി ലേക്കു വരാറില്ല, അതുകൊണ്ടാണ്."

കൂട്ടുകാരി കോലം വരക്കുന്നതു നിർത്തിയിട്ട് എന്റെ മുഖ ത്തേക്കു നോക്കി. പിന്നെ വീണ്ടും കോലം വരച്ചുകൊണ്ട് അവൾ പറഞ്ഞു. "ഇന്നു വരുമെന്നു പറഞ്ഞതാണ്. പക്ഷെ എന്തുകൊണ്ടോ കണ്ടില്ല."

വരുമെന്നു പറഞ്ഞു? അപ്പോൾ അദ്ദേഹത്തിന് എന്നോട് ദേഷ്യ മില്ല. വീട്ടിൽ എന്തെങ്കിലും ജോലി കാണും. അതുകൊണ്ട് വരാൻ കഴിയാത്തതാവും. ഇവിടെ ഞാൻ വേണ്ടാത്തതൊക്കെ വിചാരിച്ച് വിഷമിക്കുകയും?

അകത്തുനിന്നും അമ്മ വിളിച്ചു. "സതീ! എത്ര നേരമായി നിന്നെ നോക്കിയിരിക്കുന്നു."

കൂട്ടുകാരി എന്റെ കൈയ്യിൽനിന്നും കോലം വരക്കുന്ന കമ്പ് പിടിച്ചു വാങ്ങിയിട്ട് പറഞ്ഞു. "പോകൂ, പോയി ആഹാരം കഴിക്കൂ. ചിറ്റ ദേഷ്യപ്പെടുന്നു."

കൈകഴുകിയിട്ട് ഞാൻ ആഹാരം കഴിക്കാനിരുന്നു. ഒരു ഉരുള വായിലോട്ടിട്ടപ്പോൾ പെട്ടെന്ന് ഞാൻ ഓർത്തു – അല്ല ആഹാരം കഴിക്കില്ലെന്നു ഞാൻ വാശിപിടിച്ചതല്ലേ. ഈ നാഥൻചേട്ടന്റെ കാര്യംകൊണ്ട് എന്റെ സർവ്വകാര്യവും കുഴപ്പത്തിലാവുന്നു.

പൗർണ്ണമി ദിവസം വൈകീട്ട് മണികൾ മുഴങ്ങുന്നതിന് മുമ്പു തന്നെ ചന്ദ്രൻ ഉദിച്ചുയർന്നു. ഇരുട്ടിൽ വാതിലില്ലാത്ത ക്ഷേത്രത്തിൽ ആരോ അഖണ്ഡജ്യോതി കൊളുത്തിവച്ചപോലെ. ഗ്രാമം മുഴുവൻ ഹർഷധ്വനി മുഴങ്ങി. കുമാര പൗർണ്ണമി ദിവസത്തെ ചന്ദ്രനെ കാണാൻ എന്തൊരഴക്!

എന്നെക്കണ്ടപ്പോൾ അമ്മ പറഞ്ഞു. "കൊള്ളാം എത്ര പ്രാവശ്യം നിന്നെ ഞാൻ വിളിച്ചു എന്താ നിനക്കു ചെവി കേൾക്കില്ലേ. ഇങ്ങോട്ടു വാ."

അമ്മയുടെ പുറകെ അകത്തെ മുറിയിലേക്കു ഞാൻ പോയി. താമ്പാളത്തിൽ ആർക്കോ പ്രസാദമൊരുക്കിയിട്ട് അവർ പറഞ്ഞു. "പോയി നിൻെറ നാഥൻചേട്ടന് രണ്ടു മുറുക്കാൻ കൊണ്ടു വാ. ഞാൻ ഈ പ്രസാദം കൊണ്ടു കൊടുക്കട്ടെ."

നാഥൻചേട്ടൻ എപ്പോൾ വന്നു എന്ന് ഞാൻ അറിഞ്ഞതേയില്ല. ഞാൻ കളിച്ചുകൊണ്ടിരുന്നത് അദ്ദേഹം കണ്ടു കാണില്ല. അതിന് അദ്ദേഹം വീടിൻെറ പുറകിൽകൂടി എന്തിനു വരണം? ഛീ ഛീ എന്തു ലജ്ജാകരമായ കാര്യം!

ഞാൻ മുറുക്കാനുംകൊണ്ട് പുറത്തേക്കു ചെന്നു. ആഹാരം കഴിച്ചിട്ട് നാഥൻചേട്ടൻ കൈ കഴുകുകയായിരുന്നു. എന്നെ കണ്ടിട്ട് അടുത്തുവന്നു. ലജ്ജയൊക്കെ കളഞ്ഞിട്ട് ഞാൻ വേഗം നാലു മുറുക്കാൻ അദ്ദേഹത്തിൻെറ കൈയ്യിൽ കൊടുത്തു. കള്ളൻ, എല്ലാം കണ്ടിട്ടും, കണ്ടില്ലാ എന്നു നടിക്കുന്നു. ഇടയ്ക്കിടക്കു പുഞ്ചിരിക്കുകയും. വളരെ പ്രയാസപ്പെട്ട ശേഷമാണ് എനിക്ക് ഇത്രയെങ്കിലും പറയാൻ കഴിഞ്ഞത് "മുറുക്കാൻ വാങ്ങൂ" .

എൻെറ കൈ വിറയ്ക്കുന്നുണ്ടായിരുന്നു. അദ്ദേഹം കൈനീട്ടി മുറുക്കാൻ വാങ്ങി. എൻെറ കൈ പതുക്കെ അമർത്തിക്കൊണ്ട് ചോദിച്ചു. "ഇന്നലെ എന്നെ അന്വേഷിച്ചോ? നിശി പറഞ്ഞു....."

ഇത്ര ദുഷ്ടയും കുസൃതിക്കാരിയുമാണോ എൻെറ കൂട്ടുകാരി! ഇദ്ദേഹത്തിൻെറ അടുത്ത് എന്നെപ്പറ്റി എന്തൊക്കെ പറഞ്ഞുകാണും ഛീ ... ഛീ..... അവൾ പറഞ്ഞത് അത്രയും കള്ളമാണെന്നു പറയാൻ പോലും ലജ്ജ എന്നെ അനുവദിച്ചില്ല. കൂട്ടുകാരി (നിശി) എന്നെപ്പറ്റി കള്ളമൊക്കെ പറഞ്ഞുപിടിപ്പിച്ചുകാണും.

ഞാൻ നിശ്ശബ്ദയായതുകണ്ട് അദ്ദേഹം പറഞ്ഞു "ആർക്കുവേണ്ടിയാണോ ഞാൻ ഇവിടെ വരുന്നത്, അവർക്കുതന്നെ ഇത്ര നാണമായാലോ, എന്നോട് സംസാരിക്കാൻപോലും കൂട്ടാക്കാതെ നിന്നാലോ. പിന്നെ ഞാനെന്തിനു വരണം?"

കൂട്ടുകാരി എപ്പോൾ എൻെറ അടുത്തെത്തി എന്നു ഞാൻ അറിഞ്ഞില്ല. നാഥൻചേട്ടൻ അവളോട് ചോദിച്ചു. "എന്താടീ നിശി, എൻെറ കൂടെ വരുന്നോ?" അൽപം മുമ്പോട്ടു നടന്നിട്ട് അദ്ദേഹം തിരിച്ചു വന്നു. "ശരി ഇന്ന് ഇവിടെത്തന്നെ നിൻെറ കൂട്ടുകാരിയുടെ

കൂടെകഴിഞ്ഞുകൊള്ളൂ. രാവിലെ വന്നാൽ മതി."

അദ്ദേഹം പോയി. അദ്ദേഹത്തിന്റെ കരയുള്ള ഷാളിന്റെ അറ്റം ഞാൻ നോക്കിക്കൊണ്ടിരുന്നു. അപ്പോൾ അദ്ദേഹം ഇവിടെ വരുന്നത് എന്നെക്കാണാൻ മാത്രമാണ് എന്റെ ഉള്ളിൽ സുഖത്തിന്റെ വേലിയേറ്റം അനുഭവപ്പെട്ടു. എനിക്കുവേണ്ടി മാത്രം. എന്നെക്കാണാനുള്ള മോഹംകൊണ്ട് അദ്ദേഹം ഞങ്ങളുടെ വീട്ടിൽ വരുന്നു. വേറൊരു കാര്യവും ഉണ്ടായിട്ടല്ല. ഈ ഒറ്റക്കാര്യം നൂറുപ്രാവശ്യം വായിലും ആയിരം പ്രാവശ്യം മനസ്സിലും ആവർത്തിച്ചാൽകൂടി എനിക്കു മതിയാവില്ല. അൽപംമുമ്പ് കൂട്ടുകാരിയോട് തോന്നിയ എന്റെ ദേഷ്യം പൊടുന്നനെ തണുത്തു.

പൂക്കളോട് എന്നും എനിക്ക് ഇഷ്ടമാണ്. അതുകൊണ്ട് വീട്ടിനു പുറകുവശത്ത് ഞാൻ ഒരു പൂന്തോട്ടം വച്ചുപിടിപ്പിച്ചിട്ടുണ്ട്. ധാരാളം പൂച്ചെടികൾ അവിടെ ഉണ്ടായിരുന്നു. ഒരുദിവസം വൈകീട്ട് സദാബഹാർ പൂവണിഞ്ഞുകാണും എന്നെനിക്കു തോന്നി. ഞാൻ അങ്ങോട്ടു ചെന്നു നോക്കി. കുറെ നേരമായി കൂട്ടുകാരി പൂപറിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവൾ എന്നെക്കൂടി വിളിച്ചു "വരൂ പൂ പറിക്കാം."

"ഇതുമതി. ധാരാളം ആയല്ലോ. എന്നും ഇത്രയും പൂക്കൾ പറിക്കാറുണ്ടോ"

"ഇതുകൊണ്ട് എന്താകാനാണ്!" കൂട്ടുകാരി ചിരിച്ചുകൊണ്ട് എന്റെ നേരെ നോക്കി. "വൈകിട്ട് വീട്ടിൽ വെറുതെ ഇരിക്കാതെ വന്ന് എന്നെ സഹായിക്കരുതോ?"

"നിനക്കു എപ്പോഴും തമാശയാണ്. വരൂ പോകാം."

ഞങ്ങൾ ഇരുവരും വരാന്തയിൽ വന്ന് ഇരുന്നു. അവൾ മഹാദുഷ്ടയാണ്! സർവ്വ പൂക്കളും എടുത്തു എന്റെ തലയിൽ അഭിഷേകം ചെയ്തിട്ട് കൊച്ചുകുട്ടികളെപോലെ ചിരിച്ചു. പുഷ്പദളങ്ങളുടെ മൃദുസ്പർശം ഏറ്റ് എനിക്കു രോമാഞ്ചം ഉണ്ടായി. ഞാൻ ചോദിച്ചു "ഇതെന്താ ഈ കാട്ടിയത്?"

"മധുവിധു ശയ്യ". അത്രയും പറഞ്ഞിട്ട് കൂട്ടുകാരി പൊട്ടിച്ചിരിച്ചു.

"ആരുടെകൂടെ"

"ആരുടെ കൂടെന്നോ? നിൽക്ക്, ഞാൻ ഒന്ന് ഓർക്കട്ടെ. നിന്റെ ഭർത്താവിന്റെ പേരെന്താണ്?"

വളരെക്കാലമായി ഉണങ്ങിക്കൊണ്ടിരിക്കുന്ന മുറിവ് വീണ്ടും പഴുക്കുന്ന അനുഭവം. മനസ്സിനുള്ളിൽ എന്തോ ഒരു വല്ലായ്മ അനുഭവപ്പെട്ടു. പക്ഷേ ഞാൻ ഇത്രമാത്രം പറഞ്ഞുനിർത്തി. "ഒന്നു നിർത്തു, നിനക്ക് എപ്പോഴും തമാശയാണ്."

"അല്ല സത്യം തന്നെയാണ്. എന്തിനാ തമാശയാക്കുന്നത്? നിന്റെ ഭർതൃഗൃഹത്തിൽനിന്നും ക്ഷണം വന്നിട്ടുണ്ട്. ചിറ്റ പറ

ഞതാണ്.....അല്ല, ഇതെന്താ നിൻെറ മുഖം വിളറിയത്" അവൾ രണ്ടുകൈകൊണ്ടും എന്നെ കെട്ടിപ്പിടിച്ചു.

മുങ്ങാൻപോകുന്ന ആളിൻെറ അവസാന ആശ്രയവും കൈവിട്ടു പോകുമ്പോൾ ഉണ്ടാകുന്ന ഏതാണ്ട് അതേ വികാരമാണ് എനിക്കു തോന്നിയത്. നിമിഷനേരംകൊണ്ട് എനിക്കെന്തു പറ്റിയെന്ന് പറയാൻ വയ്യ.

"സതീ!" കൂട്ടുകാരി വിളിച്ചു. അവൾ എന്നെ സാന്ത്വനപ്പെടുത്തിക്കൊണ്ട് പറഞ്ഞു. "നിനക്കെന്തുപറ്റി, പെട്ടെന്ന് ? സത്യം പറയൂ."

"ഒന്നുമില്ല. ഒരു തലകറക്കംപോലെ തോന്നി."

"നിൻെറ ഭർത്താവിൻെറ കാര്യം കേട്ടപ്പോഴാണോ?"

അപ്പോഴും അവളുടെ സംസാരം കേട്ട് എനിക്കു ചിരിയാണു വന്നത്. "പിന്നെ അല്ലാതെ. മതി, നിർത്ത്."

അക്കാര്യം അവിടെത്തന്നെ അവസാനിച്ചു.

നേരം സന്ധ്യയോടടുത്തിരുന്നു. ഞങ്ങൾ ആകാശഭംഗിനോക്കി കുറേനേരം വെറുതെയിരുന്നു. കൂട്ടുകാരി പോകാൻ എഴുന്നേറ്റു. അവൾ പറഞ്ഞു. "സന്ധ്യയായി ഇനി ഞാൻ പോകട്ടെ, സഖീ."

ആത്മവിസ്മൃതിയിലാണ്ട് ഞാൻ പറഞ്ഞു. "ശരി."

അവൾ പോയി. ഞാൻ തനിച്ച് അവിടെ ഇരുന്നു. ഏതോ സങ്കല്പലോകത്തിലായിരുന്നു ഞാൻ. തണുപ്പുകാലത്തെ ശക്തിയായ കാറ്റ് അടിക്കുന്നുണ്ടായിരുന്നു. പുല്ലുകൾക്കുള്ളിൽ എവിടെയോ ഒളിച്ചിരുന്ന ചീവീട് സാന്ധ്യനിശ്ശബ്ദതയെ ഭഞ്ജിച്ചുകൊണ്ടിരുന്നു.

രാത്രി ഇരുട്ടി എപ്പോഴോ അമ്മ എന്നെ വിളിച്ചുണർത്തി. ഞാൻ മിണ്ടാതെ അകത്തെ മുറിയിൽ ചെന്നു കിടന്നു. ഇരുട്ടത്ത് അനേകം ചിന്തകൾ ഒരുമിച്ച് എന്നെ വളഞ്ഞു. കൂട്ടുകാരി ഇന്ന് എന്നോട് പറഞ്ഞകാര്യം സത്യമായിരിക്കും. അല്ലെങ്കിൽ, അന്ന് അച്ഛൻ അമ്മയോട് മുകുന്ദപുരത്തെകാര്യം എന്തിനു പറഞ്ഞു? ഇന്നേക്കു വളരെദിവസംമുമ്പ് വിവാഹസമയത്ത് ഒരു പ്രാവശ്യം മാത്രമേ ഞാൻ എൻെറ ഭർത്താവിനെ കണ്ടിട്ടുള്ളു. ആ ഒരു പ്രാവശ്യത്തെ കാണൽ മനസ്സിലുണ്ടാക്കിയ രൂപം ഇന്ന് ഇരുട്ടത്ത് ഓർത്തുനോക്കിയപ്പോൾ സത്യത്തിൽ എൻെറ ചുറ്റും ഇരുട്ടു പരക്കുന്നത് കണ്ടു. പോരാത്തതിന്, അദ്ദേഹത്തിൻെറ കൂടെ വേണം ജീവിതകാലം മുഴുവൻ കഴിച്ചുകൂട്ടുവാൻ. ആ ഒരാൾക്കുവേണ്ടി ജീവിതത്തിലെ മറ്റു മോഹങ്ങളൊക്കെ ഉപേക്ഷിക്കേണ്ടി വരും. പക്ഷേ ഈ അനർത്ഥങ്ങൾക്കൊക്കെ ആരാണ് കുറ്റക്കാരൻ? നാഥൻചേട്ടൻ തന്നെ എൻെറ വിവാഹത്തിനുശേഷം ഇത്രയും നാൾ അദ്ദേഹം കട്ടക്കിൽ തന്നെ കഴിഞ്ഞു. എന്താ ഒരു വർഷം കൂടി അവിടെത്തന്നെ കഴിയരുതായിരുന്നോ? ഇത്രയുംകാലം അദ്ദേഹത്തെ കാണാതിരുന്നപ്പോൾ ഞാൻ അദ്ദേഹത്തെ ഏതാണ്ട് മറന്നു കഴിഞ്ഞിരുന്നു. പിന്നെ എന്തിനു ദേവൻെറ രൂപവുമായി ഈ അമ്പലത്തിൽ

എനിക്കു ദർശനം തരാനായി എത്തി? അദ്ദേഹത്തിന്റെ സൗന്ദര്യവും സ്നേഹവും കണ്ണുനീരും എന്നെ സർവ്വവും മറക്കാൻ പ്രേരിപ്പിച്ചു. ഞാൻ എന്തു ചെയ്യും? അദ്ദേഹത്തിന്റെ ആശ്രയം സ്വീകരിക്കുകയല്ലാതെ മറ്റെന്തു മാർഗ്ഗമാണ് എന്റെ മുമ്പിലുളളത്?

അമ്മ വന്നു പറഞ്ഞു. "സതീ വരൂ ആഹാരം കഴിക്കൂ."

ഞാൻ പറഞ്ഞു. "എനിക്കു വേണ്ട, വിശപ്പില്ല."

"വരൂ വന്ന് അൽപം കഴിക്കൂ. എന്റെ പൊന്നുമോളല്ലെ!"

വേദനയുടെയും ആഘാതത്തിന്റെയും ശൂന്യതയിൽ ആ ഒരു സ്നേഹസ്വരംകൊണ്ട് എന്റെ കണ്ണുകൾ നിറഞ്ഞു. നല്ല ഇരുട്ടായിട്ടും, ഞാൻ കരയുകയാണെന്ന് അമ്മ എങ്ങനെ അറിഞ്ഞു? അടുത്തുവന്നിട്ട് എന്റെ പുറം തലോടിക്കൊണ്ട് അമ്മ ചോദിച്ചു. "എവിടെങ്കിലും വേദന തോന്നുന്നുണ്ടോ, മോളേ?"

"വല്ലാത്ത തലവേദന തോന്നുന്നു."

ആഹാരം അവിടെത്തന്നെ ഇരുന്നു. അമ്മ അടുത്തുവന്നു വിശറികൊണ്ട് വീശി. ഇടയ്ക്ക് ഞാൻ എപ്പോൾ ഉറങ്ങിപ്പോയെന്ന് എനിക്കറിയില്ല.

അടുത്തദിവസം മുറിയിലിരുന്ന് ഞാൻ പാക്കുവെട്ടുകയായിരുന്നു. അപ്പോൾ കൂട്ടുകാരിയുടെ അമ്മ ഞങ്ങളുടെ വീട്ടിൽ വന്നു. വളരെനാൾ അസുഖമായി കിടപ്പായതിനുശേഷം അന്ന് അമ്മ അൽപനേരത്തേക്കു വരാന്തയിൽ വന്ന് ഇരുന്നു. വല്യമ്മ ചോദിച്ചു "എല്ലാം ശരിക്കു നടക്കുന്നുണ്ടല്ലോ, സഹോദരി."

"ഒക്കെ നടക്കുന്നുണ്ട്. വരൂ" അമ്മ പറഞ്ഞു. "ഇന്നെന്താ നിനക്കു വഴിതെറ്റിയോ?"

"അതെന്താ ഞാൻ ഇവിടെ വരാറില്ലേ!"

"വരാറില്ലെന്ന് ഞാൻ പറഞ്ഞില്ല, എന്നും ഇല്ലെന്ന് മാത്രം. പാവങ്ങളെപ്പറ്റി വല്ലപ്പോഴുമൊക്കെയേ ഓർക്കാറുളളായിരിക്കും."

"എന്തു പറയാനാ സഹോദരി! നിനക്കും കുടുംബമുണ്ടല്ലോ. കുടുംബപ്രാരാബ്ധം നിനക്കും അറിയാമല്ലോ. ശ്വാസംവിടാൻ പോലും സമയം കിട്ടുന്നില്ല. അതുകൊണ്ട് ഒക്കെ ഉപേക്ഷിച്ചിട്ട് പുരിയിൽ പോകാമെന്നു പലപ്പോഴും വിചാരിക്കാറുണ്ട്."

"അതുതന്നെയാവും ഇപ്പോൾ നിന്റെ ആഗ്രഹം. എങ്കിലും വീടു ശരിയാക്കിയിട്ടേ നീ പുറത്തേക്കു കാലെടുത്തു വയ്ക്കു. നിശിയെ വിവാഹം കഴിപ്പിച്ചിട്ട് വീട്ടിൽ ഒരു മരുമകളെയും കൊണ്ടുവരണം."

"ശരി, നിങ്ങളുടെ അനുഗ്രഹമുണ്ടെങ്കിൽ."

ഏറെ നേരം പിന്നെ ഒന്നും സംസാരിച്ചില്ല. ഒടുവിൽ വല്യമ്മ ചോദിച്ചു. "എന്താ സഹോദരി, സതിയെ ഭർതൃഗൃഹത്തിലേക്ക് അയക്കുന്ന കാര്യം എന്തായി"?

മുറിയിലിരുന്നു പാക്കുവെട്ടിക്കൊണ്ടിരുന്ന ഞാൻ അതുകേട്ട് ജോലിനിർത്തി അങ്ങോട്ട് ശ്രദ്ധിച്ചു. അമ്മ പറഞ്ഞു. "ഈ

മാഘത്തിൽ അയക്കാമെന്നു പറഞ്ഞിരിക്കുകയാണ്. അയച്ചാൽ കൊള്ളാം."

വല്യമ്മ പറഞ്ഞു "അതെ വേഗം അയക്കണം കേട്ടോ, സതി യുടെ അമ്മേ, എന്തായാലും ഒരു ദിവസം അയച്ചേ മതിയാകൂ. ആദ്യമായാലും പിന്നെയായാലും എത്രയും വേഗം ആ ജോലി തീർക്കുന്നോ അത്രയും നന്ന്."

നിങ്ങളുടെ മകൾ നിങ്ങൾക്ക് ഇത്രയ്ക്കു ഭാരമാണെങ്കിൽ, ഇന്നു വരെ അവളുടെ വിവാഹം നടത്താത്തതെന്താണ്, എന്ന് അങ്ങോട്ടു ചെന്ന് വല്യമ്മയോട് ചോദിക്കണമെന്നു തോന്നി. സ്വന്തം വയറ്റിൽ സ്വന്തം രക്തത്തിൽനിന്നും മാംസത്തിൽനിന്നും ജനിക്കുന്ന മകളാ യിട്ടും അവൾ അമ്മയ്ക്ക് ഇത്രവലിയ ഭാരമായിതീരുമോ? മകൻ വൃദ്ധനോ, വിരൂപനോ, വിഡ്ഢിയോ ആയാലും തരക്കേടില്ല. വീട്ടിലെ പെൺകുട്ടികളെ ആരുടെയെങ്കിലും തലയിൽ കെട്ടിവ ച്ചാലേ ഈ അമ്മമാരുടെ കർത്തവ്യം പൂർത്തിയാകൂ. മകൾ സുഖ മായി കഴിയണം, അത്രമാത്രം. ആരുടെ സുഖത്തെപ്പറ്റിയാണോ അമ്മമാർ ചിന്തിക്കുന്നത്. അവളോട് എപ്പോഴെങ്കിലും അറിയാ തെപോലും ആരും ഇക്കാര്യം ചോദിക്കാറില്ല

കുറെനേരം കൂടി വർത്തമാനം പറഞ്ഞിട്ട് വല്യമ്മ പോകാൻ എണീറ്റു. വാതിൽക്കൽവരെ പോയിട്ട് അവർ തിരിച്ചെത്തി "എന്തൊരു മറവിയാണ് ആരെ കാണാനാണോ വന്നത്, അവളെ കണ്ടു സംസാരിക്കാൻ മറന്നുപോയി"

അമ്മ ചോദിച്ചു. "എന്താ കാര്യം?"

"ഞങ്ങളുടെ നാഥൻെറ ജന്മദിവസമാണ് ഇന്ന്. ഇരുപത്തിരണ്ടാം വയസ്സിൽ അവനു ചീത്തക്കാലമാണ്. അതുകൊണ്ട് ഒരു വഴിപാട് നേർന്നിരുന്നു. നീയും സതിയും വൈകീട്ട് അൽപനേരത്തേക്കു വീടുവരെ വന്നാൽ പ്രസാദം കഴിക്കാം."

അമ്മ പറഞ്ഞു. "അദ്ദേഹം വീട്ടിലില്ലാ. ഞാൻഎങ്ങനെ വരും?"

"ആട്ടെ സതിയോ?"

"ഉവ്വ്. അവൾ വരും."

വൈകിട്ട് ശക്തിയായ കാറ്റിനുശേഷം ആകാശം മേഘാവൃത മായി. ഇരുട്ടു കണ്ടപ്പോൾ അമ്മ പറഞ്ഞു. "എന്തൊരു ഇരുട്ട്, നീ എങ്ങനെയാണ് ഇനി നിൻെറ വല്യമ്മയുടെ വീട്ടിൽ പോകുന്നത്?"

ഞാൻ മുറിയിൽ ചെന്ന് കിടന്നു. കാറ്റടിച്ച് ജനൽപാളികൾ ആടി ക്കൊണ്ടിരുന്നു. ശബ്ദംകേട്ട് ഞാൻ മുറിയ്ക്കുള്ളിൽ പേടിച്ചിരുന്നു. അദ്ദേഹത്തിൻെറ വീട്ടിൽനിന്ന് എന്നെ വിളിക്കാൻ ആരാണു വരിക? എങ്ങനെയോ ഞാൻ ഒന്നു മയങ്ങിപ്പോയി. എന്നെ ആരോ കുലുക്കി വിളിച്ചു. ഉറക്കം ഭംഗപ്പെട്ടു. ഞാൻ വേഗം എണീറ്റിരുന്നു. നോക്കി യപ്പോൾ എൻെറ കൂട്ടുകാരി എൻെറ കൈക്കു പിടിച്ചുകൊണ്ട് പറയുകയാണ്. " ഭഗവാനേ! നീ ഉറങ്ങിപ്പോയോ. സന്ധ്യയായില്ല,

അതിനുമുമ്പ്"

"എടീ, നീ അതിന് എപ്പോൾ വന്നു?"

"കുറച്ചു നേരമായി. ഇവിടെ ഇരുന്ന് നിന്നെ വിളിക്കുകയായിരുന്നു. വരൂ, നമുക്കു പോകണ്ടേ?" മുഖം തുടച്ചിട്ട് ഞാൻ പുറത്തുവന്നു. "വാ, പോകാം."

"അമ്മയോടു പറഞ്ഞല്ലൊ."

"ഉവ്വ്."

മൈതാനത്തിനപ്പുറം നെല്ലിൻപൂവിൻെറ മണവും തണുത്തകാറ്റും ചേർന്ന് വല്ലാത്ത ഒരു ലഹരി ഉളവാക്കി. ആകാശം മേഘങ്ങളെക്കൊണ്ട് നിറഞ്ഞിരുന്നു. നാഥൻചേട്ടൻെറ വീട്ടിലെത്തിയപ്പോഴേയ്ക്കും ശക്തിയായ മഴ ആരംഭിച്ചു. വെളിയിലുള്ള തറയിൽ ഗ്രാമത്തിലെ ഏതാനുംപേർ ഇരുന്നു സംസാരിക്കുകയായിരുന്നു. അക്കൂട്ടത്തിൽ നാഥൻചേട്ടനും ഉണ്ടായിരുന്നുവെന്നു തോന്നുന്നു. കൂട്ടുകാരി എന്നെയുംകൊണ്ട് നേരെ അകത്തേക്കുപോയി. അടുക്കളയിൽ ഇരുന്നു വല്യമ്മ പാചകം ചെയ്യുകയായിരുന്നു. എന്നെ കണ്ടയുടൻ അവർ ചോദിച്ചു. "നിൻെറ അച്ഛൻ വന്നോ?"

"ഇല്ല"

"അമ്മ എന്തു ചെയ്യുകയാണ്?"

"വെറുതെ ഇരിക്കുകയാണ്."

അവിടെ ഗോതമ്പുപൊടി കുഴച്ചു വച്ചിരുന്നു. ഞങ്ങൾ രണ്ടുപേരും ഇരുന്നു പൂരിക്കു പരത്തി കൂട്ടുകാരിയുടെ മനസ്സ് ഒരിടത്തും ഉറയ്ക്കുകയില്ല. കൂടെക്കൂടെ അവൾ വെളിയിൽ പോയി നോക്കിയിട്ട് വരും. അവൾ എന്നെക്കാൾ നാലുവയസ്സ് ഇളയതാണ്. എന്നിട്ടും അവൾക്കുള്ള അത്രയും നാട്ടുകാരുമായി പരിചയം എനിക്കില്ല. പൂരിപരത്തുന്ന ജോലി ഏതാണ്ട് പൂർത്തിയായി. വല്യമ്മ അങ്ങോട്ടു നോക്കി നേതൻെറ അമ്മയോട് പറഞ്ഞു. "നീ കണ്ടോ. ക്ഷണനേരംകൊണ്ട് ഈ പെണ്ണ് എത്ര പൂരി പരത്തിവച്ചു. ഇതാണ് കഴിവ്. ഞങ്ങളുടെ നിശിയെ നോക്ക്. അവിടെ അങ്ങോട്ടും ഇങ്ങോട്ടും ചുറ്റിനടക്കുന്നു". പിന്നീട് എൻെറ നേരെ നോക്കിയിട്ട് പറഞ്ഞു. "മതി മകളേ! ഇനി മതിയാക്ക്. തീയുടെ അടുത്തിരുന്നു വല്ലാതെ വിയർത്തു. പോയി അൽപം കാറ്റുകൊളളൂ."

വല്യമ്മയുടെ വീട്ടിൽ അന്നു തിന്നും കളിച്ചും രാത്രി ഏറെയായി. കൂട്ടുകാരി വന്നു പറഞ്ഞു – "അമ്മ പറയുന്നു, രാത്രി ഏറെയായി. നീ ഇവിടെത്തന്നെ കിടന്നാൽ മതി"

അവിടെത്തന്നെ കഴിയാൻ മനസ്സ് വളരെ മോഹിച്ചു. നാളെ അതിരാവിലെ നാഥൻചേട്ടനെ ഒരു പ്രാവശ്യംകൂടി കാണാമല്ലൊ. പക്ഷേ ആ ആഗ്രഹം മനഃപൂർവ്വം അടക്കിക്കൊണ്ട് പറഞ്ഞു. "വേണ്ടെടി, അമ്മ അവിടെ നോക്കിയിരിക്കുകയാവും."

വീട്ടിലെത്തുന്നതിനുമുമ്പുതന്നെ നന്നായി മഴ പെയ്തു. അകത്തെ

വരാന്തയിൽ എന്നെ കണ്ടിട്ട് അമ്മ പറഞ്ഞു. "നന്നായി മഴ നനഞ്ഞു. പോയി വേഷം മാറ്റി ഉറങ്ങൂ."

അമ്മ പോയിക്കഴിഞ്ഞ് പതുക്കെ ഞാൻ മുറിയിലേക്കു പോയി വാതിൽ അകത്തുനിന്നും കുറ്റിയിട്ടിട്ട് നനഞ്ഞ വേഷത്തിൽ തന്നെ ഞാൻ ഉറങ്ങി. നാഥൻചേട്ടനെ തൊട്ടതുകാരണം വസ്ത്രം ആകെ വാസനിക്കുന്നുണ്ടായിരുന്നു. ഇന്ന് എന്റെ മധുവിധുരാത്രിയാണെന്നു തോന്നി.

.........പിന്നീട് നാലുദിവസം കഴിഞ്ഞ് ഞാൻ ഭർത്തൃഗൃഹത്തിൽ പോകാൻ ഒരുങ്ങിത്തുടങ്ങിയപ്പോൾ, ഭയവും വേവലാതിയും കൊണ്ട് അർദ്ധമൃതാവസ്ഥയിൽ രാത്രിയും പകലും കിടക്കയിൽ ഒരേ കിടപ്പുതന്നെയായിരുന്നു. എന്റെ മനസ്സു മനസ്സിലാക്കി എന്നെ ഈ ആപത്തിൽനിന്നു രക്ഷിക്കാൻ ഇനി ആരുണ്ട്? പാവം ആട്ടിൻ കുട്ടിയെ ബലിക്കുകൊണ്ടുപോകുമ്പോൾ അതിന്റെ കണ്ണുകളിലെ ദയനീയ പ്രാർത്ഥന ആരു കേൾക്കും? മനുഷ്യജന്മം കിട്ടിയിട്ടും ഇന്ന് എന്റെ അവസ്ഥ അതിനെക്കാളും മോശമാണ്.

ബാല്യകാലത്തെ പരിചിതമായ സ്ഥലങ്ങൾവിട്ട് ഞാൻ എന്നെന്നേക്കുമായി പോകണം അപരിചിതരും അജ്ഞാതരുമായ ആളുകളുടെ ഇടയിലേക്ക് ഞാൻ പോകുന്ന കാര്യം പറഞ്ഞുതുടങ്ങിയ അന്നുതൊട്ട് അമ്മയുടെ കണ്ണുകൾ തോർന്നിട്ടില്ല.

അന്ന് അവരുടെ കരച്ചിൽ ഒരു വിധത്തിലും അവസാനിച്ചില്ല എന്നെ കെട്ടിപ്പിടിച്ചുകൊണ്ട് രാവിലെതൊട്ട് വൈകുന്നതുവരെ കരച്ചിലുതന്നെയായിരുന്നു. ഞാനും അവരോടൊപ്പം കരഞ്ഞു കരഞ്ഞു കരഞ്ഞ് ഞാൻ എപ്പോൾ ഉറങ്ങിയെന്ന് എനിക്കറിയില്ല. വല്യമ്മ വന്ന് എന്നെ കൊണ്ടുപോയി. പല്ലക്കിൽ ഇരുത്തിയപ്പോഴാണ് എനിക്കു ബോധം ഉണ്ടായത്. പല്ലക്കിന്റെ വാതിൽപ്പഴുതിലൂടെ നാഥൻചേട്ടനെ കാണാമായിരുന്നു. ഞാൻ അദ്ദേഹത്തിന്റെ ധോത്തിയുടെ അറ്റം പിടിച്ചുകൊണ്ട് കരഞ്ഞു. നാഥൻചേട്ടൻ അപ്പോഴേക്കും കരച്ചിൽ ശരിക്കും നിയന്ത്രിച്ചിരുന്നു. പക്ഷേ ആ സമയം നിയന്ത്രണം വിട്ടുപോയി. എന്നെ ഉപദേശിച്ചുകൊണ്ട് പല്ലക്കിനോടൊപ്പം അദ്ദേഹം വളരെദൂരം അനുയാത്ര ചെയ്തു. പിന്നീട് അദ്ദേഹം തിരിച്ചുപോയി. വഴിയുടെ ഇരുവശങ്ങളിലും എന്റെ കുട്ടിക്കാലത്തു കണ്ടു പഴകിയ മരങ്ങൾ ഓരോന്നായി എന്നോട് യാത്ര പറയുന്നതുപോലെ തോന്നി. അവയുടെ തണലിൽ ഇരുന്ന് നാഥൻചേട്ടനോടൊപ്പം എത്രയോ മധ്യാഹ്നങ്ങൾ ഞാൻ ചിലവഴിച്ചിട്ടുണ്ട്- ഗ്രാമാതിർത്തിയിലെ വലിയ പനകൾ ചേർന്നുനിൽക്കുന്ന പ്രദേശം. അതിനടുത്തു മുളങ്കാടിന്റെ തണലിൽ, പായൽ പുരണ്ട ആ വലിയ കരിങ്കല്ല്. കുളിക്കുമ്പോൾ ഞങ്ങൾ അതിൽ കാലിട്ട് ഉരയ്ക്കുമായിരുന്നു. പല്ലക്കിന്റെ ചെറിയ വിടവിൽക്കൂടി അവയൊക്കെ ഓരോന്നായി എന്നെ നോക്കി. ഇനിയും അവയെ എനിക്കു കാണാ

നൊക്കില്ല. എന്റെ കണ്ണുകൾ നിറഞ്ഞുതുളുമ്പി. തലയിണയിൽ മുഖമമർത്തി മരിച്ചപോലെ ഞാൻ കിടന്നു.

ഗ്രാമത്തിൽ നിന്നും അകലെ എവിടെയോ അപ്പോൾ അഷ്ടമിച്ചന്ദ്രൻ തെങ്ങോലപ്പല്ലക്കിൽ ഇരുന്നു ഭർത്തൃഗൃഹത്തിലേക്കു പോവുകയായിരുന്നു. തണൽ മരങ്ങൾ നിറഞ്ഞ ഗ്രാമറോഡിൽ അതിനുചേർന്ന കോലം വരച്ചിരുന്നു.

രാത്രിമുഴുവൻ വഴിയിൽ കഴിച്ചു. പിറ്റേദിവസം രാവിലെ കുറെ സ്ത്രീകൾ എന്നെക്കൊണ്ടുപോയി ഒരുവേദിയിൽ ഇരുത്തി. ആൾക്കൂട്ടത്തിലും ഉഷ്ണത്തിലും എനിക്കു ശ്വാസം മുട്ടിയപോലെ തോന്നി. ഭർത്താവ് എന്നോട് ചേർന്ന്, ഒരേപായിൽ തൊട്ടടുത്തു ഇരിപ്പുണ്ടായിരുന്നു. ആ പ്രയാസത്തിനിടയിലും അദ്ദേഹത്തിന്റെ രൂപം കാണാൻ എനിക്ക് അതിയായ ആഗ്രഹമുണ്ടായി. മൂടുപടത്തിനിടയിൽകൂടി വളരെ പ്രയാസപ്പെട്ട് മുഖം അൽപം ഉയർത്തി ഞാൻ അദ്ദേഹത്തെ നോക്കി

ഈശ്വരാ! ആ രൂപം നോക്കാതിരുന്നെങ്കിൽ എത്ര നന്നായിരുന്നു കറുത്തനിറം അതും പോരാഞ്ഞിട്ട് മുഖം മുഴുവൻ വസൂരിക്കലകൾ ലാവണ്യംതൊട്ടു തെറിച്ചിട്ടില്ലാത്ത ആ രൂപം കണ്ടപ്പോൾ ലോകത്തെ ബാക്കി സൗന്ദര്യം മുഴുവൻ ഞാൻ മറന്നുപോയി. യുവത്വത്തിന്റെ സർവ്വ ആഗ്രഹങ്ങളും ഇവിടെയല്ലേ സാർത്ഥകമാകേണ്ടത്. എന്റെ കൺമുൻപിൽ ഇരുട്ട് വ്യാപിച്ചു. ഒരു കണക്കിനു ഞാൻ തലകുനിച്ച് ഇരുന്നു.

ചടങ്ങുകൾ കഴിഞ്ഞപ്പോൾ ഏതോ ഒരു സ്ത്രീ, വീട്ടിലെ വേലക്കാരിയാവും, എന്നെക്കൊണ്ടുപോയി ഒരു മുറിയിലിരുത്തി, പിന്നീട് ഓരോരുത്തരായി അനവധി സ്ത്രീകൾ എന്നെക്കാണാനായി ആ മുറിയിൽ എത്തി. അൽപനേരംകൊണ്ട് സൂചികുത്താൻപോലും സ്ഥലമില്ലാത്ത മട്ടിൽ അവിടം മുഴുവൻ ആൾക്കാരെക്കൊണ്ട് നിറഞ്ഞു.

മുഖം കാണിക്കൽ പരിപാടി പൂർത്തിയായി. എല്ലാവരും എന്നെപ്പറ്റി അവരവരുടെ അഭിപ്രായം പറഞ്ഞുകൊണ്ട് പുറത്തു പോയി. ഒടുവിൽ എന്റെതന്നെ പ്രായമുള്ള മൂന്നാലു യുവതികൾ മാത്രം മുറിയിൽ തങ്ങി. എന്നെക്കൊണ്ട് സംസാരിപ്പിക്കാൻ അവരെന്റെ പിന്നാലെ കൂടിയിരിക്കുകയായിരുന്നു. എന്റെ ഭാഗ്യത്തിന് അപ്പോൾ ഒരു പ്രായമുള്ള സ്ത്രീ അങ്ങോട്ടു വന്നു. യുവതികളെ കണ്ടപ്പോൾ അവർ ദേഷ്യപ്പെട്ടു "പാവം ഇന്നലെ മുതൽ യാതൊന്നും കഴിച്ചിട്ടില്ല. വല്ലാതെ ക്ഷീണിച്ചുപോയി. നിങ്ങളൊക്കെക്കൂടി അവളെ എന്തിന് ഇങ്ങനെ വിഷമിപ്പിക്കുന്നു? പോകൂ. അവളൽപം ഉറങ്ങട്ടെ."

അവർ പരസ്പരം നോക്കിച്ചിരിച്ചു. എന്നിട്ട് ഓരോരുത്തരായി മുറിയിൽനിന്നും പുറത്തുപോയി. എന്നോട് ഉറങ്ങാൻ പറഞ്ഞിട്ട് മുറിയുടെ വാതിലടച്ച് വൃദ്ധയും പോയി.

എനിക്കുറക്കം വരുമോ! തനിച്ചായപ്പോൾ വീണ്ടും ഭർത്താവിൻെറ രൂപം ഓർമ്മയിലെത്തി. അദ്ദേഹം വരേണ്ട സമയമായി. ശാസ്ത്രമനുസരിച്ച് ഞാൻ അദ്ദേഹത്തിൻെറ ഭാര്യയായിക്കഴിഞ്ഞിരുന്നു. ഞാൻ അദ്ദേഹത്തിൻെറ രണ്ടാം ഭാര്യയാണ് ആദ്യഭാര്യ ഒരു വയസ്സുള്ള കുട്ടിയെ വിട്ടിട്ട് മരിച്ചുപോയി. അന്നുതൊട്ട് ഇന്നുവരെ ഇദ്ദേഹം എനിക്കുവേണ്ടിത്തന്നെ കാത്തിരിക്കുകയായിരുന്നു! എനിക്ക് ഇദ്ദേഹത്തോടൊപ്പം ഒരുമിച്ച് എന്നെന്നേക്കുമായി കുടുംബജീവിതം നയിക്കണം. ആ മുഖം നോക്കിയിട്ട് എൻെറ സർവ്വബാല്യകാലമോഹങ്ങളും ഞാൻ മറക്കണമെന്നോ? അപ്പോൾ എൻെറ മുമ്പിൽ മറ്റൊരു രൂപം പ്രത്യക്ഷപ്പെട്ടു. സൗന്ദര്യസിന്ധുവിൽ കുളിച്ചുവന്ന ചിരപരിചിതമായ ഒരു മുഖം. ആ ശരീരത്തിൽ വിധാതാവിൻെറ സർവ്വസൗന്ദര്യസൃഷ്ടികളും അർത്ഥവത്തായിരിക്കുന്നു. ആ മുഖവും ഈ മുഖവും തമ്മിൽ എന്തു വ്യത്യാസം! താരതമ്യപ്പെടുത്തുവാനും ലജ്ജ തോന്നുന്നു. അദ്ദേഹവും എനിക്ക് അപ്രാപ്യനല്ല. പക്ഷേ...... ബാക്കി എനിക്ക് ആലോചിക്കാൻ കഴിഞ്ഞില്ല. ഞാൻ ഇതേ മട്ടിൽ ആലോചിച്ചിരുന്നാൽ എനിക്കു ഭ്രാന്തുപിടിക്കുമെന്നു തോന്നി. പക്ഷേ ഇങ്ങനെ ചിന്തിച്ച് ഭ്രാന്തുപിടിക്കുന്നതിൽ എന്തു രസമാണ്!.

സൂര്യൻ അസ്തമിച്ചുകഴിഞ്ഞിരുന്നു. പകൽവെളിച്ചം ക്രമേണ മങ്ങിക്കൊണ്ടിരുന്നു. നല്ല ഉറപ്പുള്ള കെട്ടിടം. എങ്കിലും ഞാൻ ഇരുന്ന മുറിയിൽ ജനാലയില്ലായിരുന്നു. ഇരുണ്ടമുറിയിൽ മിണ്ടാതെ വളരെനേരം ഞാൻ ഇരുന്നു. പുറത്ത് ദൂരെ എവിടെയോ പൂജാമണികൾ കിലുങ്ങുന്ന ശബ്ദം കേട്ടു. വീടുകളിലൊക്കെ വിളക്കുകത്തിച്ചു. അൽപം കഴിഞ്ഞ് മൂന്നാലു സ്ത്രീകൾ വന്ന് എന്നെ മറ്റൊരു മുറിയിലേക്കു കൊണ്ടുപോയി. അവിടെയും ഇരുട്ടുതന്നെയായിരുന്നു. ഒരു മൂലയിൽ വിളക്കു കത്തിക്കൊണ്ടിരുന്നു. ആ മങ്ങിയ വെളിച്ചത്തിൽ മുറിയിൽ വലിയ ഒരു കട്ടിൽ ഇട്ടിരിക്കുന്നതു കണ്ടു. അതിൽ കിടക്ക വിരിച്ചിരുന്നു. അവർ എന്നെകൊണ്ടുപോയി മുറിയുടെ ഒരു മൂലയ്ക്കു പായയിൽ ഇരുത്തിയിട്ട് അവിടെ നിന്നും മടങ്ങി. എന്നെ ആ മുറിയിൽ കൊണ്ടുവന്നത് എന്തിനാണെന്നു എനിക്കു മനസ്സിലായി. കൊള്ളിയാൻ മിന്നുമ്പോൾ പുറകെ ഇടിമുഴക്കം ഉണ്ടാകുമെന്ന് ഊഹിക്കാമല്ലൊ. ഒരു അജ്ഞാതഭയത്താൽ എൻെറ ഉള്ളു പിടഞ്ഞു. ഹൃദയം ആഞ്ഞിടിച്ചു. ഞാൻ എന്തിന് ഇങ്ങനെ പേടിക്കുന്നു എന്നു പിന്നീട് തോന്നി. അദ്ദേഹം കടുവയും സർപ്പവും ഒന്നുമല്ലല്ലോ, എന്നെ പിടിച്ചു തിന്നാൻ. ഇത്രയ്ക്കു പേടി എന്തിന്?

ഒരു നിമിഷം കഴിഞ്ഞു. മുറിയിൽ ആരും എത്തിയില്ല. മനസ്സിന് അൽപം ധൈര്യം തോന്നി. ഞാൻ ആലോചിച്ചു. അദ്ദേഹം എത്ര വിരൂപനാണെങ്കിൽക്കൂടി ഞാൻ അദ്ദേഹത്തിൻെറ ഭാര്യയല്ലേ? അദ്ദേഹമല്ലാതെ എനിക്ക് ഒരു താങ്ങായിട്ട് മറ്റാരുണ്ട്? ഞാൻ ഇഷ്ടപ്പെട്ടില്ലെങ്കിൽ ലോകർ എൻെറ ദുഃഖം അറിയില്ല. പ്രത്യുത, കൂടുതൽ പരിഹസിക്കുകയേയുള്ളു. എനിക്ക് അദ്ദേഹത്തെ ഇഷ്ടപ്പെടാൻ കഴിയില്ലേ? സർവ്വശക്തിയും ഉപയോഗിച്ച് ഞാൻ അതിനു ശ്രമിക്കും. അദ്ദേഹത്തോടുള്ള വൈമുഖ്യം എനിക്കു മറക്കേണ്ടി വരും. ഞാൻ തീർച്ചയായും ഒന്നു ശ്രമിച്ചു നോക്കും............ പകൽ മുഴുവനുമുള്ള ക്ഷീണവും തളർച്ചയുംകൊണ്ട് കണ്ണുകൾ രണ്ടും അടഞ്ഞു. നേരെ ഇരിക്കാൻ വയ്യാതെ വന്നപ്പോൾ അവിടെത്തന്നെ കിടന്നു ഞാൻ ഉറങ്ങി. എപ്പോൾ ഉറക്കംവന്നുവെന്ന് എനിക്കറിയില്ല. പക്ഷേ പൊടുന്നനെ ഒരു തണുത്ത കരസ്പർശം ഏറ്റപ്പോൾ എൻെറ ഉറക്കം ഭംഗപ്പെട്ടു പരിഭ്രമിച്ച് എണീറ്റ് ഞാൻ മൂടുപടം നേരെ ഇട്ടു. നെഞ്ച് പടാപടാ എന്ന് ഇടിച്ചു. മങ്ങിയ വെളിച്ചത്തിൽ മൂടുപടം ഇട്ടപ്പോൾ എൻെറ ഭർത്താവിനെ ഞാൻ തിരിച്ചറിഞ്ഞു.

വിളക്ക് അൽപംകൂടി താഴ്ത്തിക്കൊണ്ട് അദ്ദേഹം പറഞ്ഞു. "വരൂ കിടക്കയിൽ കിടക്കാം."

ഞാൻ ഒന്നും പറഞ്ഞില്ല. അദ്ദേഹം എൻെറ അടുത്തു വന്നു രണ്ടുകൈകൊണ്ടും എന്നെ പിടിച്ചുപൊക്കിയിട്ടു കിടക്കയിലേക്കു കൊണ്ടു ചെന്നു.

അപ്പോഴും ഞാൻ കട്ടിലിനടുത്തുതന്നെ നിൽക്കുന്നതു കണ്ടിട്ട് അദ്ദേഹം എൻെറ അടുത്തുവന്നു മൂടുപടം മാറ്റി ചിരിച്ചുകൊണ്ട് പറഞ്ഞു. "ഇത്രയ്ക്കു നാണമോ? എനിക്കിതൊന്നും ഇഷ്ടമല്ല."

അദ്ദേഹം ആദ്യമായാണ് ചിരിച്ചുകാണുന്നത് അതു കാണാതിരുന്നെങ്കിൽ, അതായിരുന്നു നന്ന് എന്നു തോന്നിപ്പോയി. ഈശ്വരാ! മനുഷ്യൻെറ ചിരി ഇത്രയ്ക്കു വികൃതമോ! ഞാൻ ഇങ്ങനെ കരുതിയിരുന്നില്ല.

ഞാൻ മൗനമായി നിൽക്കുന്നതുകണ്ട് അദ്ദേഹം എൻെറ തൊട്ടടുത്തു വന്നു. രണ്ടുകൈകൊണ്ടും എൻെറ കൈയിൽപിടിച്ച് എന്നെ കട്ടിലിലിരുത്തി . ഞാൻ അദ്ദേഹത്തിൻെറ കൈവിടുവിച്ചിട്ട് പുറകോട്ടു വലിഞ്ഞു. അപ്പോൾ അദ്ദേഹം എൻെറ കൈയ്ക്കു പിടിച്ചിട്ട് ദേഷ്യത്തിൽ ഉറക്കെ പറഞ്ഞു "ഇതെന്താണ്? എന്താ ഞാൻ നിന്നെ തിന്നാൻ പോകയാണോ?"

അദ്ദേഹം വളരെ ശക്തിയായി എന്നെ പിടിച്ച് തൻെറ നെഞ്ചോടു ചേർത്തു. എനിക്ക് ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ഞാൻ നേരെ ഇരിക്കുന്നതിനു മുമ്പുതന്നെ അദ്ദേഹം എൻെറ തലയുയർത്തി ചുംബിച്ചു.

മിന്നൽപോലെ, രണ്ടുകൈകൊണ്ടും അദ്ദേഹത്തെ തള്ളിയിട്ടിട്ട് കട്ടിലിൽനിന്നും താഴെയിറങ്ങി. ഛീ....ഛീ ഇയാൾ മനുഷ്യനാണോ!

ശരീരമാകെ വെറുപ്പും ദേഷ്യവും കൊണ്ട് കിലുകിലാ വിറച്ചു. എൻെറ പെരുമാറ്റം കണ്ടിട്ട് അദ്ദേഹത്തിനു വാസ്തവത്തിൽ ദേഷ്യം വന്നു. രണ്ടുകൈകൾകൊണ്ടും എന്നെ കുട്ടികളെപ്പോലെ ഉയർത്തി കട്ടിലിൽ ഇരുത്തിയിട്ട് പറഞ്ഞു. "ഇവിടെ കിടക്ക്."

കിടക്കയിൽ ഞാൻ കരിങ്കല്ലുപോലെ ഇരുന്നു. ഇത്രയ്ക്കു സംസ്കാരശൂന്യനാണോ ഇദ്ദേഹം? വിവാഹം കഴിച്ചു എന്നു വിചാരിച്ച് ഇങ്ങനെ ബലപ്രയോഗം ചെയ്തിട്ടാണോ എൻെറ മനസ്സ് കീഴടക്കുന്നത്. കഷ്ടം ഞാൻ അൽപം മുമ്പ് ഇദ്ദേഹത്തെ സ്നേഹിക്കാൻ ശ്രമിക്കണമെന്നു പ്രതിജ്ഞ ചെയ്തതാണ്.

കിടക്കയിൽ അദ്ദേഹം മുഖം തിരിഞ്ഞു കിടന്നുറങ്ങുകയായിരുന്നു. ആ കിടക്കയിൽ അദ്ദേഹത്തോടൊപ്പം കിടക്കാൻ എനിക്കിഷ്ടം തോന്നിയില്ല. നിലത്ത് ഉറങ്ങാനായി എണീറ്റ ഉടൻ അദ്ദേഹം എൻെറ സാരിക്കു പിടിച്ചു വലിച്ചിട്ട് പറഞ്ഞു. "എങ്ങോട്ടു പോകയാണ്?" 'കാലൻെറ അടുത്തേക്ക്' എന്നു വിളിച്ചു പറയണമെന്നു തോന്നി. പക്ഷേ മറുപടി കിട്ടാതെ വന്നപ്പോൾ അദ്ദേഹം ദേഷ്യപ്പെട്ടു. "ഇതാണു നിൻെറ രീതിയെങ്കിൽ വളരെ മോശമാകും നിൻെറ അനുഭവം. ഞാൻ പറയുന്നതു കേൾക്ക്. എൻെറ അടുത്തേക്കു വാ."

വീണ്ടും പിടിയും വലിയുമായി ഒരു സ്ത്രീയായ എനിക്ക് അദ്ദേഹത്തോട് എതിരിടാൻ എത്രനേരത്തേക്കു കഴിയും? ഞാൻ ക്ഷീണിച്ചു പോയിരുന്നു. രണ്ടു കൈകൊണ്ടും അദ്ദേഹം എന്നെ കോരിയെടുത്ത് എന്നെ ചുംബിക്കുവാൻ ആഞ്ഞു.

ഇത്തവണ തടസ്സം കാട്ടുകയില്ലെന്നു ഞാൻ തീരുമാനിച്ചു. അദ്ദേഹം എന്തു വേണമെങ്കിലും ചെയ്യട്ടെ. പക്ഷേ എൻെറ ഉള്ളിൽ വെറുപ്പ് നിറഞ്ഞിരുന്നു. അറിയാതെതന്നെ ഞാൻ അദ്ദേഹത്തെ പുറകോട്ടു തള്ളിയിട്ട് കട്ടിലിൽനിന്നും ഇറങ്ങി. എന്നെ പിടിക്കാനായി അദ്ദേഹം പുറകെ വരുന്നതുകണ്ടിട്ട് ഞാൻ വിളക്കു കെടുത്തി.

ഇരുട്ടിൽ ഞാൻ എവിടെയാണെന്ന് അദ്ദേഹത്തിനു കാണാൻ കഴിഞ്ഞില്ല. എന്നെ ഇരുട്ടിൽ തപ്പിതപ്പി അദ്ദേഹത്തിൻെറ തല കട്ടിലിൽ ശക്തിയായി ചെന്നിടിച്ച ശബ്ദം ഞാൻ കേട്ടു. വേദനകൊണ്ട് അദ്ദേഹം പുളഞ്ഞു. "ശരി നാളെ രാവിലെ എൻേറയും നിൻേറയും കണക്കുതീർക്കാം. ഇതുവരെ നീ എന്നെ മനസ്സിലാക്കിയിട്ടില്ലല്ലൊ."

വളരെ ബുദ്ധിമുട്ടി തപ്പിത്തടഞ്ഞ് അദ്ദേഹം കിടക്കയിൽ പോയി കിടന്നു. ഇരുട്ടിൽ ഒന്നും കാണാൻ വയ്യായിരുന്നു. കട്ടിൽ ഇളകിയ ശബ്ദംകൊണ്ട് ഞാൻ ഊഹിച്ചതാണ്.

ഒരു നിമിഷം കഴിഞ്ഞു. യാതൊരു ശബ്ദവും ഉണ്ടായില്ല.

ഞാൻ വാതിലിനോട് ചേർന്നു പേടിച്ചുവിറച്ച് അനങ്ങാതെ നിൽക്കുകയായിരുന്നു. അനങ്ങിയാൽ ശബ്ദംകേട്ട് അദ്ദേഹം വന്ന് വീണ്ടും പിടിച്ചാലോ! കുറെക്കഴിഞ്ഞ് കട്ടിലിൽനിന്നും അദ്ദേഹത്തിൻെറ കൂർക്കംവലികേട്ടു. സൂക്ഷിച്ച് വാതിൽ തുറന്നിട്ട് ഞാൻ പതുക്കെപ്പതുക്കെ നടന്നു പുറത്തുപോയി.

രാത്രി കഴിയാറായിരുന്നു. ദൂരെ സമുദ്രത്തിൻെറ വക്ഷസ്സിൽ നിന്നും ഇരുട്ടിൻെറ മറ മാറാൻ തുടങ്ങിയിരുന്നു. മങ്ങിയ വെളിച്ചത്തിൽ അങ്ങുമിങ്ങും വൃക്ഷലതാദികൾ കറുത്ത് കറുത്ത് കാണപ്പെട്ടു. ഈശ്വരൻെറ സാമ്രാജ്യത്തിനു താഴെനിന്ന്, മനസ്സിലെ രഹസ്യവികാരങ്ങൾ അദ്ദേഹത്തിൻെറ അടുത്തെത്തിക്കാൻ എൻെറ മനസ്സ് കൊതിച്ചു. എൻെറ കണ്ണുകൾ നിറഞ്ഞൊഴുകി. ഇങ്ങനെയാണോ ഭർത്താക്കൻമാർ! എനിക്ക് അദ്ദേഹത്തെ ഇഷ്ടപ്പെടാൻ കഴിയുമോ!

അന്നു രാവിലെ ജമീന്ദാരി സംബ്ധിച്ച കാര്യത്തിന് അദ്ദേഹം പുറത്തെവിടെയോ പോകാൻ ഒരുങ്ങുകയായിരുന്നു. അന്നു മടങ്ങിവരില്ലെന്നു കേട്ടു. എന്തുമാകട്ടെ ഇന്നത്തേക്കു രക്ഷപ്പെട്ടല്ലോ!

നേരം പുലർന്നയുടൻ വീട്ടിലെ വേലക്കാരി അദ്ദേഹത്തിനു യാത്രക്കുവേണ്ട സാധനങ്ങൾ ഒരുക്കുന്നതു കണ്ടു. വീട്ടിൽ മറ്റാരും ഉണ്ടാവാത്തതുകൊണ്ടാവാം എന്നു ഞാൻ വിചാരിച്ചു. പക്ഷേ എൻെറ അമ്മായിഅമ്മ ഉണ്ടെന്നും അവർ വിധവയാണെന്നും കേട്ടിരുന്നു. എന്നാൽ ഇവളാകെ അണിഞ്ഞൊരുങ്ങിയിരിക്കുന്നു. പ്രായവും അധികമില്ല. എങ്കിൽ ഇവളാരാണ്?

വാതിൽക്കൽ ഞാൻ നിൽക്കുന്നതുകണ്ടിട്ട് അവളെൻെറ അടുത്തുവന്നു. നർത്തകിയെപ്പോലെ അംഗവിക്ഷേപങ്ങളോടെ അവൾ എന്നോടു പറഞ്ഞു. "മരുമകളേ! അവിടെ അമ്മ എത്രനേരമായി കുളിച്ചിട്ട് ഈറൻ വസ്ത്രങ്ങളുമായി നിൽക്കുന്നു, എന്താ നിങ്ങൾക്ക് കാണാൻ പാടില്ലേ?"

അതുകേട്ട് എനിക്കു വല്ലാത്ത ദേഷ്യം തോന്നി. ഇദ്ദേഹത്തിൻെറ വീട്ടിൽ എന്താ എല്ലാവരും ഒരുപോലെ സംസ്കാരശൂന്യരാണോ? ഞാൻ പറഞ്ഞു. "എനിക്കറിയില്ല."

"അറിയില്ലേ? അറിയാതെയാണോ ഇങ്ങോട്ടു വന്നത്? കുളികഴിഞ്ഞിട്ട് ഉണങ്ങിയ വസ്ത്രം കൊടുക്കാനും പൂജയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്യാനും ആരു പഠിപ്പിക്കാനാണ്? കൊച്ചുകുട്ടിയൊന്നുമല്ലല്ലൊ. പുറത്തേക്കു ഇറങ്ങ്."

അവൾ തിരിച്ചുപോയി. ഞാൻ ഇവിടെ വന്നിട്ട് വെറും രണ്ടു ദിവസമേ ആയിട്ടുള്ളൂ. പക്ഷേ പുറത്തേക്ക് ഇറങ്ങി എന്തു ചെയ്യാനാണ്. ഒരു നല്ല മുറി കഴിച്ചാൽ മറുവശത്ത് പൂജാമുറിയാണ്. ഈറൻ വസ്ത്രങ്ങളുമായി അവിടെനിന്ന സ്ത്രീ വൃദ്ധയായിരുന്നു. പക്ഷെ ആ ശരീരത്ത് വാർദ്ധ്യക്യത്തിൻെറ ലക്ഷണങ്ങൾ ഇല്ലാ

യിരുന്നു. നല്ല ചുറുചുറുക്കുള്ള വെളുത്ത ശരീരം. ആ മുഖത്തു ബുദ്ധിയും ദാർഢ്യവും ഒരുപോലെ കാണാമായിരുന്നു. അപ്പോൾ ഇവരാണ് എന്റെ അമ്മായിഅമ്മ!

മുറിയ്ക്കുള്ളിൽനിന്നും ഉണങ്ങിയ വസ്ത്രം കൊണ്ടു കൊടുത്തു. അപ്പോൾ ആ വേലക്കാരി വാതിൽക്കൽ നിന്നും എല്ലാവരും കേൾക്കെ പറയുന്നതു കേട്ടു. "എനിക്കു തൊടാൻ വയ്യ. അല്ലായിരുന്നെങ്കിൽ മറ്റുള്ളവരോട് ഇങ്ങനെ കേണപേക്ഷിക്കേണ്ടി വരില്ലായിരുന്നു. നിമിഷത്തിനുള്ളിൽ സർവ്വ വസ്തുക്കളും ഒരുക്കികൊടുക്കുമായിരുന്നു."

അമ്മായി അമ്മ വസ്ത്രമെടുത്തു. എന്നോട് അവർ സാവധാനം പറഞ്ഞു. "നീ കാണുന്നില്ലേ ഈ വീട് എന്തു ഉറങ്ങിപ്പോയെന്ന്. ഇങ്ങനെ നാണം കുണുങ്ങിയായാൽ എങ്ങനെ കാര്യം നടക്കും?"

അവർ പൂജാമുറിയിലേക്കു ചെന്നിട്ട് കതകടച്ചു. പൂജാമുറിയുടെ മുമ്പിൽ ഒരു തൂണിൽ ചാരി ഒരു കുട്ടി വളരെ നേരമായി നിൽപ്പുണ്ടായിരുന്നു. എന്നെ കണ്ടിട്ട് അടുത്തുവന്ന് വസ്ത്രത്തിൽ പിടിച്ച് അവൻ ചിരിച്ചുകൊണ്ടു പറഞ്ഞു. "പുതിയ അമ്മ!" അവനെ എടുത്തുകൊണ്ട് ഞാൻ എന്റെ മുറിയിലേക്കുചെന്നു. മുറിയിൽ അപ്പോൾ മറ്റാരും ഇല്ലായിരുന്നു. ഞാൻ പതുക്കെ ചോദിച്ചു. "നിന്റെ പേരെന്താണ്? "

"നടോ"

ഞാൻ ചോദിച്ചു. "എങ്ങനെയാണ് നടോ, നീ എന്നെ തിരിച്ചറിഞ്ഞത്?"

"എന്റെ വളർത്തമ്മ എത്രനാളായി പറഞ്ഞുകൊണ്ടിരിക്കുന്നു, നിന്റെ പുതിയ അമ്മ വരുമെന്ന്. അച്ഛൻപോയി ആഘോഷപൂർവ്വം അവരെ കൊണ്ടുവരുമെന്നും."

"ഈ വളർത്തമ്മ ഏതാണ്? "

"അല്ല നിങ്ങളറിയില്ലേ. ആ സൗരഭിതന്നെ. നിങ്ങൾ വന്നപ്പോൾ വാതിൽക്കൽ നിന്നില്ലേ. അവർ തന്നെ."

ആ വേലക്കാരിയാവും.

ഞാൻ ചോദിച്ചു. "വളർത്തമ്മ ഇവിടെ എന്താണ് ചെയ്യുന്നത്?"

എന്നെ പാലു കുടിപ്പിക്കും, പുറത്തുകൊണ്ടുപോകും, മുമ്പ് അവരുടെ കൂടെയായിരുന്നു ഉറക്കം. ഇപ്പോൾ വളരെക്കാലമായി അമ്മയുടെ കൂടെയാണ് കിടപ്പ്."

"വളർത്തമ്മ നിന്നെ അടിക്കാറുണ്ടോ?"

"ഒ..രുപാട്. പാൽ കുടിച്ചില്ലെങ്കിൽ, പിണങ്ങിയാൽ ഒരു വടിയും കൊണ്ടു വന്ന് അടിയ്ക്കും"

"അച്ഛൻ അവളെ ഒന്നും പറയില്ലേ?"

"ഇല്ല. അച്ഛൻ വെറുതെ ചിരിച്ചിട്ട് പുറത്തേക്കുപോകും." അൽപനേരം ആലോചിച്ചിട്ട് അവൻ വീണ്ടും പറഞ്ഞു. "അവർ

അച്ഛനെ മയക്കിയെടുത്തിരിക്കുകയാണെന്നു പറയുന്നു."

"അമ്മയോ?" ഞാൻ ചോദിച്ചു. "വളർത്തമ്മ നിന്നെ അടിക്കുമ്പോൾ അമ്മ നിന്നെ ഒന്നും പറയില്ലേ!"

"അവർ എപ്പോഴും പൂജാമുറിക്കുളളിലാവും. ഈ മുറ്റത്തേക്ക് ഒരിക്കലും വരാറില്ല."

"അവൻെറ വാക്കുകൾ കേട്ട് എൻെറ കണ്ണുകൾ രണ്ടും നിറഞ്ഞു. അമ്മ മരിച്ച അനാഥനും നിസ്സഹായനുമായ കുട്ടി. ആർക്കും ഇവനോട് അൽപം പോലും സ്നേഹമില്ല. ഇരുകൈ കൊണ്ടും അവനെ വാരിയെടുത്തിട്ട് ഞാൻ മനസ്സിൽ പറഞ്ഞു. "നിനക്കാരുമില്ലെങ്കിൽ എന്താ? ഈ ഞാനുണ്ടല്ലൊ!"

ജമീന്ദാർ കുടുംബമാണ്. അധികം ആളില്ലെങ്കിലും വേലക്കാരും സിൽബന്തികളും കിടക്കുമ്പോഴേക്കു രാത്രി ഏറെ ഇരുട്ടും. ഇന്നാണെങ്കിൽ അദ്ദേഹവും വീട്ടിലില്ല. അർദ്ധരാത്രിവരെ മുറ്റത്ത് ആളും അനക്കവും ഉണ്ടായിരുന്നു. രാത്രി വളരെ ഇരുട്ടിക്കഴിഞ്ഞാണ് ഓരോരുത്തരായി വീട്ടിലേക്കു പോയത്. മുറിയിൽ പായിട്ട് കിടക്കാൻ ഭാവിച്ചപ്പോൾ നടോ വിളിച്ചു. "പുതിയ അമ്മ ഉറങ്ങിയോ? ഞാൻ നിങ്ങളുടെ കൂടെ കിടക്കട്ടെ?"

കുട്ടിയാണ്. അവന് ഇതേവരെ ഉറക്കം വന്നില്ല. എൻെറ കൂടെ കിടക്കാനായി കാത്തിരുന്നതാവും. പാവം ലാളനയ്ക്കുവേണ്ടി അവൻ എന്തു കൊതിയ്ക്കുന്നു. ഞാൻ അവനെ വാരിയെടുത്തു. "വന്നോ, എൻെറ കൂടെ കിടന്നോളു. ഇന്ന് എന്താ അമ്മയുടെ കൂടെ കിടക്കാത്തത്?"

"ഇന്ന് പുതിയ അമ്മയുടെ കൂടെ കിടക്കുവാൻ പോവുകയാണെന്ന് ഞാൻ അമ്മയോടു പറഞ്ഞു."

"അവരെന്തു പറഞ്ഞു."

"ശരി കിടന്നുകൊളളു എന്നു പറഞ്ഞു."

അവൻ എൻെറ സപത്നിയുടെ കുട്ടിയാണ്. എന്നിട്ടും എൻെറ ഉളളിൽ അവനോട് ഇത്രയ്ക്കു സ്നേഹം എങ്ങനെ വന്നു?

വെളിയിൽ സൗരഭിയുടെ ശബ്ദം കേട്ടു. "നടോ ഉറങ്ങാൻ വരു"

എൻെറ കഴുത്തിൽ പിടിച്ച് അവൻ പറഞ്ഞു. "പുതിയ അമ്മേ ഞാനിവിടെ നിങ്ങളുടെ കൂടെ ഉറങ്ങുവാൻ പോവുകയാണെന്നു പറഞ്ഞേക്കൂ."

സൗരഭി വീണ്ടും വിളിച്ചു. "നടോ, വാ അമ്മ വിളിക്കുന്നു."

അവൻ പറഞ്ഞു. "ഞാൻ അമ്മയോടു പറഞ്ഞിട്ടാണ് വന്നത് ഇവിടെയാണ് ഉറങ്ങുന്നതെന്ന്."

"നീ ഇവിടെ വാ എൻെറ കൂടെ ഉറങ്ങിയാൽ മതി"

ഇനിയും മിണ്ടാതിരിക്കാൻ കഴിഞ്ഞില്ല. ഞാൻ പറഞ്ഞു. "കുട്ടി പറയുന്നു ഇന്ന് അവൻ ഇവിടെ ഉറങ്ങിക്കൊളളാമെന്ന്."

എൻെറ നേരെ തുറിച്ചുനോക്കിക്കൊണ്ട് അവൾ പറഞ്ഞു.

"കൊച്ചു ചെറുക്കൻ പോലും നിയമം പഠിപ്പിക്കുന്നു. ഇവിടെ വാ. എന്റെ കൂടെ ഉറങ്ങ്" പാവം കുട്ടി പേടിച്ച് വല്ലാതായി. എന്നിൽ നിന്നും വേഗം അവനെ പിടിച്ചുവലിച്ചുകൊണ്ട് സൗരഭി പറഞ്ഞു. "ചെകുത്താൻ! അടിച്ചു നിന്റെ തൊലിയുരിക്കും!"

കരഞ്ഞുകൊണ്ട് നടോ നടന്നുപോയി. എന്റെ ശരീരത്തു നിന്നും ഒരു ഭാഗം ആരോ മുറിച്ചെടുത്തപോലെ എനിക്കുതോന്നി. പായ് ആ മുറിയിൽ ഇട്ടിട്ട് ഞാൻ പുറത്തു വരാന്തയിൽ ചെന്നി രുന്നു.

അതിനടുത്തദിവസം രാവിലെ എന്റെ ഭർത്താവ് തിരിച്ചെത്തി. വെളിയിലും അകത്തും വേലക്കാർ ധൃതിവച്ച് അങ്ങോട്ടുമിങ്ങോട്ടും ഓട്ടമായി. എൻേറയും കാലൻ എത്തിപ്പോയി.

കഴിഞ്ഞ ദിവസം രാത്രിയിലെ സംഭവം ഓർത്തിട്ട് എന്റെ ശരീ രമാകെ വിറച്ചു. മനസ്സിൽനിന്നും ആ വിചാരം അകറ്റാൻ ഞാൻ ശ്രമിച്ചു. എത്ര ചീത്തയായാലും അദ്ദേഹവും ഒരു മനുഷ്യൻത ന്നെയാണല്ലോ. എന്റെ വാക്ക് അദ്ദേഹം കേൾക്കില്ലേ?

അകത്തെ മുറ്റത്തുനിന്നും അദ്ദേഹത്തിന്റെ ശബ്ദംകേട്ടു. എന്റെ മുമ്പിലുളള മുറിയിലാണ് അദ്ദേഹത്തിന്റെ വസ്ത്രങ്ങളും മറ്റും ഉളളത്. തുറന്നു കിടന്ന വാതിലിൽകൂടി ഞാൻ കണ്ട കാഴ്ച എന്നെ വല്ലാതെ അസ്വസ്ഥയാക്കി. കട്ടിലിൽ അദ്ദേഹം ഇരിക്കുന്നു. സൗരഭി ചേർന്നുനിന്നുകൊണ്ട് അദ്ദേഹത്തിന്റെ ഷർ ട്ടിലെ ബട്ടൺ അഴിക്കുന്നു രണ്ടുപേരും ചിരിച്ചുകളിച്ച് സംസാരി ക്കുന്നുണ്ട്. എന്നെ കണ്ടിട്ട് അവർ വാതിൽചാരി.

അപമാനം നൂറുശതമാനം പൂർത്തിയാകാൻ ഇനി എന്താണു ബാക്കിയുളളത്?

മുറിയിൽ ഭിത്തിയോട് ചേർന്ന് ഞാൻ ഇരിക്കുകയാണ് ഒരു വേലക്കാരി കപ്പിൽ പാലുമായി എന്റെ അടുത്തുവന്നിട്ട് പറഞ്ഞു. "കൊച്ചമ്മേ, നടോമോനു പാലുകൊടുക്കാൻ സൗരഭി അമ്മ പറഞ്ഞു."

കേൾക്കാത്ത മട്ടിൽ ഞാൻ ചോദിച്ചു. "ആരു പറഞ്ഞു?"

"സൗരഭി."

ആ കപ്പ് തട്ടിക്കളയണമെന്ന് ഒരു നിമിഷം തോന്നി. എങ്കിലും ദേഷ്യം കടിച്ചമർത്തിക്കൊണ്ട് ഞാൻ പറഞ്ഞു. "എന്നെക്കൊണ്ട് പറ്റില്ല. അവളെത്തന്നെ വിളിക്ക്." വേലക്കാരി പോയി. അൽപം കഴിഞ്ഞ് അങ്ങേ മുറിയിൽനിന്ന് അദ്ദേഹത്തിന്റെ ശബ്ദം കേട്ടു. "പറ്റില്ലെങ്കിൽ ഇവിടെ കൊച്ചമ്മയാകാൻ വന്നതാണോ? നടോ നീ ആ മുറിയിലേക്കു ചെല്ല്."

എന്റെ മുറിയുടെ വാതിൽ തളളിത്തുറന്നിട്ട് സൗരഭി നടോയെ വലിച്ചിഴച്ചുകൊണ്ട് വന്നു. എന്നിട്ട് അവൾ തിരികെപ്പോയി. നടോ വന്ന് എന്റെ അടുത്തിരുന്നു. "പുതിയ അമ്മേ, വല്ലാതെ വിശ

ക്കുന്നു". സർവ്വ അപമാനവും, സർവ്വദേഷ്യവും അതു കേട്ട പ്പോൾ അലിഞ്ഞുപോയി. പാൽക്കപ്പ് അടുത്തേക്കു എടുത്തിട്ട് ഞാൻ പറഞ്ഞു. "വാ പാലുതരാം."

ഉച്ചയ്ക്ക് ഏറെനേരം കിടന്നുറങ്ങി ഉറക്കം വരുന്നില്ലായിരുന്നു. പക്ഷേ ഉറങ്ങാതിരുന്നാൽ രാത്രിയിൽ ഉറക്കംവരും. ഉറക്കത്തിൽ അന്നത്തെപ്പോലെ അദ്ദേഹം വല്ല കുഴപ്പവും കാട്ടിയാലോ. ആ ഭയ ത്താൽ കിടക്കയിൽ കണ്ണുമടച്ച് വെറുതെ കിടന്നു.

എഴുന്നേറ്റപ്പോൾ വിളക്കു കൊളുത്തിക്കഴിഞ്ഞിരുന്നു. പകൽ കഴിയാറായിട്ടും എണീക്കാൻ മനസ്സു വന്നില്ല. ആ ഇരുണ്ട മുറി യിൽ ഒരേ മട്ടിൽ കിടന്ന് ഇന്നു രാത്രിയിലേക്കു വേണ്ട ധൈര്യം നേടാൻ ശ്രമിച്ചു.

അദ്ദേഹം വീട്ടിലുള്ളതുകൊണ്ട് ഇന്നെല്ലാവരുടെയും ആഹാരം നേരത്തെ കഴിഞ്ഞു മുറ്റത്ത് ആളുകളുടെ എണ്ണം കുറഞ്ഞു വന്നു. ഞാൻ ആലോചിച്ചു -ഈശ്വരാ, നാടോ ഇന്നലത്തെപ്പോലെ എൻറടുത്ത് ഉറങ്ങാൻ വന്നാൽ എന്താവും സ്ഥിതി! പക്ഷേ നാടോ വന്നില്ല, വന്നതു വേലക്കാരിയായിരുന്നു കൈയ്യിൽ വിളക്കുമായി വന്ന് അവൾ പുഞ്ചിരിയോടെ പതുക്കെ പറഞ്ഞു. "കൊച്ചമ്മ, ആ മുറിയിലേക്കു ചെല്ലൂ. യജമാനൻ വിളിക്കുന്നു."

കട്ടിലിൽ അദ്ദേഹം തിരിഞ്ഞുകിടക്കുകയായിരുന്നു. ഉണർന്ന് കിടക്കുകയാവും. എൻെറ കാലടിശബ്ദം കേട്ട് അദ്ദേഹം തിരിഞ്ഞു നോക്കി "ഇങ്ങോട്ടു വാ" ഓരോ കാര്യത്തിനും അങ്ങനെ എതി ർക്കാൻ എനിക്കു താൽപര്യം ഇല്ലായിരുന്നു. ഞാൻ കട്ടിലിനടു ത്തേക്കു ചെന്നു. അദ്ദേഹം എണീറ്റിട്ട് എന്നെ കട്ടിലിൽ കിടത്തി എന്നിട്ട് എൻെറ അടുത്തു വന്നു കിടന്നു. അദ്ദേഹത്തിൻെറ ചുടു നിശ്വാസം എൻെറ മേൽതട്ടിക്കൊണ്ടിരുന്നു. ഇങ്ങനെ ചേർന്നു കിടന്നാലേ നമ്മൾ ഭാര്യഭർത്താക്കൻമാരാകൂ എന്നുണ്ടോ? എന്നു ചോദിക്കണമെന്നു തോന്നി പിന്നെ ഇന്നൊക്കെ സഹിക്കാം. അദ്ദേഹം എന്നെ എത്ര വിഷമിപ്പിച്ചാലും.

അൽപസമയം കടന്നുപോയി.

അദ്ദേഹം പറഞ്ഞു "നോക്ക് ഇന്നു വീണ്ടും എന്നോട് അന്ന ത്തെപ്പോലെ യുദ്ധത്തിനു വരരുത് ഞാൻ എന്താ വല്ല കടുവയോ സർപ്പമോ ആണോ നിന്നെ വിഴുങ്ങാൻ! പിടിവലിയും കുതറിമാ റലും ഒന്നും വേണ്ട"

അദ്ദേഹം പതുക്കെ എൻെറ പുറത്തു കൈവച്ചിട്ട് എന്നെ മാറോടു ചേർത്തു. ഞാൻ ഒന്നും പറഞ്ഞില്ല. അദ്ദേഹം പറഞ്ഞു "നല്ല കുട്ടികളെപ്പോലെ ഇന്നു മിണ്ടാതെ കുടന്നുറങ്ങണം. അന്ന ത്തെപ്പോലെ കൈയും കാലും തട്ടി എന്നെ വിഷമിപ്പിക്കരുത്".

ഇത്തവണ അദ്ദേഹം എന്നെ കുറേക്കൂടി ചേർത്തു പിടിച്ചു. ഞാൻ അദ്ദേഹത്തിന്റെ നെഞ്ചിൽ അമർന്നുപോയി. ഞാൻ വേഗം എഴുന്നേറ്റ് ഇരുന്നിട്ട് ദുഃഖസ്വരത്തിൽ പറഞ്ഞു. "ഹൊ! എന്താ ഈ കാട്ടുന്നത്". അത്രയും പറഞ്ഞിട്ട് ഞാൻ അദ്ദേഹം പൊട്ടിത്തെറിക്കുമെന്നു ഭയന്ന് മിണ്ടാതിരുന്നു. പക്ഷെ അദ്ദേഹം പതുക്കെ പറഞ്ഞു. "ശരി ഞാൻ നിന്നെ ഒന്നും പറയില്ല. ഇനി നീ ഉറങ്ങിക്കൊള്ളു. കുട്ടിയാണ്, ഇതുവരെ ഒന്നും അറിയാൻ പാടില്ല. ഒന്നും മനസ്സിലാകാത്തതുകൊണ്ടാണ് ഇതൊക്കെ നിനക്കു വിഷമം പോലെ തോന്നുന്നത്. അതുകൊണ്ടുതന്നെയാണ് ഞാൻ ബലം പ്രയോഗിക്കാത്തതും. പക്ഷെ എത്രനാളിങ്ങനെ അജ്ഞയായി കഴിയും? ഭർത്താവ് ആരാണെന്ന് അറിഞ്ഞിരുന്നെങ്കിൽ നീ ഇങ്ങനെ പെരുമാറില്ലായിരുന്നു. നമ്മുടെ ഹിന്ദുക്കൾക്കു ഭാര്യയുടെ ദൈവമാണ് ഭർത്താവ്."

അദ്ദേഹത്തിന്റെ വാക്കു തടഞ്ഞുകൊണ്ട് ഞാൻ പറഞ്ഞു. "എനിക്കറിയാം."

"ഇല്ലില്ല ഒന്നും അറിയില്ല. ശാസ്ത്രങ്ങളിൽ എഴുതിയിട്ടുണ്ട്, ജൻമജൻമാന്തരങ്ങൾവരെ ഭർത്താവല്ലാതെ ഭാര്യയ്ക്കു മറ്റൊരു സ്ഥാനവുമില്ല".

ഞാൻ മൗനം അവലംബിച്ചു.

അദ്ദേഹം തുടർന്നു. "നീ കുട്ടിയായതുകൊണ്ട് ഞാൻ നിന്നെ ഒന്നും പറയുന്നില്ല. മനസ്സിലായോ? പക്ഷെ നീ ഈ പല്ലവി ആവർത്തിച്ചാൽ, എനിക്കു നിന്നോട് ദേഷ്യം വന്നാൽ, പിന്നെ എന്താ സംഭവിക്കുക എന്നറിയാമോ?"

"എന്തു സംഭവിക്കും?"

"നിനക്കു ഭക്ഷണം തരില്ല. എന്റെ കൂടെ ഇങ്ങനെ കട്ടിലിൽ കിടക്കാൻ സമ്മതിക്കില്ല. വീട്ടിൽ എല്ലാവരും ആഹാരം കഴിച്ചിട്ട് അവരുടെ എച്ചിൽതിന്ന് ഈ വേലക്കാരികളെപ്പോലെ ഇവിടെ കഴിയേണ്ടിവരും. ആരും ഒന്നും ചോദിക്കില്ല."

അദ്ദേഹം എന്റെ മുഖത്തോടു മുഖം ചേർത്ത് എന്നെ സമാധാനിപ്പിക്കാൻ ശ്രമം തുടങ്ങി.

ഞാൻ മുഖം തിരിച്ചുകൊണ്ട് ചോദിച്ചു. "ഇത്രയെ ഉള്ളോ?"

"ഇന്ന് എനിക്കു നിന്റെമേൽ പരിപൂർണ്ണ അധികാരമുണ്ട്. എനിക്കു നിന്നെ എന്തുവേണമെങ്കിലും ചെയ്യാം. എന്നെ അതിന് ആരും ഒന്നും പറയില്ലെന്നു നിനക്കറിയാമോ? "

വയറുനിറയെ ആഹാരം കഴിക്കുന്നതിന് മാത്രമല്ലെ ഞാൻ ഇവിടെ എത്തിയത്! വലിയ ആളുകളുടെ കൂടെ അൽപനേരം കിടക്കാൻ മാത്രം. വേദനകൊണ്ട് എന്റെ തൊണ്ട ഇടറി.

അദ്ദേഹം തുടർന്നു പറഞ്ഞു. "ഇത്രയും മാത്രമല്ല, എനിക്ക് വേണമെങ്കിൽ ഇന്നുതന്നെ നിന്നെ വീട്ടിൽനിന്നും പുറത്താക്കിയിട്ട്

വേറെ വിവാഹം കഴിക്കാം. നിന്റെ ഈ മട്ടു കണ്ടിട്ട് ഞാൻ സത്യത്തിൽ അങ്ങനെ ചെയ്താൽ പിന്നെ നിന്റെ സ്ഥിതി എന്താകും? ഒന്ന് ആലോചിച്ചു നോക്കൂ. നിന്റെ സപത്നി റാണിയെപ്പോലെ കട്ടിലിൽ ഇരിക്കും. നീ വേലക്കാരികളെപ്പോലെ വരാന്തയിൽ കഴിയും--മറ്റുള്ളവരുടെ നിന്ദയും ശകാരവും കേട്ടുകൊണ്ട്."

"ഞാൻ എന്റെ വീട്ടിൽപോകും"

"പോയാൽ അവിടെയും നിനക്കു ശകാരം കിട്ടും. അച്ഛന്റെ വീട്ടിൽ ആരും ഒന്നും ചോദിക്കില്ല. കൂടാതെ എല്ലാവരുടെയും നിന്ദ കേൾക്കേണ്ടിവരും. അങ്ങനെ നിന്റെ അച്ഛൻ അപമാനം സഹിക്കവയ്യാതെ ഒരുദിവസം നിന്നെ ഇവിടെകൊണ്ടുവന്നു തള്ളും."

അതുകേട്ട് എന്റെ ശരീരം മുഴുവൻ സൂചി തുളച്ചുകയറുന്നപോലെ തോന്നി. ഞാൻ പറഞ്ഞു "ഞാൻ എവിടെയെങ്കിലും ഓടിപ്പോകും"

"എവിടെയെങ്കിലും ഓടിപ്പോയാൽ രക്ഷപ്പെടുമെന്ന് നീ വിചാരിക്കുന്നുണ്ടോ. രണ്ടാമത് ഒരു വിവാഹം കഴിച്ച് സുഖമായി കഴിയാൻ നിനക്കാവില്ല. പക്ഷെ ഒരു കാര്യം. സൗന്ദര്യവും യൗവ്വനവും ഉള്ളിടത്തോളം നിനക്കു തീർച്ചയായും ആഹാരം കിട്ടും."

എന്തു വൃത്തികെട്ട, അർത്ഥശൂന്യമായ വാക്കുകൾ. എങ്ങനെ ഇവ അദ്ദേഹത്തിന്റെ നാവിൽ എത്തി--അതും സ്വന്തം ഭാര്യയോട്. വെറുപ്പും വിഷമവുംകൊണ്ട് ഞാൻ സ്തബ്ധയായി കിടന്നു. അദ്ദേഹം വീണ്ടും എന്റെ കൈയ്ക്കു പിടിച്ചുകൊണ്ട് പറഞ്ഞു "നല്ല കുട്ടികളെപ്പോലെ പെരുമാറൂ. ബാലബുദ്ധി ഉപേക്ഷിക്കൂ." അദ്ദേഹം രണ്ടു കൈകൊണ്ടും എന്നെ ചേർത്തുപിടിച്ച് ചുംബിച്ചു. മനുഷ്യന്റെ സഹനശക്തിക്കും ഒരതിരുണ്ട്. എനിക്കു മൗനമായി ഇരിക്കാൻ കഴിഞ്ഞില്ല. സർവ്വശക്തിയും ഉപയോഗിച്ച് സ്വയം കുതറിമാറാൻ ശ്രമിച്ചുകൊണ്ട് ഞാൻ പറഞ്ഞു. "വിടൂ എന്നെ, അല്ലെങ്കിൽ ഞാൻ കിടന്നു ബഹളം കൂട്ടും." എന്നെ അതേപോലെ ചേർത്തുപിടിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. "എത്ര വേണമെങ്കിലും ബഹളം കൂട്ടിക്കോളൂ. ആരു കേൾക്കാനാ ഇവിടെ? മറിച്ച് രാവിലെ എല്ലാവരും നിന്നെ ശകാരിക്കുകയും കളിയാക്കുകയും ചെയ്യും." അദ്ദേഹം തന്റെ വായ് എന്റെ വായോടു ചേർത്തു. എനിക്ക് അതു സഹിക്കാനായില്ല. ശക്തിയായി അദ്ദേഹത്തിന്റെ കൈ തട്ടി നീക്കിയിട്ട് ഞാൻ പുറത്തുവന്നു. വരാന്തയുടെ താഴെ ഒരു കിണർ ഉണ്ടായിരുന്നു. എന്റെ പുറകെ അദ്ദേഹം വരുന്നതുകണ്ട് ഞാൻ കിണറ്റിനരികെ ചെന്നു പറഞ്ഞു. "എന്റെ മേൽ ഇനി ബലം പ്രയോഗിച്ചാൽ ഞാൻ കിണറ്റിൽ ചാടും."

പേടികൊണ്ട് അദ്ദേഹം വരാന്തയിൽനിന്നും താഴെ ഇറങ്ങിയില്ല. അവിടെനിന്ന് ദേഷ്യപ്പെട്ട് അലറി. "നിൽക്ക് നിന്നെ ഞാൻ ശരിയാക്കും." എന്നിട്ട് അദ്ദേഹം മുറിയിലേക്കു ചെന്ന് ശക്തിയായി

കതകടച്ചു.

പുറകിലത്തെ തോട്ടത്തിൽ നല്ല ഇരുട്ടായിരുന്നു. പേടികൊണ്ട് എന്റെ ശരീരം വിറച്ചു. തലക്കുമുകളിൽ കൂടി ഒരു മൂങ്ങ മൂളിക്കൊണ്ട് പറന്നുപോയി. അവിടെ ഒരു പാവയെപ്പോലെ നിന്നുകൊണ്ട് ഞാൻ ആലോചിച്ചു– ഇല്ല ജീവിതം മുഴുവൻ ഇദ്ദേഹവുമായി ചേർന്നുപോകാൻ ആവില്ല. അതിനു ശ്രമിക്കുന്നതു വ്യർത്ഥമാകും.

തണുപ്പുകാലമെത്തി. വിളഞ്ഞ നെല്ലിന്റെ രൂക്ഷഗന്ധം എല്ലായിടവും വ്യാപിച്ചു. നാലഞ്ചുദിവസം കഴിഞ്ഞു. പക്ഷെ ഇതിനിടയ്ക്ക് അദ്ദേഹം എന്നോട് സംസാരിച്ചതേയില്ല. സൗരഭിയോട് അദ്ദേഹം കൂടുതൽ വർത്തമാനം പറഞ്ഞു, ഒരുപക്ഷെ എന്നെ കാണിക്കാനായി മനപ്പൂർവ്വം. ആ വീട്ടിൽ ഞാൻ ഒരാൾ ഉണ്ടെന്ന് അദ്ദേഹം മറന്നപോലെ തോന്നി. ഞാനും വളരെ കരുതി ഇരുന്നു. രാത്രി നടോയുമൊന്നിച്ച് വേറൊരു മുറിയിൽ ഉറങ്ങും. അത്താഴം കഴിഞ്ഞാൽ, അദ്ദേഹത്തിന്റെ മുറിയിലേക്കു ചെല്ലാൻ ആരും എന്നെ വിളിക്കാൻ വരാറില്ല. എങ്കിലും എനിക്കു പേടി ആയിരുന്നു– അദ്ദേഹം ഈ മുറിയിലേക്ക് കടന്നുവന്നാലോ. അതുകൊണ്ട് എന്നും ഉറങ്ങുന്നതിനുമുൻപ് അകത്തെ സാക്ഷ ഇടുമായിരുന്നു. രാത്രി ചിലപ്പോൾ ഉറക്കം തെളിയുമ്പോൾ അദ്ദേഹവും വേലക്കാരിയും ചേർന്നുള്ള ശബ്ദം കേൾക്കാമായിരുന്നു. അവ എന്റെ കാതിൽ കൂരമ്പുപോലെ വന്നുതറച്ചു. ചെന്ന് അവരെ വിളിക്കണമെന്നു തോന്നും. പക്ഷെ പിന്നെ തോന്നും പോട്ടെ, എന്താ ഇഷ്ടമെന്നു വച്ചാൽ ചെയ്യട്ടെ എനിക്ക് എന്തു നഷ്ടം? രാവിലെ മുഴുവൻ അമ്മായിഅമ്മയെ ശുശ്രൂഷിച്ചു കഴിയും. ഒരുദിവസം കുളിച്ചിട്ട് പൂജാമുറിയിൽ ചന്ദനം അരച്ചുകൊണ്ടിരുന്നപ്പോൾ അമ്മായിഅമ്മ വന്നു പറഞ്ഞു. "മരുമകളേ! സ്റ്റോർമുറിയുടെ താക്കോൽ നീ വച്ചുകൊള്ളു. ഇനി എനിക്കൊന്നും ആവില്ല."

ഞാൻ സാവധാനം ചോദിച്ചു. "അത് എന്നെക്കൊണ്ട് ആവുമോ"

അവർ മിതഭാഷിയാണ്. "പിന്നെ ആരുനോക്കും? ഈശ്വരപൂജ കഴിഞ്ഞ് എനിക്ക് അൽപംപോലും സാവകാശം കിട്ടില്ല. ഈ താക്കോൽ നിന്നെ അല്ലാതെ മറ്റാരേയും ഏൽപിക്കാൻ എനിക്കു കഴിയില്ല."

മനസ്സ് അനുവദിച്ചില്ലെങ്കിലും അവരോട് എതിർത്തു പറയാൻ കഴിഞ്ഞില്ല. ഞാൻ താക്കോൽ വാങ്ങി. അന്നുതൊട്ട് എനിക്ക് ഒരു ജോലികൂടിയായി. ഇമ്മാതിരി കാര്യങ്ങളിൽ എത്രത്തോളം മനസ്സ് മുഴുകുന്നുവോ അത്രത്തോളം നന്ന്. വേഗം മറ്റുജോലികൾ തീർത്തിട്ട് ഞാൻ സ്റ്റോർ തുറന്നു. സൗരഭി വാതിൽക്കൽ നിൽക്കുന്നുണ്ടായിരുന്നു. എന്നെ കണ്ടിട്ട് എന്തോ പിറുപിറുത്തുകൊണ്ട് അവിടെ നിന്നും പോയി.

വളരെ വലിയ മുറിയായിരുന്നു അത്. എങ്കിലും അകത്തു

സാധനങ്ങൾ നിറഞ്ഞിരുന്നതുകൊണ്ട് കാലെടുത്തു വെയ്ക്കാൻ പോലും സ്ഥലമില്ലായിരുന്നു. എവിടൊക്കെ എന്തൊക്കെ സാധനങ്ങൾ വെച്ചിരിക്കുന്നു എന്നു നോക്കി മനസ്സിലാക്കാൻ മാത്രം എനിക്ക് ഒരു മണിക്കൂർ വേണ്ടിവന്നു. സർവ്വസാധനങ്ങളും താഴെ വെച്ചിട്ട് വീണ്ടും അടുക്കിവെക്കാൻ ഭാവിച്ചപ്പോൾ വേലക്കാരി ചമ്പ വന്നു പറഞ്ഞു. "കൊച്ചമ്മേ അടുക്കളയിലേക്കുള്ള സാധനങ്ങൾ തരൂ. എത്രനേരമായി പാചകക്കാരൻ നോക്കി നിൽക്കുന്നു."

കഴിഞ്ഞ കുറേ സമയമായി നോക്കി മനസ്സിലാക്കിയത് അനുസരിച്ച് വേണ്ടത്ര സാധനങ്ങൾ ഒരു കുട്ടയിലാക്കി ഞാൻ ചമ്പവഴി അടുക്കളയിലെത്തിച്ചു. വീണ്ടും സാധനങ്ങൾ അടുക്കിവെക്കാൻ ചെന്നയുടൻ ഒരു കാര്യം ഓർത്തു - അല്ല, നടോ ഇതുവരെ പാലു കുടിച്ചില്ലല്ലൊ. ഞാൻ വേഗം പുറത്തിറങ്ങി മുറിപൂട്ടി. നടോ ഒരു മൺകുതിരയിലിരുന്നു കളിക്കുകയായിരുന്നു. എന്നെ കണ്ടപ്പോൾ ഓടി അടുത്തുവന്നു. "പുതിയ അമ്മേ എനിക്കൊരു നല്ല കുതിരയെകൊണ്ടത്തരൂ"

"ശരി വാങ്ങിത്തരാം എന്റെ ഓമനക്കുട്ടനല്ലേ, വരൂ പാലുകുടിക്കൂ" "കൊണ്ടുത്തരുമല്ലൊ? സത്യം പറയൂ എന്നെ ആണയിട്ടു പറയൂ" "കൊണ്ടുവരാം മോനേ. വരൂ"

എന്റെ മുറിയിലിരുന്ന് ഞാൻ നടോക്ക് പാലുകൊടുക്കുകയായിരുന്നു. അപ്പോൾ അടുക്കളയിൽനിന്നും സൗരഭിയുടെ ശബ്ദംകേട്ടു. "ഇതൊക്കെ എന്താണ്. അരിയും പരിപ്പുമൊക്കെ കൈകൊണ്ട് അളക്കാനാകുമോ ഉരുളക്കിഴങ്ങില്ല, ഉള്ളിയില്ല. നമ്മുടെ യജമാനൻ ഇങ്ങനത്തെ ആഹാരം കഴിക്കുമോ? ഏതുവീട്ടിൽനിന്നും ആവുമോ എഴുന്നള്ളിയിരിക്കുന്നത്? സാധനം എടുത്തു കൊടുക്കാൻ അറിയില്ലെങ്കിൽ താക്കോലും തൂക്കിയിട്ട് നടക്കാൻ എന്താ പൂതി?"

എന്തൊരു അപമാനം! ഇത്രയും ആളുകളുടെ മുന്നിൽവച്ച് അതും ഒരു വേലക്കാരിയുടെ വായിൽ നിന്ന്! അവളെ കൈയ്യോടെ പിടിച്ച് പുറത്താക്കാൻ തോന്നി. പക്ഷെ അതിനുള്ള ഉപായം കാണാതെ ഞാൻ അവിടെത്തന്നെ ഇരുന്നു സ്വയം ദേഷ്യം അടക്കി.

നടോ പറഞ്ഞു "പുതിയ അമ്മേ, ഈ സൗരഭി വലിയ വഴക്കുകാരിയാണ് അല്ലേ."

"അതേ, നീ പാലുകുടിക്ക്"

തണുപ്പുകാലത്തെ ഇളം വെയിൽ ദൂരെ വരെ പരന്നുകിടന്നിരുന്നു. ഉച്ചയൂണുകഴിഞ്ഞ് എല്ലാവരും അങ്ങുമിങ്ങുമായികിടന്ന് ഉറങ്ങുകയായിരുന്നു. എനിക്ക് എന്റെ മുറിയിൽ അൽപംപോലും ഉറങ്ങാൻ കഴിഞ്ഞില്ല. പെട്ടെന്നു പുറത്ത് ആരുടേയോ കാലടി

ശബ്ദം കേട്ടു. വാതിൽക്കലേക്കു നോക്കിയപ്പോൾ അദ്ദേഹം

ഞാൻ തലമറച്ചിട്ട് ചാടി എണീറ്റു. മുറിക്കുള്ളിലേക്കുവന്നിട്ട് അദ്ദേഹം പറഞ്ഞു. "ആ താക്കോൽ തരൂ"

"ഏതു താക്കോൽ?"

"സ്റ്റോർ റൂമിന്റെ"

"എന്തിനാണ്?"

അദ്ദേഹത്തിന് ദേഷ്യംവന്നു. "എന്തിനാണെന്ന് അറിഞ്ഞിട്ട് എന്തുവേണം? നീ ഇങ്ങനെ വരവും ചെലവുമൊക്കെ അറിഞ്ഞിട്ടെന്തു കാര്യം?"

"താക്കോൽ ആർക്കും കൊടുക്കണ്ട എന്ന് അമ്മ പറഞ്ഞു."

"അതൊക്കെ പിന്നീടു പറഞ്ഞാൽ മതി. ആദ്യം താക്കോൽ താ."

ദേഷ്യംകൊണ്ട് വേഗം താക്കോൽ എറിഞ്ഞിട്ട് ഞാൻ കിടക്കയിൽ മുഖംപൊത്തിക്കിടന്നു. താക്കോൽ എടുത്തിട്ട് അദ്ദേഹം മുറിയിൽ നിന്നുംപോയി. ഇതൊക്കെ സൗരഭിയുടെ വേലയാവും. എന്റെ കൈയിൽ വീട്ടിലെ ഏറ്റവും പ്രധാനപ്പെട്ട സാധനം ഇരിക്കുന്നത് ഒരു പക്ഷെ അവൾക്കിഷ്ടമാവില്ല. ഈ വീട്ടിൽ എന്നേക്കാൾ അവൾക്കാണ് അധികാരം. ഞാൻ വന്നദിവസംതൊട്ട് ഇതു കാണുന്നുണ്ട്. ഓരോകാര്യത്തിനും അവൾ എന്നെ താഴ്ത്തിക്കെട്ടാൻ നോക്കുന്നു. പക്ഷെ അവൾക്ക് എന്നോട് ഇത്രദേഷ്യം വരാൻ കാര്യം? ഞാൻ അവളോട് ഒരു തെറ്റും ചെയ്തിട്ടില്ല. പിന്നെ എന്തിന് അവൾ എന്നെ ഇങ്ങനെ അപമാനിക്കുന്നു?. അമ്മായിഅമ്മയോട് ഇക്കാര്യം പറഞ്ഞാൽ എന്താണ് എന്നുതോന്നി. പക്ഷെ പിന്നീട് അതുവേണ്ടെന്നുവെച്ചു. അവരേപ്പോലെ ശാന്തയായ സ്ത്രീയെ ഈ വഴക്കിൽ എന്തിനു വലിച്ചിഴക്കുന്നു? സ്വയം അറിയുന്നെങ്കിൽ അറിയട്ടെ. വിവാഹദിവസംതൊട്ടേ എനിക്കു ഭാഗ്യദോഷമാണെന്നു മനസ്സിലായതാണ്. ഈ ഒരു കാര്യം കൊണ്ട് അതു മുഴുവൻ നേരെയാകാൻ പോകുന്നില്ല.

വേലക്കാരി ചമ്പ വന്നു പറഞ്ഞു. "കൊച്ചമ്മേ! വിളക്കുകൊളുത്തി സ്റ്റോർ റൂം തുറക്കണ്ടേ?"

"എന്റെ കയ്യിൽ താക്കോലില്ല, പോകൂ."

അതുകേട്ടപ്പോൾ അവൾക്ക് അതിയായ ആശ്ചര്യംതോന്നി. "നിങ്ങളുടെ കയ്യിലില്ലെങ്കിൽ പിന്നെ ആരുടെ കയ്യിലാണ് അത്?"

"എനിക്കറിയില്ല, പോകൂ."

പുറത്തുനിന്നും സൗരഭിയുടെ ശബ്ദംകേട്ടു. "ഏയ് ചമ്പാ, ഇവിടെ വാ".

സംഗതി എന്താണെന്നു ചമ്പക്കു മനസ്സിലായില്ല. വിഡ്ഢിയെപ്പോലെ കുറേനേരം എന്നെ നോക്കിയിട്ട് അവർ മുറിയിൽനിന്നും പോയി. പുറത്ത് സ്റ്റോർ റൂം തുറക്കുന്ന ശബ്ദം എന്റെ കാതിൽ

വന്നു സൂചിപോലെ തറച്ചു.

വൈകീട്ട് നടോ പുറത്തു ചുറ്റിനടക്കുകയായിരുന്നു. അവൻ ഓടിവന്ന് എന്നോടു പറഞ്ഞു. "പുതിയ അമ്മേ, അച്ഛനു വല്ലാത്ത പനിയാണ്. അദ്ദേഹം വരാന്തയിലിരുന്നു വിറക്കുന്നു."

ഇന്നുച്ചവരെ ഒന്നുമില്ലായിരുന്നു. പിന്നെ ഈ പനി പെട്ടെന്ന് എങ്ങിനെ വന്നു? ഞാൻ ചോദിച്ചു. "എന്തെടാ സത്യമാണോ?"

"അതേ, സത്യമാണ്. നിങ്ങൾതന്നെ ചെന്നുനോക്കൂ."

"അമ്മ എവിടെ?"

"അവർ പൂജാമുറിയിലാണ്."

സന്ധ്യയായി. കിടപ്പുമുറിയുടെ പുറകിലുള്ള വരാന്തയിൽ ഒരു കസേരയിലിരിക്കുകയായിരുന്നു അദ്ദേഹം. ഞാൻ പതുക്കെ നടന്ന് അങ്ങോട്ടുചെന്നു.

അദ്ദേഹം ചോദിച്ചു. "ആരാ?"

ഞാൻ അദ്ദേഹത്തിന്റെ ദേഹത്തു കൈവച്ചുനോക്കി. തീപോലെ പൊള്ളുന്നുണ്ടായിരുന്നു. "മുറിക്കുള്ളിലേക്കുപോകാം".

അദ്ദേഹത്തിന്റെ കിടപ്പുമുറിയിലെ കട്ടിലിൽ കിടക്ക ശരിക്കു വിരിച്ചു. അദ്ദേഹം മിണ്ടാതെ കിടന്നു. വാതിൽ ചാരിയിട്ട് ഞാൻ പുറത്തുവന്നു ചമ്പയോടു പറഞ്ഞു. "പോയി അമ്മയെ വിളിച്ചു കൊണ്ടുവരൂ."

ചമ്പ തിരിച്ചുവന്നു പറഞ്ഞു. "വല്യമ്മ പൂജാമുറിയിലാണ്. വാതിൽ അകത്തുനിന്നും അടച്ചിരിക്കുന്നു."

"സൗരഭി എവിടെ?"

"അറിയില്ല കൊച്ചമ്മേ. രാവിലെതൊട്ട് എവിടെയാണെന്നറിയില്ല."

അദ്ദേഹം ശക്തിയായ പനികൊണ്ട് വളരെ അസ്വസ്ഥനായിക്കൊണ്ടിരുന്നു. എനിക്കു പുറത്തുനിന്ന് ഒക്കെ മനസ്സിലാവുന്നുണ്ട്. ഞാൻ അദ്ദേഹത്തിന്റെ അടുത്തുചെന്നിരുന്നിട്ട് ചോദിച്ചു. "തല വേദനയുണ്ടോ, തടവട്ടേ?"

തിരിഞ്ഞുകിടന്നിട്ട് അദ്ദേഹം പറഞ്ഞു. "വേണ്ട സാരമില്ല".

കുറേസമയം കഴിഞ്ഞു. വീണ്ടും അദ്ദേഹം മുമ്പത്തെപ്പോലെ അസ്വസ്ഥനായി കണ്ടിട്ട് ചോദിച്ചു. "എന്താ വളരെ വല്ലാതെ തോന്നുന്നുണ്ടോ?"

"ഉം......ഇല്ല, ഒന്നുമില്ല."

ഉറക്കത്തിൽ അദ്ദേഹത്തിന്റെ കൈയ് എന്റെ മടിയിലായി. ഞാൻ അനങ്ങാതെ മിണ്ടാതെ അവിടെത്തന്നെ ഇരുന്നു. അപ്പോൾ തല അൽപം ഉയർത്തി അദ്ദേഹം ചോദിച്ചു. "സതീ! പോയോ".

അദ്ദേഹത്തിന്റെ അടുക്കലേക്കു അൽപം കുനിഞ്ഞുകൊണ്ട് ഞാൻ ചോദിച്ചു. "എന്ത്?"

"സൗരഭി എവിടെ? ഒന്നുവിളിക്കു."

പൊടുന്നനെ കർക്കശ സ്വരത്തിൽ ഞാൻ പറഞ്ഞു. "എന്താ ഞാൻ അവളേയും കൊണ്ടു നടക്കുകയാണോ?"

അദ്ദേഹം മിണ്ടിയില്ല. ഞാൻ എഴുന്നേറ്റ് വാതിൽ ചാരിയിട്ട് പതുക്കെ ആ മുറിയിൽ നിന്നും പോന്നു.

രാത്രി ഏറെയായിരുന്നു. സൗരഭി അപ്പോഴും തിരിച്ചെത്തിയിരുന്നില്ല. അദ്ദേഹത്തിന്റെ ആരോഗ്യം മോശമായപ്പോൾ ഇങ്ങനെ ദേഷ്യപ്പെടാമോ? ഛീ...ഛീ.

അമ്മയും അതുവരെ പൂജാമുറിയിൽനിന്നും പുറത്തുവന്നിരുന്നില്ല. വീണ്ടും അദ്ദേഹത്തിന്റെ മുറിയിലേക്കു ചെന്നിട്ട് ഞാൻ അടുത്തിരുന്നു. അദ്ദേഹത്തിന്റെ കാലുകൾ തടവി. അദ്ദേഹം ഉറങ്ങുകയായിരുന്നു എന്നു തോന്നി. "ആര് സൗരഭിയോ?"

"അല്ല, ഞാനാണ്."

അദ്ദേഹം തലയുയർത്തി എന്നെ ഒന്നുനോക്കി. എന്നിട്ട് എന്തോ ആലോചിച്ചിട്ട് കാൽ വലിച്ചു.

അപമാനം. ഉടൻ പുറത്തുപോയാലെന്താണെന്നുതോന്നി. അപ്പോൾ വാതിൽതുറന്നു സൗരഭി അകത്തുവന്നു. മുറിയിലെ വെളിച്ചം അൽപം കുറച്ചിട്ട് അവൾ അകത്തുനിന്നും കതകടച്ചു. പിന്നീട് കട്ടിലിനടുത്തുവന്നപ്പോൾ എന്നെ കണ്ടു. ആ പരിഭ്രമത്തിൽ അവൾ വേഗം അവിടെനിന്നും പോയി. കാലിൻ ചുവട്ടിൽ പാമ്പിനെ കണ്ടാൽ ആളുകൾ എങ്ങനെയാണോ ഓടുന്നത് അതേപോലെ. അദ്ദേഹം അപ്പോൾ ഉറക്കമല്ലായിരുന്നു. എല്ലാം കണ്ടുകാണണം. പക്ഷെ ലജ്ജകൊണ്ട് ഉറക്കം അഭിനയിച്ചുകിടന്നു.

എനിക്കും അവിടെയിരിക്കുന്നത് ശരിയായി തോന്നിയില്ല. എന്റെ മുറിയിലേക്കു ചെന്നു. വാതിലടച്ചിട്ട് ഞാൻ കിടന്നു. ഞങ്ങൾ രണ്ടുപേരും തമ്മിൽ ഒട്ടും സ്വരച്ചേർച്ചയില്ലാത്തതുകൊണ്ട് എങ്ങനെ അദ്ദേഹവുമായി യോജിച്ചുപോകും? ആദ്യദിവസം തന്നെ എല്ലാം അറിഞ്ഞിട്ടും ഞാൻ ഇന്ന് എന്തിന് ഈ അപമാനം സഹിക്കാൻ തയ്യാറായി.?

രണ്ടുമൂന്നുദിവസം കഴിഞ്ഞ് അദ്ദേഹത്തിന്റെ പനി കുറേക്കൂടി വഷളായി. എന്റെ അമ്മായിയമ്മ എപ്പോഴും അടുത്തിരുന്ന് അദ്ദേഹത്തെ ശുശ്രൂഷിച്ചു. എനിക്ക് ആ മുറിയിലേക്കു പോകാതിരിക്കാൻ അങ്ങനെ ഒരു ഒഴിവുകഴിവു കിട്ടിയതു നന്നായി. പക്ഷെ പോയാൽ എന്തു സംഭവിക്കും! അദ്ദേഹം എന്നോട് മിണ്ടുകയില്ല.

അന്നുരാവിലെ കുളികഴിഞ്ഞ് പൂജയ്ക്കുള്ള മാല കോർത്തുകൊണ്ടിരിക്കുമ്പോൾ ചമ്പ വന്നു പറഞ്ഞു. "കൊച്ചമ്മേ, നിങ്ങളുടെ വീട്ടിൽനിന്നും ആരോ വന്നിരിക്കുന്നു." മാല അവിടെത്തന്നെ

വച്ചിട്ട് ഞാൻ പറഞ്ഞു. "പോയി ഇങ്ങോട്ട് കൂട്ടിക്കൊണ്ടുവരൂ."

പെട്ടെന്നു മനസ്സിൽ തോന്നി, നാഥൻചേട്ടനാവുമോ വന്നത്? ഞാൻ ചമ്പയെ പുറകിൽനിന്നും വിളിച്ചു. "നിൽക്ക് ഞാൻ വരുന്നു, എവിടെയാണ് ആൾ?"

"നിങ്ങളുടെ മുറിയിലെ വരാന്തയിൽ ഇരിക്കുകയാണ്."

നാഥൻചേട്ടൻ വന്നതാവും. എന്തോ, അദ്ദേഹത്തിന് എന്റെ കാര്യം സത്യത്തിൽ ഓർമ്മയുണ്ടാകുമോ? പൂജാമുറി അടച്ചിട്ട് ഞാൻ അങ്ങോട്ടുപോയി. എന്റെ ശരീരമാകെ ആകാംക്ഷകൊണ്ട് വിറച്ചു. മുറിയിൽ ചെന്നുനോക്കി. നാഥൻചേട്ടനല്ല. ഞങ്ങളുടെ വീട്ടിലെ വൃദ്ധനായ വേലക്കാരനെയാണ് കണ്ടത്.

ഞാൻ അടുത്തുചെന്നു ചോദിച്ചു. "എന്താ സയിത്താ, നീ എന്തിനാണ് വന്നത്?"

"നിങ്ങളെ കണ്ടിട്ടുവരാൻ യജമാനൻ അയച്ചതാണ്."

"നമ്മുടെ വീട്ടിൽ എല്ലാവർക്കും സുഖംതന്നെയല്ലേ?"

"അതെ, എല്ലാവർക്കും സുഖംതന്നെ"

"നീ വരുമ്പോൾ അച്ഛൻ എന്തു ചെയ്യുകയായിരുന്നു?"

"പുറത്തിരിക്കുകയായിരുന്നു."

"അമ്മ എന്തു ചെയ്യുകയായിരുന്നു?"

"മോളേ, നീ പോയതുമുതൽ അവിടെ ആർക്കാ സന്തോഷം ഉണ്ടാവുക? എന്നെ ഇങ്ങോട്ടയച്ചപ്പോൾ നിന്റെ അമ്മ വല്ലാതെ കരഞ്ഞു. അവർ പറഞ്ഞു: സയിത്താ നീ പോകയാണല്ലൊ, എന്റെ മോളോട് ചോദിക്കണം, അമ്മായിയമ്മ അവളെ നന്നായി നോക്കുന്നുണ്ടോ എന്ന്. നല്ല ആഹാരം കിട്ടുന്നുണ്ടോ ഇല്ലയോ എന്ന്."

ഭർത്തൃഗൃഹത്തിൽ തങ്ങളുടെ പെൺമക്കൾക്ക് സുഖമാണോ എന്നുമാത്രം അറിഞ്ഞാൽമതി അവർക്ക്. ഇതുകേട്ട് അറിയാതെ തന്നെ എന്റെ കണ്ണുകൾ നിറഞ്ഞു. ഞാൻ മറ്റൊരുവശത്തേക്കു മുഖം തിരിച്ചുകൊണ്ട് ചോദിച്ചു. "എന്താ എന്നെ കൊണ്ടുചെല്ലുന്ന കാര്യമൊന്നും അച്ഛൻ പറഞ്ഞില്ലേ!"

"ഉവ്വ്, ഒരിക്കൽ പറഞ്ഞു. കക്കൂസും മറ്റും ശരിയാക്കിയിട്ട് മോളെ വിളിച്ചുകൊണ്ടുവരണമെന്നു പറഞ്ഞു."

ഞാൻ ആശ്ചര്യത്തോടെ ചോദിച്ചു. "അവിടെ ഗ്രാമത്തിൽ കോളറ പിടിച്ചോ?"

"അക്കാര്യം ചോദിക്കാതിരിക്കുകയാണു മോളേ നല്ലത്. എന്നും ഈരണ്ടുപേർ മരണമടയും. ഇന്നുരാവിലെ പോരുമ്പോൾ മധു ഛർദ്ദിക്കുന്നതു കണ്ടു. ഇപ്പോഴേക്കും എന്തായിക്കാണുമോ എന്തോ? തിവാരിയുടെ വീട്ടിലെ നാഥിയാ കട്ടക്കിൽ ഡോക്ടറെ വിളിക്കാൻ പോയിരിക്കുകയാണ്. എങ്കിലും നമ്മുടെ ഭാഗത്ത് അപകടമൊന്നും ഉണ്ടായിട്ടില്ല. "

"ഒന്നും പറ്റിയിട്ടില്ലെങ്കിൽ ഭാഗ്യം" എന്നു ഞാൻ സമാധാനിച്ചു.

അൽപം കഴിഞ്ഞ് ഞാൻ പറഞ്ഞു. "നീ പോയി കുളിച്ചിട്ടു വന്ന് ആഹാരം വല്ലതും കഴിക്ക്. എന്നിട്ട് സംസാരിക്കാം." ചമ്പയോടു ഞാൻ പറഞ്ഞു. "ഇയാളുടെ കൂടെപോയി ആ തോട് ഒന്നു കാട്ടിക്കൊടുക്കൂ".

അന്ന് അദ്ദേഹത്തിൻെറ ആരോഗ്യം അൽപം മെച്ചമായിരുന്നു. വൈകീട്ട് അമ്മായിയമ്മ പൂജാമുറിയിൽ നിന്നും പുറത്തുവന്നപ്പോൾ ഞാൻ വാതിൽക്കൽ നിൽപ്പുണ്ടായിരുന്നു. എന്നെക്കണ്ടപ്പോൾ അവർ ചോദിച്ചു. "ആര് മരുമകളേ? എന്താ വിശേഷം?"

ഞാൻ സാവധാനം പറഞ്ഞു. "ഞങ്ങളുടെ ഗ്രാമത്തിൽ കോളറ വല്ലാതെ പടർന്നു പിടിച്ചിരിക്കുന്നു."

"ശരി, അതിന്...?"

വല്ലാത്ത ഭയം തോന്നി എങ്കിലും ഒരുവിധം പറഞ്ഞൊപ്പിച്ചു. "രണ്ടുദിവസത്തേക്കു വീട്ടിൽ പോയാൽക്കൊള്ളാമെന്നുണ്ട്."

എൻെറ വാക്കുകേട്ട് അവർ പിണങ്ങുമെന്നു വിചാരിച്ചു. പക്ഷെ അവർ പിണങ്ങിയില്ല. ഒന്നു ചിരിച്ചതേയുള്ളു. "മോളേ നീ പോകുന്നതിൽ എനിക്ക് എതിർപ്പില്ല. പക്ഷെ ഒരു കാര്യമുണ്ട്. നടോയുടെ തല ഇതുവരെ മുണ്ഡനം ചെയ്തിട്ടില്ല. പുരോഹിതൻ അടുത്ത ബുധനാഴ്ച്ച അതിനു നിശ്ചയിച്ചിരിക്കയാണ്. അതുകൂടാതെ മകൻെറ ആരോഗ്യത്തിന് വേണ്ടിയും വഴിപാട് നടത്തുന്നുണ്ട്. നിങ്ങളെല്ലാവരുംകൂടി അവിടെപോയി ഒരുമിച്ച് എല്ലാം നടത്തിയിട്ട് വരികയാവും നല്ലത്."

അവർ പോയി. പിന്നീട് തിരിച്ചുവന്നിട്ട് പറഞ്ഞു. "നീ പരിഭ്രമിക്കേണ്ട കുട്ടീ. അവിടെനിന്നുതിരിച്ചെത്തിയാലുടൻ നിന്നെ വീട്ടിലയക്കാം." ലോട്ടയും പിടിച്ചുകൊണ്ട് അവർ നടന്നുപോയി. മറയുന്നതുവരെ അവരെ ഞാൻ നോക്കിനിന്നു. ഇത്രയും നല്ല അമ്മായിയമ്മയെ കിട്ടിയിട്ടും ഞാൻ എന്തിനു ദുഃഖിക്കുന്നു.?

മിനിഞ്ഞാന്ന് സയിത്താ തിരിച്ചുപോയി. പോയപ്പോൾ അയാളോട് പറഞ്ഞു. "എല്ലാം നിങ്ങൾ കണ്ടല്ലൊ. അച്ഛനോടു ചെന്നു പറയണം. കപിലേശ്വരിൽനിന്നും ഞാൻ മടങ്ങിയെത്തിയാലുടൻ ആളെവിട്ട് എന്നെ വിളിപ്പിക്കണമെന്ന്. കൂടാതെ നാഥൻചേട്ടനോടു പറയണം, ഒരുദിവസത്തേക്ക് ഇവിടംവരെ വന്നിട്ട് പോകാൻ."

അയാൾ പറഞ്ഞു. "ശരി, പറയാം".

കപിലേശ്വരത്തേക്കു പോകാനുള്ള സമയം ഏറെക്കുറെ അടുത്തു. ഇനി രണ്ടുദിവസമേ ബാക്കിയുള്ളു. മൂന്നുദിവസമായി

അദ്ദേഹത്തിനു പനിമാറിയിരുന്നു. അൽപം മെലിഞ്ഞുപോയെന്നേയുള്ളു. വളരെ നാൾകൂടി അദ്ദേഹം അന്ന് ഉച്ചക്ക് വരാന്തയിൽ ഉണ്ണാനിരുന്നു. അമ്മായിയമ്മ അദ്ദേഹത്തെ വീശിക്കൊണ്ടിരുന്നു. അവർ പറഞ്ഞു. "ഇതുവരെ യാതൊന്നും വാങ്ങിപ്പിച്ചില്ലല്ലൊ. മറ്റന്നാൾ കപിലേശ്വരത്തേക്കു പോകേണ്ടേ?"

"എന്തു വാങ്ങിപ്പിക്കാനാണ്. കൂടെ കൊണ്ടുപോകേണ്ട സാധനങ്ങളൊക്കെ കൊണ്ടുവരാൻ പറഞ്ഞിട്ടുണ്ട്. ഭക്ഷണസാധനങ്ങളും കൂടെ കൊണ്ടുപോകാമെന്നു വെച്ചിട്ടുണ്ട്. പാലും തൈരും മറ്റുസാധനങ്ങളും അവിടെ കിട്ടും. ഇനിയെന്താ വേണ്ടത്?"

"ശരി, ആട്ടെ എത്ര വണ്ടികളും പല്ലക്കുകളും ഏർപ്പാടുചെയ്തിട്ടുണ്ട്."

"മൂന്നു പല്ലക്കുകളും, സാധനങ്ങൾക്കും മറ്റുമായി രണ്ടുവണ്ടികളും."

അമ്മായിയമ്മ ആശ്ചര്യത്തോടെ ചോദിച്ചു. "എന്തിനാ മൂന്നു പല്ലക്കുകൾ?"

"എന്താ അമ്മ വരുന്നില്ലേ?"

"ഞാൻ വന്നാൽ പിന്നെ വീട്ടിലാരാ ഉണ്ടാവുക? വീട്ടിലെ ഭഗവാനെ ഇവിടെ ആരുനോക്കും."

"ആകെക്കൂടി ഒരു ദിവസത്തെ കാര്യമല്ലേയുള്ളു?"

"അല്ല മകനേ, ഒരുദിവസമേയുള്ളു എങ്കിലെന്താ? എനിക്കു പോകാനാവില്ല. മരുമകൾ വീട്ടിലുണ്ടെങ്കിൽ അവളെ ഏൽപിച്ചിട്ട് എനിക്ക് പോകാമായിരുന്നു. ഇക്കാര്യം മറ്റാരെക്കൊണ്ടും നടപ്പില്ല."

അവരുടെ വാക്കുകേട്ടപ്പോൾ അഭിമാനവും അന്തസ്സും തോന്നി, എനിക്ക്. അദ്ദേഹം ആഹാരം കഴിഞ്ഞ് കൈകഴുകുകയായിരുന്നു. "കുട്ടികൂടെ വരുന്നുണ്ട്. ഞാനാണെങ്കിൽ വളരെ ക്ഷീണിതനാണ്. ഒരാൾകൂടി ഉണ്ടായിരുന്നെങ്കിൽ......"

"ആരാ ഒരാൾകൂടി?" അമ്മ ചോദിച്ചു.

"ഏതെങ്കിലും വേലക്കാരിയോ മറ്റോ."

"ചമ്പ വരുന്നുണ്ടല്ലോ"

"അവൾ വൃദ്ധയാണ്. തനിച്ച് എന്തുചെയ്യാനാണ്? മറ്റാരെങ്കിലും...."

അമ്മയുടെ മുഖത്തേക്കുനോക്കിയിട്ട് അദ്ദേഹം മൗനം അവലംബിച്ചു. ദേഷ്യംകൊണ്ട് അമ്മയുടെ മുഖം ചുവന്നു. അവിടെനിന്നും പോയപ്പോൾ ഇത്രമാത്രം പറഞ്ഞു. "ശരി നിൻെറ ഇഷ്ടംപോലെ ചെയ്യ്. പക്ഷെ ഞാൻ ഇന്നു പുരിയിലേക്കു പോകയാണ്."

ഛീ... ഛീ മനുഷ്യരുടെ നാണവും മാനവും ഇങ്ങനെ ഒരേ സമയം നഷ്ടപ്പെടുത്താമോ? അതും അമ്മയുടെ മുമ്പിൽ. അമ്മ ഇന്നു സത്യത്തിൽ പുരിയിലേക്കു പോകുമോ?

വൈകിട്ട് അമ്മ തൻെറ പൂജാവിഗ്രഹങ്ങളുമെടുത്ത് പുരിയി

ലേയ്ക്കു പുറപ്പെട്ടു. മകനെക്കൊണ്ട് സഹിക്കവയ്യാതെ അമ്മ സ്ഥലം വിട്ടതാണെന്നു തോന്നി.

പോകുന്നതിനു മുമ്പ് അവർ എന്നെ വിളിച്ച് പറഞ്ഞു. "എല്ലാ കാര്യങ്ങളും നിനക്കറിയാമല്ലൊ, മകളേ. ഞാൻ നിനക്കു കൂടുതലെന്തു പറഞ്ഞു തരാനാണ്. നാലുപാടും കണ്ണുണ്ടാവണം. ഒരു മാസത്തിനുള്ളിൽ ഞാൻ ഇങ്ങു തിരിച്ചെത്തും.".

പല്ലക്കു ചുമക്കുന്നവരുടെ ശബ്ദം ക്രമേണ അകന്നകന്നുപോയപ്പോൾ ഞാൻ എന്റെ മുറിയിൽ ഭിത്തിയിൽ ചാരിയിരുന്ന് ആലോചിച്ചു. ഇന്ന് എന്റെ അവസാന ആശ്രയവും ഈ വീട്ടിൽനിന്നും പോയി. ആ ഒരു ബലംകൊണ്ടാണ് ഒക്കെ ഇതുവരെ സഹിച്ചത്. വീട്ടിലെ ആവശ്യമില്ലാത്ത ഒരു വസ്തുപോലെയാണ് ഞാൻ. എന്റെ ആസ്തിത്വത്തിൽ ഞാൻ സ്വയം ലജ്ജിക്കുന്നു. ഇനി എന്നെക്കൊണ്ട് ആർക്കും ഒരു ആവശ്യവും ഇല്ല. ഇനി എനിക്കു വിശ്രമമാണ്.

ഹേമന്തത്തിന്റെ അന്ത്യത്തിൽ ഒരു വിഷാദസൻധ്യയിൽ ഞാൻ മുറിയിൽ ഇരിക്കുകയായിരുന്നു. ഇരുട്ട് ക്രമേണ കട്ടപിടിച്ചുവന്നു. ഇന്ന് അമ്മ പോയി. നാളെ എനിക്കും ഇതുപോലെ പോകേണ്ടിവന്നേക്കും.

അന്ന് സൗരഭിയും ഞങ്ങളോടൊപ്പം കപിലേശ്വരത്തിലെ ക്ഷേത്രത്തിൽ പോയി--എന്നെപ്പോലെതന്നെ ഒരു പ്രത്യേക പല്ലക്കിൽ. അദ്ദേഹം അപ്പോൾ പുറത്തേക്കു വന്നിട്ടില്ലായിരുന്നു. ചമ്പ എന്നെക്കൊണ്ടുപോയി പല്ലക്കിലിരുത്തി. മറ്റൊരു പല്ലക്കിൽ സൗരഭിയോടൊപ്പം നടോയുമുണ്ടായിരുന്നു. എന്നെക്കണ്ടപ്പോൾ അവൻ പറഞ്ഞു. " ഞാൻ പുതിയ അമ്മയുടെ അടുത്തുപോകും."

സൗരഭി അവനെ ഭീഷണിപ്പെടുത്തിക്കൊണ്ട് പറഞ്ഞു. "വേണ്ട, ഇവിടിരിക്ക്."

എന്റെ അടുത്തു വരാനായി ശാഠ്യം പിടിച്ച് അവൻ കരഞ്ഞു. പക്ഷെ ആരും അതു കേട്ടില്ല.

പല്ലക്ക് പുറപ്പെട്ടു. ഗ്രാമവഴി പിന്നിട്ട് വയലുകളുടെ മധ്യേയുള്ള വഴികളിൽക്കൂടി പല്ലക്ക് സാവധാനം മുമ്പോട്ടു നീങ്ങി. നെല്ല് വിളഞ്ഞു പഴുത്തിരുന്നു. ഇരുവശത്തുമുള്ള നെല്ലോലകൾ പ്രഭാതത്തിലെ മഞ്ഞുതുള്ളികളിൽ കുളിച്ച് കുമ്പിട്ടുനിന്നു.

കുറെദൂരം ചെന്നപ്പോൾ ഒരു നദീതീരത്ത് പല്ലക്ക് നിന്നു. തണുപ്പുകാലമാണെങ്കിലും നദിയിൽ ധാരാളം വെള്ളമുണ്ടായിരുന്നു. അക്കരെ വൃക്ഷലതാദികളുടെ മധ്യത്തിൽ ക്ഷേത്രത്തിന്റെ താഴികക്കുടം മിന്നിത്തിളങ്ങി. ഇക്കരെനിന്നും എറുമ്പുകളുടെ നിരപോലെ ആളുകൾ അക്കരെ പൊയ്ക്കൊണ്ടിരുന്നു. ഇന്നു മഹാ

ദേവനു പുഷ്പാഭിഷേകമാണ്. അതുകൊണ്ടാവും ഇത്രവലിയ ആൾക്കൂട്ടം.

അദ്ദേഹത്തിൻെറ പല്ലക്ക് ഏറ്റവും ഒടുവിൽ എത്തി. പെട്ടെന്ന് അദ്ദേഹം ആജ്ഞാപിച്ചു. " വെയിൽകൂടി വരുന്നു, ഒട്ടും താമസി ക്കരുത്. വേഗം പുറപ്പെടൂ. "ഒരു വലിയ ചങ്ങാടത്തിൽ മൂന്നു പല്ലക്കുകളും ചേർത്ത്വച്ച്. ഞങ്ങൾ അതിനുള്ളിൽതന്നെ ഇരി ക്കുകയായിരുന്നു. നദിക്ക് ഏറെ വീതിയില്ലായിരുന്നു. എങ്കിലും അക്കരെ എത്തിയപ്പോഴേക്കും നേരം ഏറെയായി. ക്ഷേത്രവള പ്പിനു പുറത്ത് ഒരു ചെറിയ തോട്ടത്തിൽ പല്ലക്ക് ഇറക്കി. മേളകാ രണം അന്ന് വലിയ ആൾക്കൂട്ടമായിരുന്നു. ക്ഷേത്രത്തിനു പുറത്ത് ധാരാളം ഹോട്ടലുകളും തുണിക്കടകളും തുടങ്ങിയിരുന്നു. സൂചി കുത്താൻപോലും സ്ഥലമില്ലാത്തവണ്ണം ആൾക്കൂട്ടം. നടോയുടെ മുടി വെട്ടിയശേഷം അദ്ദേഹം അവനെ കൊണ്ടുപോയി നദിയിൽ കുളിപ്പിച്ചു. അപ്പോഴേക്കും മധ്യാഹ്നം കഴിഞ്ഞിരുന്നു. ആഹാരം തയ്യാറായിരുന്നു. വൈകിട്ട് ആൾക്കൂട്ടം അൽപം കുറയുമ്പോൾ ഭഗവദ്ദർശനം നടത്താമെന്നു തീരുമാനിച്ചു.

വൈകുന്നേരമാകാൻ അധികം സമയം ബാക്കിയില്ലായിരുന്നു. സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ വെയിൽ മങ്ങി. ആൾ ക്കൂട്ടം പ്രതീക്ഷയ്ക്കു വിപരീതമായി വർദ്ധിക്കുകയാണ് ഉണ്ടാ യത് ചമ്പ വന്നു പറഞ്ഞു. "കൊച്ചമ്മേ യജമാനൻ പറഞ്ഞു, സമയം ഏറെയായി ഇനി ഉടൻ ദർശനം നടത്താമെന്ന്." നടോയെ പുതിയ വസ്ത്രം അണിയിച്ച് ചമ്പയുടെ പുറകിൽ നടത്തി അതിനു പുറകിൽ ഞാനും നടന്നു. വളരെ പ്രയാസപ്പെട്ട് ആൾക്കൂട്ടത്തെ മാറ്റിക്കൊണ്ട് മുമ്പിൽ സൗരഭി പോകുന്നുണ്ടായിരുന്നു. അവളുടെ പുറകിൽ അദ്ദേഹം. ഏറ്റവും പുറകിൽ ചമ്പയും പിന്നെ ഞാനും. ആൾക്കൂട്ടം കണ്ടിട്ട് ചമ്പ എന്നോട് പറഞ്ഞു. "കൊച്ചമ്മേ എൻെറ വസ്ത്രത്തിൽ പിടിച്ചുകൊണ്ടു നടക്കൂ. ക്ഷേത്രത്തിനകത്ത് പ്രതി ഷ്ഠയുടെ മുമ്പിൽ വഴി തീരെ ഇടുങ്ങിയതാണ്. രണ്ടുപേർക്ക് ഒരുമിച്ച് പോകാൻ പറ്റില്ല എന്നിട്ടും ഏറ്റവും വലിയ തിരക്ക് അവിടായിരുന്നു. ഇരുട്ടും ചൂടുംകൊണ്ട് എനിക്കു ശ്വാസം മുട്ടി. ഒരുവിധം ഞാൻ അകത്തുകടന്നു. പ്രതിഷ്ഠക്കു പകരം ഏതോ ഒരു ആളുടെ തലയിൽ പൂവും അരിയും മറ്റും അർപ്പിച്ചു. തിരക്കിൽ വഴി ഏതാണെന്ന് കാണാൻ വയ്യായിരുന്നു. ഉന്തും തള്ളിനുമിടയിൽ ചമ്പയുടെ പിടിവിട്ടുപോയതെപ്പോളാണെന്ന് അറിഞ്ഞില്ല. അമ്പ ലത്തിനകത്തുതന്നെ ഇരുട്ടിൽ ഞാൻ തൂണിൽ ചാരിനിന്നു. ഭയം കൊണ്ട് എനിക്കു തലകറക്കം അനുഭവപ്പെട്ടു. വളരെനേരം കഴിഞ്ഞ് തിരക്ക് ഒന്നു കുറഞ്ഞു. അപ്പോൾ ഒരുവിധം ഉന്തിയും തള്ളിയും പുറത്തുവന്നു. നോക്കുന്നിടത്തൊക്കെ ആളുകളെ കാണാനുണ്ടാ യിരുന്നുള്ളു. അവരിൽ ഞങ്ങളുടെ ആൾക്കാരെ ആരെയും കണ്ടില്ല.

അപ്പോൾ അവർ എന്നെ ഉപേക്ഷിച്ചിട്ടു പോയോ?

പകൽ എരിഞ്ഞടങ്ങി. പടിഞ്ഞാറ് ദിക്കിൽ കാർമേഘങ്ങൾ പ്രത്യക്ഷപ്പെട്ടു. മഴ പേടിച്ച് യാത്രക്കാർക്കിടയിൽ പരിഭ്രമമായി. എല്ലാവരും വേഗം വള്ളക്കടവിലേക്ക് ഓടി. ക്ഷേത്രത്തിനു പുറത്ത് നദീതീരത്ത് ആൾക്കൂട്ടം വളരെ കൂടുതലായിരുന്നു. ഒരു വള്ളമേ ഉണ്ടായിരുന്നുള്ളു. മഴ പേടിച്ച് എല്ലാവരും അതിൽ തള്ളിക്കയറാൻ ശ്രമിച്ചു. വള്ളം എന്നിൽനിന്ന് പത്തുപതിനഞ്ച് അടി അകലെയായിരുന്നു. ആൾക്കൂട്ടത്തിന് ഒരു കുറവുമില്ല. ഒരുപ്രകാരത്തിൽ തലയുയർത്തി നോക്കിയപ്പോൾ ഞങ്ങളുടെ മൂന്നു പല്ലക്കുകളും വള്ളത്തിൽ വച്ചിരിക്കുന്നതു കണ്ടു. ഭയംകൊണ്ട് എനിക്കു തലകറക്കം അനുഭവപ്പെട്ടു.

അപ്പോൾ നേരെ എന്റെ മുമ്പിൽകൂടി ഒരാൾ ക്ഷേത്രത്തിലേക്കു പോയി. ആശ്ചര്യവും സന്തോഷവുംകൊണ്ട് ഞാൻ ഉറക്കെ വിളിച്ചുപോയി "നാഥൻചേട്ടാ!"

ആരെയോ അന്വേഷിക്കുന്ന മട്ടിൽ നാലുവശവും നോക്കിക്കൊണ്ട് ആൾക്കൂട്ടത്തെ തള്ളിമാറ്റിക്കൊണ്ട് നാഥൻചേട്ടൻ മുമ്പോട്ടു പോകുകയായിരുന്നു. മുങ്ങാൻപോകുന്ന ആളിനു പുൽക്കൊടി കൈയിൽ തടഞ്ഞ അനുഭവമായിരുന്നു എനിക്കദ്ദേഹത്തെ അവിടെ കണ്ടപ്പോൾ ഉണ്ടായത്. സർവ്വഭയവും ഏതോ മാന്ത്രിക സ്പർശമേറ്റിട്ടെന്നവണ്ണം ക്ഷണനേരംകൊണ്ട് മാറി. വള്ളത്തിനടുത്ത് ആൾക്കൂട്ടം കുറഞ്ഞു തുടങ്ങിയിരുന്നു. എങ്കിലും ഞാൻ ഒരേമട്ടിൽ കരിങ്കല്ലുപോലെ അവിടെനിന്നു. ശ്രമിച്ചിരുന്നെങ്കിൽ അപ്പോഴും എനിക്കു വള്ളത്തിൽ കയറാമായിരുന്നതേയുള്ളു. പക്ഷെ ഏതോ പ്രലോഭനംകൊണ്ട് ഞാൻ പോയില്ല.

പൊടുന്നനെ ഒരു ശക്തിയായ കാറ്റടിച്ചു. വള്ളത്തിൽ നടോനിലവിളികൂട്ടുന്നതു കേട്ടു. "പുതിയ അമ്മ എവിടെ?, എന്റെ പുതിയ അമ്മ!"

അപ്പോൾ എനിക്കു മൗനമായിരിക്കാൻ കഴിഞ്ഞില്ല. സർവ്വശക്തിയും ഉപയോഗിച്ച് ആൾക്കൂട്ടത്തെ ഭേദിച്ചുകൊണ്ട് ഞാൻ അങ്ങോട്ട് ഓടി.

വെള്ളത്തിൽ കാലുവച്ചപ്പോഴേയ്ക്കും വള്ളം നീങ്ങിക്കഴിഞ്ഞിരുന്നു. അപ്പോഴേക്കും എല്ലായിടവും കാർമേഘംകൊണ്ടു മൂടി. ഇടിവെട്ടി. ക്ഷീണിച്ച് ഞാൻ അവിടെത്തന്നെ നിന്നുപോയി. കാറ്റടിച്ച് വസ്ത്രങ്ങൾ ഇളകി ആടി. വള്ളക്കടവിൽ ആയിരക്കണക്കിന് ആളുകൾ ഒരേമട്ടിൽ എന്നെ നോക്കുകയായിരുന്നുവെന്നു ഞാൻ അറിഞ്ഞില്ല.

പെട്ടെന്ന് പുറകിൽനിന്നും ആരോ എന്റെ പുറത്തു കൈവച്ചു. ഞാൻ ഞെട്ടിത്തിരിഞ്ഞുനോക്കി. നാഥൻചേട്ടൻ. അദ്ദേഹം വിളിച്ചു "സതീ" ഞാനൊന്നും മിണ്ടിയില്ല. അദ്ദേഹം മുമ്പിൽവന്ന് എന്റെ

കൈപിടിച്ചുകൊണ്ട് പറഞ്ഞു. " വരൂ."

അപ്പോൾ കാറ്റിന് അൽപ്പം ശക്തി കുറഞ്ഞിരുന്നു. ഞാൻ ക്ഷേത്രത്തിന്റെ വരാന്തയിൽ ഒരു തൂണിൽ ചാരി മിണ്ടാതെ നിൽക്കുകയായിരുന്നു. അൽപം അകലെയായി നാഥൻചേട്ടനും. ആരും ഒന്നും മിണ്ടുന്നില്ല. ഇരുവരും അവരവരുടെ ചിന്തകളിൽ മുഴുകിയിരിക്കുകയാവും.

എപ്പോഴാണെന്നറിയില്ല, അദ്ദേഹം എന്നെ വിളിച്ചു. "സതീ!"

"ഉം..."

"കാറ്റ് അൽപം കുറഞ്ഞിട്ടുണ്ട്. ഇവിടം തുറന്ന സ്ഥലമാണ്. രാത്രി മുഴുവൻ എങ്ങനെ കഴിച്ചു കൂട്ടും."

ഞാനൊന്നും പറഞ്ഞില്ല.

അദ്ദേഹം വീണ്ടും പറഞ്ഞു. "ഇങ്ങനെ ആപത്തുണ്ടാകുമെന്ന് ആർക്കറിയാമായിരുന്നു. ഇരുട്ടാവാൻ ഇനി അധികം സമയവും ഇല്ല. അടുത്തെങ്ങും രാത്രി തങ്ങാൻ പറ്റിയ ഗ്രാമമൊന്നും ഉണ്ടെന്നും തോന്നുന്നില്ല."

"അദ്ദേഹത്തിന്റെ ഗ്രാമം ഇവിടെനിന്നും എത്ര ദൂരെയാണ്?"

നാഥൻചേട്ടൻ ചിരിച്ചു. "വളരെ ദൂരെയാണ്. നാലഞ്ചു മൈൽ കാണും. പോരാത്തതിന് ഈ നദിയും. വളളക്കാരൻ രാത്രിയിൽ നമ്മെ അക്കരെ കടത്തിയിട്ടു വേണ്ടേ?" അൽപനേരം എന്തോ ആലോചിച്ചിട്ട് അദ്ദേഹം എന്നോടു പറഞ്ഞു. "നീ ഒറ്റയ്ക്കു നിൽക്കാമോ ഇവിടെ? അടുത്തെവിടെയെങ്കിലും താമസിക്കാൻ പറ്റിയ വീട് കിട്ടുമോ എന്നു നോക്കട്ടെ."

"വയ്യ. ഞാനും അങ്ങയുടെ കൂടെ വരാം."

കാറ്റ് ഏറെക്കുറെ നിലച്ചിരുന്നു. പക്ഷെ കാർമേഘങ്ങൾ കൊണ്ട് ആകാശം മൂടിക്കെട്ടിയിരുന്നു. മഴ ഉണ്ടാവും. തോട്ടത്തിനുളളിൽ കൂടി ക്ഷേത്രത്തിന്റെ പുറകുവശത്തേക്കുളള വഴിയേ നാഥൻചേട്ടൻ നടന്നു. പുറകെ ഞാനും. തോട്ടത്തിനു പുറത്തെത്തി. ക്ഷേത്രത്തിന്റെ മതിലിനോട് ചേർന്ന് ഒരു വീട് (അതോ ഹോട്ടലോ) ഉണ്ടായിരുന്നു. വെളിയിൽ തറയിൽ ഒരു ഒടിഞ്ഞ കട്ടിലിൽ ഒരാൾ ഇരുന്നു പൊട്ടിയ കണ്ണടവച്ച് ഉറക്കെ ഏതോ പുസ്തകം വായി!ക്കുന്നുണ്ടായിരുന്നു. ആയാളുടെ അടുത്ത് ഒരു മണ്ണെണ്ണ വിളക്കു കത്തിക്കൊണ്ടിരുന്നു. അതിൽനിന്നും പ്രകാശത്തെക്കാൾ കൂടുതൽ പുകയായിരുന്നു പുറത്തുവന്നുകൊണ്ടിരുന്നത്. കാലടി ശബ്ദംകേട്ട അയാൾ തലയുയർത്തി ചോദിച്ചു. "ആരാണ്?"

"ഒരു വഴിയാത്രക്കാരൻ."നാഥൻചേട്ടൻ പറഞ്ഞു.

"എന്തുവേണം?"

"ഇരുട്ടായതുകൊണ്ട് ഗ്രാമത്തിൽ പോകാൻ കഴിഞ്ഞില്ല. രാത്രി കഴിക്കാൻ ഇവിടെ അൽപം ഇടം കിട്ടുമോ?"

വൃദ്ധൻ ചൊടിച്ചു. "ഇല്ല ഇല്ല. ഇവിടെ ഇടം ഒന്നുമില്ല പോകൂ. കള്ളനാണോ, കൊള്ളക്കാരനാണോ എന്ന് ആർക്കറിയാം? പോകൂ വേറെ എവിടെയെങ്കിലും അന്വേഷിക്കൂ."

"അടുത്തെങ്ങും വേറെ ഗ്രാമമൊന്നുമില്ല, സർ. കടയും ഇവിടെ മറ്റൊന്നും കാണുന്നില്ല. പിന്നെ ഞങ്ങൾ എവിടെപ്പോകും?"

"എങ്ങും ഇടം കിട്ടുന്നില്ലെങ്കിൽ ക്ഷേത്രത്തിലെ തറയിലേക്കു പോകൂ. വളരെ വലുതാണ്. സുഖമായി ഉറങ്ങാം."

"മഴ പെയ്താൽ ക്ഷേത്രത്തിലെ തറയിൽ കിടക്കാൻ പറ്റില്ല. മേൽക്കൂര ചോർന്നൊലിക്കും."നാഥൻചേട്ടൻ അൽപ്പം മുമ്പോട്ടു ചെന്ന് കട്ടിലിൽ ഇരുപതുരൂപ വച്ചിട്ട് പറഞ്ഞു. "ഇവിടെത്തന്നെ ഞങ്ങൾക്കു ഈ രാത്രി കഴിയാൻ സൗകര്യം ചെയ്തു തരൂ, സർ."

രൂപ കണ്ടപ്പോൾ അയാൾ വേഗം ഒതുങ്ങി. ചിരിച്ചുകൊണ്ട് അയാൾ പറഞ്ഞു. "സ്വന്തം ആളുകൾ ഇങ്ങനെ ആപത്തിൽപ്പെട്ടാൽ എന്തുചെയ്യാൻ പറ്റും? എവിടെയെങ്കിലും അൽപം സ്ഥലം കണ്ടെത്തേണ്ടിവരും. വരൂ, അനിയാ. ഇങ്ങോട്ടു കയറൂ. കൂടെ ആരാണ്? ശരി ശരി വീട്ടുകാരിയാവും. അപ്പോൾ ഒരു മുറി മുഴുവൻ തരേണ്ടി വരും." അതുകേട്ട് അൽപനേരത്തേക്ക് എനിക്കു വല്ലാത്ത നാണം തോന്നി.

കട്ടിലിൽനിന്നും വിളക്കെടുത്തുകൊണ്ട് അയാൾ വീട്ടിനുള്ളിലേക്കു കടന്നു. ഇരുട്ടത്ത് നാഥൻചേട്ടൻ എന്റെ അടുത്തുവന്നു എന്റെ തോളിൽ കൈവച്ച് ചിരിച്ചുകൊണ്ട് പറഞ്ഞു. "നീ എന്നോടൊപ്പം ഇവിടെ തനിച്ച് കഴിയുമോ?"

"ഞാൻ എവിടെയും കഴിയാം."

"പേടിയില്ലേ?"

"എനിക്ക് പേടിയില്ല."

അദ്ദേഹം ചിരിച്ചു. "ഇത്ര ധൈര്യവതിയായത് എന്നുതൊട്ടാണ്"

"നമ്മുടെ ഗ്രാമം വിട്ടപ്പോൾ തൊട്ട്".

വീട്ടുടമസ്ഥൻ വീടിനു പുറത്തുവന്നിട്ട് പറഞ്ഞു. "ഒരു മുറി പോരായോ, സർ. അടുത്തമുറിയിൽ വളരെ സാധനങ്ങൾ കൂട്ടിയിട്ടിരിക്കുകയാണ്. മുറ്റത്തുചെന്നു കാലും മുഖവും കഴുകൂ. ഞാൻ വിരി കൊടുത്തയക്കാം. " വീട്ടുകാരൻ തിരിഞ്ഞുനിന്നു. ഞാൻ അവിടെനിന്നും പോകട്ടെ എന്നു കരുതിയാവും നാഥൻചേട്ടൻ എന്നെ നോക്കി പുഞ്ചിരിച്ചു. ഇത് നിന്ന് ആലോചിക്കാനുള്ള സമയമല്ല. ഞാൻ അകത്തേയ്ക്കു പോയി. നാഥൻചേട്ടനും എന്റെ പുറകെ വന്നു. അകത്ത് ഒരു മുറ്റം ഉണ്ടായിരുന്നു. അതിനു മുമ്പിൽ ഒരു വലിയ പീടിക ഉണ്ടായിരുന്നു. വീട്ടുകാരൻ അവിടെ ഇരുപ്പുണ്ടായിരുന്നു. മണ്ണുകൊണ്ടുണ്ടാക്കിയ ഒരു ചെറിയ വാതിൽകടന്നാൽ

മുമ്പിൽ മറ്റുരണ്ടുമുറികളാണ്. ഇരുവശത്തും മൺഭിത്തികൾ തന്നെ. മുറിയുടെ വാതിൽതുറന്നിട്ട് നാഥൻചേട്ടൻ പറഞ്ഞു. "പോയി അകത്തിരിക്ക്. ഞാൻ വിളക്കുകൊണ്ടുവരാം."

അദ്ദേഹം പോയി അവിടെ ഇരുട്ടിൽ തണുത്ത മൺതറയിലിരുന്ന് ഞാൻ ആലോചിച്ചു. ഇത്രയും സൗകര്യമുണ്ടല്ലോ. രാത്രി ഒരു വിരിപ്പുകൊണ്ട് കഴിയേണ്ടിവന്നേക്കും. പേടിയും ലജ്ജയുംകൊണ്ട് ശരീരമാകെ കോരിത്തരിച്ചു. പക്ഷേ അതിന്റെ ഉള്ളിലും ഒരു അലൗകികമായ സുഖാനുഭൂതി അനുഭവപ്പെട്ടു. ഇതേമട്ടിൽ മറ്റൊരാളുടെകൂടെ നിർബന്ധപൂർവ്വം രണ്ടുരാത്രി കഴിയേണ്ടിവന്നതാണ്. പക്ഷേ അന്നത്തെയും ഇന്നത്തെയും തമ്മിലുള്ള വ്യത്യാസം!

അപ്പോൾ മഴ ആരംഭിച്ചിരുന്നു. എന്റെ വിധി എന്തായാലും, എനിക്കതു നിയന്ത്രിക്കാനാവില്ലല്ലൊ.

വിരിയും വിളക്കും കൊണ്ട് നാഥൻചേട്ടൻ തിരിച്ചെത്തി. അദ്ദേഹം ചോദിച്ചു. " എന്താ കഴിക്കുക, സതി?"

"എനിക്കൊന്നും വേണ്ട. വിശപ്പില്ല. ചേട്ടൻ കഴിക്കൂ."

ആ മുറിയിൽ വിരി വിരിച്ചിട്ട് അദ്ദേഹം ഇരുന്നു. എന്നിട്ട് ചിരിച്ചുകൊണ്ട് പറഞ്ഞു. "എങ്കിൽ എനിക്കും വിശപ്പില്ല"

എന്തു കുസൃതിയാണ് അദ്ദേഹം. ഇപ്പോഴും പഴയശീലം ഉപേക്ഷിച്ചിട്ടില്ല. ഞാൻ പറഞ്ഞു "സത്യം, എനിക്കു വിശപ്പില്ല."

"പിന്നെ ഞാൻ കള്ളമാണോ പറയുന്നത്."

"ശരി എന്നാൽ കഴിക്കാം."

പുറത്തുനിന്നും വീട്ടുകാരൻ വിളിച്ചു. "സർ ആഹാരം ഇതാ വാങ്ങു."

നാഥൻചേട്ടൻ എണീറ്റ് ഒരു വലിയ ഇലപ്പൊതിയിൽ നിറച്ച് രസഗുല്ലയും, പ്ലേറ്റും കൊണ്ടുവന്ന് എന്റെ മുമ്പിൽ വച്ചു. ആഹാരം മുഴുവൻ പ്ലേയിറ്റിൽ ആക്കിയിട്ട് ഞാൻ പറഞ്ഞു. "ആദ്യം നിങ്ങൾ കഴിക്കൂ."

"പിന്നെ നീയോ?"

"നിങ്ങൾ കഴിക്കൂന്ന്. ഞാനും കഴിക്കാം."

"ഞാൻ പറയുന്നത് അനുസരിച്ചില്ലെങ്കിൽ അടികൊള്ളും പറഞ്ഞേക്കാം." എന്നുപറഞ്ഞിട്ട് അദ്ദേഹം ആഹാരം കഴിച്ചു. എനിക്കു കൂടുതൽ ഭാഗം വച്ചിട്ട് അദ്ദേഹം എഴുന്നേറ്റു. കഴിക്കാൻ മനസ്സു വന്നില്ല, എങ്കിലും വാക്കുപാലിക്കാൻ മാത്രം അൽപം കഴിച്ചിട്ട് ഞാൻ പ്ലേറ്റ് കഴുകി. മുറിയിൽ നാഥൻചേട്ടൻ അപ്പോഴേക്കും വിരിയിൽ ചെന്ന് ഇരുന്നുകഴിഞ്ഞിരുന്നു. പക്ഷെ ഇതെന്താ? ഒരു വിരിയേ ഉള്ളല്ലോ. എന്റെ മനസ്സ് വിറച്ചു.

എന്നെ കണ്ടിട്ട് അദ്ദേഹം പറഞ്ഞു. "വരൂ ഇരിക്കൂ."

അൽപം മാറി ഞാൻ ചെന്നിരുന്നു. വെളിച്ചം മങ്ങിയിരുന്നു. വെളിച്ചം അൽപം കൂട്ടിയിട്ട് അദ്ദേഹം പറഞ്ഞു. "ഇന്നു ഞാൻ

ഭഗവാൻെറ അടുത്തുവന്നത് ശരിക്കു പ്രയോജനപ്പെട്ടു. ഞാൻ വന്നില്ലായിരുന്നെങ്കിൽ നീ എന്തു ചെയ്യുമായിരുന്നു- ഞാൻ കുറെ നേരമായി ഈ ഒരു കാര്യമാണ് ആലോചിച്ചുകൊണ്ടിരുന്നത്."

"ഞങ്ങൾ ഇവിടെ വരുമെന്ന് നിങ്ങൾ എങ്ങനെ അറിഞ്ഞു?"

"അതെന്താ, സയിത്തായാണ് എന്നോട് പറഞ്ഞത്. അതിനു നീ അല്ലേ അയാളുടെ അടുത്തു പറഞ്ഞയച്ചത്. വരാതെ വല്ല മാർഗ്ഗവുമുണ്ടായിരുന്നോ?"

അതുകേട്ടിട്ട് എനിക്കു വളരെ ലജ്ജ തോന്നി. എന്തിന് സയിത്തയോട് ഇക്കാര്യം പറഞ്ഞയച്ചു.

അൽപനേരം കടന്നുപോയി.

അദ്ദേഹം പറഞ്ഞു. "നീ പരിഭ്രമിക്കേണ്ട സതീ. വീട്ടുകാരനോട് ഞാൻ പറഞ്ഞു. നാളെ അയാൾ ഒരു പല്ലക്ക് ഏർപ്പാട് ചെയ്യും. നിന്നെ അതിൽ നിൻെറ ഭർത്തൃഗൃഹത്തിൽ കൊണ്ടാക്കാം. പോരെ?"എൻെറ മുഖത്തേക്കു നോക്കി അദ്ദേഹം ചിരിച്ചു.

എന്ത് ആശ്ചര്യകരം! ഭർത്തൃഗൃഹത്തിലേയ്ക്ക് പോകുന്ന കാര്യം ഓർത്തു മാത്രമാണോ എനിക്കു വിശപ്പും ദാഹവും തോന്നാത്തത്. അതോ അദ്ദേഹം എന്നെ കളിയാക്കുകയാണോ? ഞാൻ ചോദിച്ചു. "നിങ്ങൾ കൂടെ വരില്ലേ?"

"ഞാൻ? നീ പറഞ്ഞാൽ വരാം".

ഈ നാഥൻചേട്ടൻ എൻെറ ഓരോ കാര്യത്തിനുംവേണ്ടി എന്തു ദുഃഖവും കഷ്ടപ്പാടും സഹിക്കാൻ തയ്യാറാവുന്നു. ഇദ്ദേഹവും എൻെറ ഭർത്താവും തമ്മിൽ... ഈശ്വരാ, മനുഷ്യർ തമ്മിൽ ഇത്ര വ്യത്യാസം ഉണ്ടാകുമോ? കാറ്റടിച്ച് മുറിക്കുള്ളിലെ വിളക്കു പെട്ടെന്നു കെട്ടുപോയി. ഇരുട്ടത്തു രണ്ടുപേരും മിണ്ടാതെ ഇരുന്നു. ആർക്കും ഒന്നും പറയാൻ ഇല്ലായിരുന്നു. കുറെനേരം കഴിഞ്ഞ് ഒരു ദീർഘനിശ്വാസം വിട്ടുകൊണ്ട് നാഥൻചേട്ടൻ വിളിച്ചു. "സതീ!"

"ഉം"

"സതീ, രണ്ടുമാസം മുമ്പുള്ള ഒരു കാര്യം നിനക്ക് ഓർമ്മയുണ്ടോ? പുറത്തെ ഈ കാറ്റുപോലെ നീ സ്വതന്ത്രയായിരുന്നു. ആരുടെയും നൻമതിൻമയെപ്പറ്റിയുള്ള വിചാരം നിൻെറ മനസ്സിനെ സ്പർശിക്കുകപോലുമില്ലായിരുന്നു. ഇങ്ങനെത്തന്നെയുള്ള ഒരു വർഷകാല രാത്രിയിൽ ഞങ്ങളുടെ നിശി ചിരിച്ചുകൊണ്ട് വന്ന് എന്നോടു പറഞ്ഞു- ചേട്ടാ, കൂട്ടുകാരി നമ്മുടെ വീട്ടിലേക്ക് വരും. അനേകം സ്വപ്നങ്ങളും, സുഖകരമായ സങ്കൽപ്പങ്ങളും എൻെറ മനസ്സിനെ എതോ മാസ്മരലോകത്തിലേക്കു കൊണ്ടുപോയി, നീ വരുന്ന കാര്യം കേട്ടപ്പോൾ. പക്ഷെ ഇന്ന് ഈ കുറെദിവസങ്ങൾകൊണ്ട് നീയും ഞാനുമായി എന്ത് അകൽച്ച ഉണ്ടായി."

എനിക്ക് ഉറക്കെ വിളിച്ചു പറയണമെന്നു തോന്നി - ഇല്ലില്ല. ഞാൻ മുമ്പത്തെപ്പോലെതന്നെ സ്വതന്ത്രയാണ്. നിങ്ങൾ ഒരാളെ

ഒഴിച്ച് ആരെപ്പറ്റിയും തെല്ലും ഞാൻ ചിന്തിച്ചിട്ടില്ല. പക്ഷെ ലജ്ജ കൊണ്ട് ഒന്നും പറയാൻ കഴിഞ്ഞില്ല.

വളരെനേരം കഴിഞ്ഞു. അദ്ദേഹം ഒന്നും പറഞ്ഞില്ല. പുറത്തു മഴയും കാറ്റും തുടർന്നു. അകത്ത് മുറിയിൽ ചേർന്നു ചേർന്ന് ഞാനും അദ്ദേഹവും ഇരുന്നു. അദ്ദേഹം എന്നോട് കൂടെ കിടക്കാൻ പറഞ്ഞാലോ എന്നു ഞാൻ ഭയന്നു. ഞാൻ എന്തുചെയ്യും? മറ്റൊരു ഉപായവുമില്ല. ഭയംകൊണ്ട് എന്റെ നെഞ്ചു വിറച്ചു.

ഏറെനേരം കഴിഞ്ഞ് അദ്ദേഹം പറഞ്ഞു "സതീ, നീ ഇവിടെ കിടന്നു ഉറങ്ങൂ. ഞാൻ പോകയാണ്."

"നിങ്ങൾ എവിടെ ഉറങ്ങും, അടുത്ത മുറിയിലോ?"

"ഞാനോ! എന്റെ കാര്യം സാരമില്ല. ഞാൻ ഇവിടെ എവിടെങ്കിലും വരാന്തയിൽ കിടന്നുകൊള്ളാം. അതിന് ഏതാനും മണിക്കൂറുകളുടെ കാര്യമല്ലേ ഉള്ളൂ."

ഈ കാറ്റത്തും മഴയിലും തണുപ്പിലും ഇങ്ങനെ തുറന്ന വരാന്തയിലോ! നിമിഷനേരത്തേക്കു സർവ്വ ആശങ്കയും പേടിയും മറന്നിട്ട് ഞാൻ പറഞ്ഞു. "വേണ്ട വേണ്ട, അതു പറ്റില്ല. ഈ മഴയത്ത് പുറത്തു കിടന്നുറങ്ങുന്നതു പനി വിളിച്ചു വരുത്താനല്ലേ? നിങ്ങൾ ഇവിടെത്തന്നെ ഉറങ്ങിക്കൊള്ളൂ."

"അപ്പോൾ നീയോ? ഒരു വിരിയല്ലേ ആകെയുള്ളൂ?"

"ഞാൻ പുറത്തു പോയാലും വേണ്ടില്ല."

അദ്ദേഹം ചിരിച്ചു. നിരാശയുടെ വേദനയിൽ കുതിർന്ന ചിരി. "വേണ്ട. മായീ, ഞാൻ വരാന്തയിൽ കിടന്നുകൊള്ളാം. നീ ഇവിടെ കിടക്ക്." മുറിയുടെ വാതിൽ പുറത്തുനിന്നും ചാരിയിട്ട് അദ്ദേഹം പറഞ്ഞു. "അകത്തുനിന്നും അടച്ചിട്ട് ഉറങ്ങിക്കൊള്ളുക, ഞാൻ പോകയാണ്."

ഞാൻ ഇവിടെ മുറിയ്ക്കുള്ളിൽ വിരിവിരിച്ച് സുഖമായി കിടക്കുക, അദ്ദേഹം പുറത്തെവിടെയെങ്കിലും തുറന്ന ഭാഗത്ത് മഴയിൽ ഇങ്ങനെ കിടന്നു രാത്രി കഴിക്കുകയും.

വിരി കാലുകൊണ്ട് തട്ടിമാറ്റിയിട്ട് അവിടെ വെറും മണ്ണിൽ ഞാൻ കിടന്നുറങ്ങി. പുറത്ത് അപ്പോഴത്തെ എന്റെ മാനസിക നിലയെ പരിഹസിച്ചുകൊണ്ട് കാറ്റ് ആഞ്ഞടിച്ചു.

രാവിലെ ഉണരുന്നതിനു മുമ്പ് നാഥൻചേട്ടൻ വന്നു വിളിച്ചു. ഞാൻ പെട്ടെന്നു ചാടി എണീറ്റു. വസ്ത്രംകൊണ്ട് തലമൂടി. അദ്ദേഹം ചോദിച്ചു. "രാത്രി മുഴുവൻ ഈ വാതിൽ ഇങ്ങനെ തുറന്നിരിക്കുകയായിരുന്നോ?" പിന്നീട് അതിയായ ആശ്ചര്യത്തോടെ അദ്ദേഹം ചോദിച്ചു. "വിരി ഉപേക്ഷിച്ചിട്ട് രാത്രി മുഴുവൻ ഇതേപോലെ നിലത്തു കിടക്കുകയായിരുന്നോ?"

"അതിനു നിങ്ങൾ ഏതു സപ്രമഞ്ചത്തിൽ കിടന്നാണ് ഉറങ്ങിയത്, പറയൂ?"

അദ്ദേഹത്തിൻെറ മുഖം വിടർന്നു. "ശരി വേഗം പല്ലുതേപ്പും മറ്റും കഴിക്ക്. പല്ലക്കു വന്നോ എന്നു ഞാൻ പോയി നോക്കട്ടെ."

അദ്ദേഹം പുറത്തുപോയി, കുറെക്കഴിഞ്ഞ് തിരിച്ചെത്തി. "സതീ, പല്ലക്ക് എങ്ങും കിട്ടിയില്ല. ഒരു കാളവണ്ടി കിട്ടി. എന്തു ചെയ്യും, അതിൽ പോകാമോ?"

വാസ്തവത്തിൽ അദ്ദേഹത്തിന് എന്നെപ്പറ്റി എന്തു ചിന്തയാണ്! "ഉവ്വ്, അതിൽ പോകാം."

നാഥൻചേട്ടനോടൊപ്പം പുറത്തുവന്നു. നദി അക്കരെകടന്ന് അവിടെ നിർത്തിയിരുന്ന കാളവണ്ടിയിൽ കയറിയിരുന്നു. എൻെറ മുമ്പിൽ ഇരുന്നുകൊണ്ട് നാഥൻചേട്ടൻ വണ്ടിക്കാരനോട് പറഞ്ഞു. "ഇനി പോകാം."

വണ്ടിക്കാരൻ ചോദിച്ചു. "എങ്ങോട്ടാ, ബാബുജി?"

"നരഹരമിശ്രൻെറ വീട്ടിൽ."

അപ്പോൾ വെയിൽ തെളിഞ്ഞിരുന്നില്ല. രാത്രിയിലെ മഴകാരണം വഴിയിലൊക്കെ വെള്ളം കെട്ടിക്കിടക്കുന്നുണ്ടായിരുന്നു. ഭൂമി തൻെറ പ്രഭാതസ്നാനം കഴിഞ്ഞ് നനഞ്ഞ വസ്ത്രങ്ങളുടുത്തു. വൃക്ഷലതാദികൾ നീലവസ്ത്രം പിഴിഞ്ഞ് വീണ്ടും ഉടുക്കുകയായിരുന്നു. നാഥൻചേട്ടൻ പുറത്തേക്കുനോക്കി ഇരിക്കുകയായിരുന്നു. മുഖത്ത് ഇന്നലെ രാത്രിയിലത്തെപ്പോലെ ഇപ്പോൾ ചിരി ഇല്ല. അദ്ദേഹത്തിൻെറ മുഖത്തേക്ക് ഒരേമട്ടിൽ നോക്കിക്കൊണ്ട് ഞാൻ ആലോചിച്ചു – കുറച്ചുകഴിഞ്ഞ് ഈ കൂടിക്കാഴ്ചതന്നെ അവസാനിക്കും. ഇത് എത്രകാലം നീണ്ടുനിൽക്കും എന്ന് ആർക്കറിയാം? ഇത്രയധികം ദുഃഖത്തിൽ ഇന്നലെ രാത്രിയിലത്തെ സുഖം മാത്രമേ എനിക്കു മൂലധനമായി ഉള്ളോ? ദുഃഖത്തിൻെറ നിമിഷങ്ങളിൽ മനസ്സിനെ സമാധാനിപ്പിക്കാനായി ഇതുമാത്രമേ അമൂല്യനിധിയായി മനസ്സിൽ എന്നെന്നേക്കുമായി അവശേഷിക്കുകയുള്ളോ?

അജ്ഞാതമായ വഴികളിൽകൂടി വണ്ടി മുന്നോട്ടു നീങ്ങി. വയലുകളിൽ മഴയിൽ കുളിച്ച വിളഞ്ഞ നെല്ല് മഞ്ഞയണിഞ്ഞ് നിൽക്കുന്ന മനോഹരമായ കാഴ്ച. അവിടെ എത്തിയപ്പോഴേക്ക് ചുറ്റും നന്നായി വെയിൽ പരന്നിരുന്നു. വെളിയിൽ ഭർത്താവ് ഇരിപ്പുണ്ടായിരുന്നു. വണ്ടി നിന്നതുകണ്ട് അദ്ദേഹം ചോദിച്ചു. "ആരാ വണ്ടിയിൽ?"

നാഥൻചേട്ടൻ വണ്ടിയിൽനിന്നും ഇറങ്ങിയിട്ട് എന്നോട് പറഞ്ഞു. "സതീ! നീ ഇവിടെത്തന്നെ ഇരിക്ക്. ഞാൻ അകത്തുപോയി വിവരം പറയാം."

നാഥൻചേട്ടൻ എൻെറ ഭർത്താവിൻെറ അടുത്തുചെന്നിട്ട് പതുക്കെ എന്തോ പറഞ്ഞു. വണ്ടിയുടെ ഉള്ളിലിരുന്ന് ഞാൻ അങ്ങോട്ട് നോക്കി. എൻെറ ഭർത്താവ് അതുകേട്ട് വല്ലാതെ ദേഷ്യപ്പെട്ടു. "എന്താ, ഈ വീട് വേശ്യാലയമാണെന്നു കരുതിയോ? വീണ്ടും മുഖം കാണിക്കാൻ നാണം കെട്ടവൾ എത്തിയിരിക്കുന്നു!

ടൗണിൽ അനേകം വേശ്യാഗൃഹങ്ങൾ ഉണ്ട്. ഇവളെ അങ്ങോട്ട് കൊണ്ടുപോകൂ. എനിക്ക് അവളുടെ മുഖം കാണുകയേ വേണ്ട."

നാഥൻചേട്ടനും ദേഷ്യം വന്നു. "അങ്ങ് എന്താ വിവരമില്ലാത്തവരെപ്പോലെ സംസാരിക്കുന്നത്? അൽപംകൂടി വീണ്ടുവിചാരത്തോടെ സംസാരിക്കൂ."

"എന്താ പറഞ്ഞത്? വിവരമില്ലാത്തവരോ? വിവരമില്ലാത്തത് എനിക്കോ അതോ അവൾക്കോ? ക്ഷേത്രത്തിൽവച്ച് മനഃപൂർവ്വം പുറകിലായി. ഏതവന്റെ കൂടെ രാത്രി കഴിയാനായിട്ടായിരുന്നു? എന്നിട്ട് രാവിലെ സംസ്കാരസമ്പന്നയായി എത്തിയിരിക്കുന്നു. അല്ല, ഞാൻ അത്രയ്ക്കു വിഡ്ഢിയല്ല. എനിക്ക് ഒക്കെ അറിയാം. ഈ നിമിഷം അവൾ എന്റെ മുമ്പിൽനിന്നും കടന്നുപോകുന്നതാവും നന്ന്. അല്ലെങ്കിൽ കൂലിക്കാരെ വിളിച്ച് അടിച്ചുപുറത്താക്കും ഇവിടെ നിന്ന്."

കൂടുതൽ കേൾക്കാൻ കഴിഞ്ഞില്ല. വണ്ടിയ്ക്കകത്ത് ശവത്തെപ്പോലെ ഞാൻ ഇരുന്നു. അമ്മായിഅമ്മ ഇക്കാര്യങ്ങളൊക്കെ അറിഞ്ഞുകാണുമോ എന്തോ? പക്ഷേ എന്റെ ആ സഹായഹസ്തവും പെട്ടെന്ന് അദൃശ്യമായി! അവർ ഇന്നലെത്തന്നെ ഇവിടെനിന്നു പോയല്ലോ?

ഇദ്ദേഹമാണ് എന്റെ ഭർത്താവ്! ഇദ്ദേഹത്തിനുവേണ്ടിയാണ് രാത്രി സ്വയം മറ്റുള്ളവരിൽനിന്നു രക്ഷപ്പെടാൻ ശ്രമിച്ച് ഉറങ്ങാൻ കഴിയാതെ പോയത്. നാഥൻചേട്ടൻ വണ്ടിയുടെ അടുത്തുവന്നിട്ട് വണ്ടിക്കാരനോട് പറഞ്ഞു. "ശരി പുറപ്പെടൂ."

അദ്ദേഹത്തിന്റെ ദേഷ്യംകണ്ടിട്ട് പാവം വണ്ടിക്കാരൻ പേടിച്ചുപോയി. അയാൾ ചോദിച്ചു " എങ്ങോട്ട് സാഹബ്ബ്?"

"റെയിൽവേ സ്റ്റേഷൻ."

ഈ ഓടുന്ന വണ്ടിയിലിരുന്ന് ഞാൻ ഏത് അജ്ഞാതമായ വഴിയിലേക്കാണ് പോകുന്നത്? എങ്ങോട്ടുപോകും ഞാൻ, എന്തു ചെയ്യും. ഒന്നും അറിയില്ല. രണ്ടുദിവസം മുമ്പ് ഞാൻ എന്തായിരുന്നു, ഇപ്പോൾ എന്തായിരിക്കുന്നു? ഇതിനിടയിൽ ഒരുയുഗം--ഒരു ജൻമം കഴിഞ്ഞു. നിമിഷനേരത്തെ ഒരു നിസ്സാരമായ തെറ്റിന്റെ പേരിൽ, ഞാൻ ഒരിക്കലും സ്വപ്നം കാണാത്തവണ്ണം, എന്റെ വിധി ഇങ്ങനെ ആയല്ലൊ. ഇതിന് എന്നോട് ആരെങ്കിലും അൽപമെങ്കിലും ക്ഷമിച്ചോ? സമൂഹത്തിൽ ഭാര്യയോട് ഭർത്താവ് കാട്ടാവുന്ന ഏറ്റവും വലിയ ശിക്ഷ എനിക്ക് എന്തുപെട്ടെന്നു ലഭിച്ചു? ആരും അൽപംപോലും അതിനെ എതിർത്തില്ല. മറുവശത്ത് പുരുഷൻ, സമൂഹത്തിന്റെ നേതാവായിട്ട് ഇതിലും ആയിരംവട്ടം വലിയ തെറ്റുകൾ ദിവസേന അസംഖ്യം പ്രാവശ്യം ചെയ്യുന്നു.

പക്ഷെ അയാൾക്കെതിരെ വായ് തുറക്കാൻപോലും ആർക്കും അവകാശമില്ല. ഏറ്റവും നിർഭാഗ്യവതികൾ ഞങ്ങൾ സ്ത്രീകളാണ്. യൗവ്വനത്തിൻെറ നിറഞ്ഞ വഴിയിൽക്കൂടി നടക്കുമ്പോൾ അൽപമൊന്നു കാലിടറുന്നതുകാണാൻ സമൂഹം ആയിരം കണ്ണുകൾ തുറന്ന് പ്രതിനിമിഷം കാത്തിരിക്കുകയാണ്. കണ്ടുപോയാൽ രക്ഷപ്പെടുക പ്രയാസമാണ്. ഒപ്പം മരണശിക്ഷക്കു വിധിക്കപ്പെടുകയും ചെയ്യുന്നു. പക്ഷെ പുരുഷൻ--അല്ലെങ്കിൽ കളയൂ ഇക്കാര്യം. അവരുടെ കാര്യം നമ്മളുടേതുപോലെയല്ലല്ലൊ!

കാളവണ്ടി സ്റ്റേഷനിൽ എത്തിയപ്പോൾ തീവണ്ടിവരാൻ സമയം ആയിക്കഴിഞ്ഞിരുന്നു. നാഥൻചേട്ടൻ എന്നെ അകത്തേക്കു കൊണ്ടുപോയി. അൽപനേരത്തിനുള്ളിൽ കടകടാശബ്ദത്തോടെ ഭൂമിയെ വിറപ്പിച്ചുകൊണ്ട് വായുവേഗത്തിൽ ഒരു കറുത്തവണ്ടി വന്നുനിന്നു. ആളുകളുടെ തിരക്കിനും ബഹളത്തിനുമിടയിൽ ഞങ്ങളും ഒരു കമ്പാർട്ടുമെൻറിൽ കയറിയിരുന്നു. വണ്ടി പുറപ്പെട്ടു. വെളിയിൽ ഇത്ര പുതിയ പുതിയ, ഇതുവരെ കാണാത്ത വസ്തുക്കളും ഉണ്ടെന്നു ഗ്രാമീണർക്ക് എങ്ങിനെ അറിയാം. എനിക്ക് ഒക്കെ സ്വപ്നംപോലെ തോന്നി

കുതിരവണ്ടി ഒരു ചെറിയ വീട്ടിനടുത്തുനിന്നു. ഞാൻ ആശ്ചര്യത്തോടെ ചോദിച്ചു " ഇതേതു സ്ഥലമാണ് നാഥൻചേട്ടാ?"

"ഇത് കട്ടക്കാണ്".

ഇവിടാണ് വരുന്നതെന്ന് ഞാൻ എങ്ങനെ അറിയും? ഞാൻ ചോദിച്ചു. "ഗ്രാമത്തിലേക്കല്ലേ പോകേണ്ടത്?"

"അതെ അങ്ങോട്ടാണ് പക്ഷെ ഇന്നുവേണ്ട".

ഞങ്ങൾ താമസിക്കാൻ ചെന്ന വീടിൻെറ ഒരു മുറി വൃത്തിയാക്കിയിട്ട് നാഥൻചേട്ടൻ എന്നോടു പറഞ്ഞു. "സതീ! നീ ഈ മുറിയിൽ ഇരിക്ക്. ഞാൻ ബസാറിൽ പോയിട്ട് വരട്ടെ".

"ഞാൻ ഇവിടെ ഒറ്റക്ക് ഇരിക്കാനോ?"

"അല്ലേടി മറയീ ഈ വീട്ടിൽ മറ്റൊരാൾകൂടി താമസമുണ്ട് നീ എന്തിനാ പേടിക്കുന്നത്? ഞാൻ വേഗം മടങ്ങിയെത്തും".

അദ്ദേഹം പുറത്തേക്കുപോയി. മുറിയിൽ ഒറ്റക്കിരുന്ന് ഞാൻ അതുമിതും ആലോചിച്ചുകൊണ്ടിരുന്നു. ഇന്ന് ഏതാനും മണിക്കൂറുകൾക്കുമുമ്പ് എന്നെ ചൊല്ലിയുണ്ടായ ആ വലിയ ദുഃഖസംഭവം അച്ഛനമ്മമാരും മറ്റുള്ളവരും ഇതുവരെ അറിഞ്ഞിട്ടുണ്ടാവില്ല. ഗ്രാമത്തിലാരും കേട്ടിട്ടുണ്ടാവില്ല. പക്ഷേ എന്നെങ്കിലുമൊരു ദിവസം അറിയും... എൻെറ ഭർത്താവ് എങ്ങനെ എന്നെ വീട്ടിൽ നിന്നു പുറത്താക്കി, അതും നിസ്സാര തെറ്റിൻെറപേരിൽ? ഞാൻ അദ്ദേഹത്തിൻെറ ആശ്രയത്തിൽ കഴിയുന്നതിനു പകരം ഏത് അഹങ്കാരത്തിൻെറ പേരിലാണ് ഇങ്ങോട്ട് പോന്നത്? പോന്നതും നാഥൻചേട്ടൻെറ കൂടെയാണ്. എൻെറ വിവാഹത്തിന് ഏതാനും

മാസങ്ങൾക്കുമുമ്പ് ചേട്ടനുമായുള്ള സംസാരം നിർത്തിയതാണ്. ഛീ..ഛീ.. എങ്ങനെ അച്ഛനമ്മമാരെ ഞാൻ മുഖം കാണിക്കും? അന്ന് ക്ഷേത്രത്തിലെ തിരക്കിൽപ്പെട്ട് ഞാൻ എന്തുകൊണ്ട് മരിച്ചില്ല? നിങ്ങളുടെ മകളെ അവളുടെ ഭർത്താവിന്റെ വീട്ടുകാർ എന്താണ് ഉപേക്ഷിച്ചത് എന്ന് ഗ്രാമത്തിലുള്ളവർ അച്ഛനോട് ചോദിച്ചാൽ അദ്ദേഹം എന്ത് മറുപടി പറയും? ഞാൻ കാരണമായി അവർക്കൊക്കെ അപമാനം സഹിക്കേണ്ടിവരും. പക്ഷേ ഇതൊക്കെ ആരു കാരണം ഉണ്ടായി? ഈ നാഥൻചേട്ടൻ കാരണമല്ലേ? ഇക്കാര്യംകൊണ്ട് ഞാൻ ഭർത്താവുമായി വഴക്കിടാനും പോയില്ല. എനിക്കുവേണ്ടി സംസാരിച്ചത് ചേട്ടൻതന്നെയായിരുന്നു. ഭർത്താവ് ദേഷ്യപ്പെട്ടപ്പോൾ ഇദ്ദേഹം എന്തുകൊണ്ട് അദ്ദേഹത്തോട് വിനയപൂർവ്വം സംസാരിച്ചില്ല? എന്നെ അവിടെ താമസിപ്പിക്കണമെന്ന് പറഞ്ഞ് എന്തുകൊണ്ട് അദ്ദേഹത്തിന്റെ കാല് പിടിച്ചില്ല? പിന്നീട് ആ വീട്ടിൽ എങ്ങനെ കഴിയുമെന്ന് എനിക്കറിയാം. ഇതുവരെ ഭർത്താവിന്റെ കിടക്ക സ്പർശിക്കാതെ കഴിഞ്ഞുകൂടി. കുറെ നാൾകൂടി അങ്ങനെത്തന്നെ കഴിയാമായിരുന്നു. എന്റെ കഷ്ടപ്പാട് ഓർത്ത് ഇദ്ദേഹം എന്തിന് ഇത്ര ദുഃഖിക്കുന്നു? അഹങ്കാരം കാട്ടാനായി ഞാൻ ചെയ്ത തെറ്റിൽനിന്ന് എനിക്ക് മോചനമില്ല.

വാതിൽ തുറക്കുന്ന ശബ്ദംകേട്ട് അങ്ങോട്ടുനോക്കി- നാഥൻചേട്ടൻ. ഒരു വലിയ കുട്ട നിറയെ സാധനങ്ങളുമായി ഒരാൾ മുറിയിൽ കയറി.

നാഥൻചേട്ടൻ ചിരിച്ചുകൊണ്ട് വിളിച്ചു. "സതീ!"

ഞാൻ ദേഷ്യംകൊണ്ട് ഒന്നും മിണ്ടിയില്ല. ഞാൻ മിണ്ടാതെ ഇരിക്കുന്നതു കണ്ടിട്ട് അദ്ദേഹംതന്നെ വീണ്ടും പറഞ്ഞു. "എല്ലാം വാങ്ങിക്കൊണ്ട് വന്നിട്ടുണ്ട്, സതീ. വീട്ടാവശ്യത്തിനുള്ള സാധനങ്ങളൊക്കെ".

വേദനകൊണ്ട് അദ്ദേഹത്തിന്റെ മുഖം പെട്ടെന്ന് വാടി. അടുത്തുവന്ന് എന്റെ തോളിൽ കൈവെച്ചുകൊണ്ട് അദ്ദേഹം വിളിച്ചു. "സതീ! എന്തിനാണ് കരയുന്നത്? എന്നോട് പറയില്ലേ?"

ഞാൻ ഒരു കള്ളം പറഞ്ഞു. "വല്ലാത്ത തലവേദന തോന്നുന്നു." അല്പനേരം അവിടെത്തന്നെനിന്ന് അദ്ദേഹം എന്തോ ആലോചിച്ചു. എന്നിട്ട് പൊടുന്നനെ അദ്ദേഹം പുറത്തേക്കു പോയി. പോയപോക്കിൽ അദ്ദേഹത്തിന്റെ കാല് കുട്ടയിൽ കൊണ്ടു. അതിനുള്ളിലുള്ള കുപ്പികളും കപ്പുകളും മറ്റും പൊട്ടി. പക്ഷേ അദ്ദേഹം തിരിഞ്ഞു നോക്കിയില്ല. ഒരു മിനിട്ടിനുള്ളിൽ അദ്ദേഹം ഡബ്ബയും കൊണ്ട് തിരിച്ചെത്തി. "ഇതിൽനിന്ന് അല്പം മരുന്ന് നെറ്റിയിൽ പുരട്ടാം. വേദന ഉടൻ ശമിക്കും."

കള്ളം പറഞ്ഞതാണ്. എന്നിട്ടും മരുന്നു പുരട്ടേണ്ടിവന്നു. എന്നിട്ട് എന്നെ നിർബന്ധിച്ച് കിടത്തി അദ്ദേഹം വീശിക്കൊണ്ടി

രുന്നു. ഞാൻ മിണ്ടാതെ കിടക്കയിൽ കിടന്നു. കണ്ണുകൾ രണ്ടും നിറഞ്ഞിരുന്നു.

അൽപം മുമ്പ് ഇദ്ദേഹത്തോടല്ലേ എനിക്കു ദേഷ്യം തോന്നിയത്!

ഞാൻ എഴുന്നേൽക്കുന്നതുകണ്ട് അദ്ദേഹം ചോദിച്ചു. "എന്താ അൽപം സുഖം തോന്നുന്നുണ്ടോ?"

"ഉവ്വ്. വേദന കുറഞ്ഞു".

പിന്നീട് പഴയപോലെ ചിരിച്ചുകൊണ്ട് അദ്ദേഹം എന്നോട് വീട്ടുകാര്യങ്ങൾ പറഞ്ഞു. " ധൃതിവച്ചതുകൊണ്ടാണ് കാലുതട്ടി ഈ സാധനങ്ങളൊക്കെ പൊട്ടിയത്. ബസാറിൽ നിന്ന് ഒക്കെ രണ്ടാമതുകൊണ്ടുവരേണ്ടിവരുമെന്നു തോന്നുന്നു."

"ഇത്രയധികം പാത്രങ്ങൾ എന്തിനാണ്? ഉള്ളതുകൊണ്ട് കഴിഞ്ഞാൽ പോരെ?"

"കഴിച്ചുകൂട്ടാമോ? എങ്കിൽ ശരി. പക്ഷേ ഇപ്പോൾ ബസാറിൽ കൂലിക്കു പാചകക്കാരനെ കിട്ടില്ല. ആരെയെങ്കിലും കിട്ടുന്നതു വരെ......"

"എന്തിനാ പാചകക്കാരൻ? എന്താ എന്നെക്കൊണ്ട് രണ്ടുപേർക്ക് ആഹാരം ഉണ്ടാക്കാൻ പറ്റില്ലേ?"

"നിന്റെ കൈകൊണ്ടുണ്ടാക്കിയ ഭക്ഷണം കഴിക്കാനുള്ള കൊതികൊണ്ട് ഇന്നു ഞാൻ പാചകക്കാരനെ ശരിക്ക് അന്വേഷിച്ചില്ല. പക്ഷേ അത് ഇപ്പോഴത്തേക്കു മാത്രമാണ്. ഇനിയും ഈശ്വരൻ എനിക്ക് ഇങ്ങനെ ഒരു ദുർബുദ്ധി തോന്നിയ്ക്കരുതേ."

രണ്ടുപേരും ചിരിച്ചുപോയി.

അന്ന് ഉച്ചയ്ക്ക് ആഹാരം കഴിച്ചിട്ട് നാഥൻചേട്ടൻ പാചകക്കാരനെ അന്വേഷിച്ചുപോയി. ഏറെനേരമായിട്ടും അദ്ദേഹം തിരിച്ചെത്തിയില്ല. ഇന്നുവന്ന ഞങ്ങളുടെ പുതിയ വേലക്കാരിയെ മൂന്നാലുപ്രാവശ്യം അദ്ദേഹത്തെ അന്വേഷിക്കാനായി വിട്ടു. എന്നിട്ടും അദ്ദേഹം എത്തിയില്ല. അദ്ദേഹം തിരിച്ചെത്താൻ എത്രവൈകുമെന്ന് ആർക്കറിയാം? വേഗം എന്തെങ്കിലും ആഹാരം ഉണ്ടാക്കാം. അടുപ്പിൽ ഉച്ചത്തെ തീ കെട്ടിരുന്നില്ല. അടുപ്പത്ത് അരി ഇട്ടിട്ട് ഞാൻ പച്ചക്കറി അരിയാൻ അവിടത്തന്നെ ഇരുന്നു. അപ്പോൾ ഒരു സ്ത്രീ വാതിൽക്കൽ വന്നു നിന്നു. കണ്ടിട്ട് ഏതോ മാന്യകുടുംബത്തിലെ അംഗമാണെന്നു തോന്നി. പ്രായവും എന്നെക്കാൾ വളരെ കൂടില്ല. ആരാണെന്ന് എനിക്കു തിരിച്ചറിയാൻ കഴിഞ്ഞില്ല. അവർ ഒന്നും മിണ്ടിയില്ല.

കുറെ സമയം അങ്ങനെ കടന്നുപോയി. ഒടുവിൽ അവർ തന്നെ സംഭാഷണം തുടങ്ങി. " ഞാൻ ഇവിടെ അടുത്തവീട്ടിലാണു താമസം. എന്റെ, അദ്ദേഹത്തിന്, കളക്റ്ററേറ്റിലാണ് ജോലി. ഞങ്ങൾ രണ്ടു

വർഷമായി ഇവിടെയാണ് താമസം."

ഇവരുടെ കാര്യമാണ് രാവിലെ നാഥൻചേട്ടൻ പറഞ്ഞത്. ഞാൻ പറഞ്ഞു. "ഇരിക്കൂ. "

അവർ ഇരുന്നു. "എനിക്ക് ഇരിക്കാൻ സമയമില്ല. ഇന്നു മാസത്തിലെ അവസാനശനിയാഴ്ചയാണ്. അതുകൊണ്ട് കച്ചേരിയിൽ നിന്നും അദ്ദേഹം എത്താൻ ഇനിയും വൈകും. അല്ലെങ്കിൽ ഈ സമയം ശ്വാസംവിടാൻ പോലും സമയം കിട്ടാറില്ല എനിക്ക്. "

"നിങ്ങൾ ഇവിടെ ഒറ്റയ്ക്കാണോ താമസം?"

"അതെ. അല്ലാതെ മറ്റാരാ കൂടെ? അഞ്ചുവർഷം കഴിഞ്ഞിട്ടാണ് ഈശ്വരകൃപകൊണ്ട് ഗർഭിണിയായത്. പക്ഷേ അതു പ്രയോജനപ്പെട്ടില്ല. അദ്ദേഹം കച്ചേരിയിൽ പോയാൽ പിന്നെ വീട്ടിൽ ഞാൻ തനിച്ചാണ്. "

ദുഃഖവും വേദനയും കൊണ്ട് അവരുടെ അവസാനത്തെ വാചകം വികാരഭരിതമായിരുന്നു. കുറെനേരം അവർ മിണ്ടാതെയിരുന്നു. മകനെ ഓർത്ത് ദുഃഖിക്കുകയാവും എന്നെനിക്കു തോന്നി.

അൽപം കഴിഞ്ഞ് തികച്ചും സ്വാഭാവികമായി അവർ പറഞ്ഞു. "ഈ വീട്ടിൽ ഇന്നു വന്നതല്ലേ? "

"അതെ. "

"ഇതിനുമുമ്പ് എവിടായിരുന്നു? "

"ഗ്രാമത്തിൽ."

കുറെനേരം അവർ എന്തോ ആലോചിച്ചിരുന്നു. പിന്നീട് പെട്ടെന്നു ചോദിച്ചു. "നിങ്ങളുടെ അദ്ദേഹത്തിനും കച്ചേരിയിൽ തന്നെയാവും ജോലി. "

അദ്ദേഹത്തിന്റെ കാര്യം കേട്ടപ്പോൾ എനിക്കു ലജ്ജ വന്നു. ഒന്നു പുഞ്ചിരിച്ച് ഞാൻ തലതാഴ്ത്തി.

"പറയൂന്ന്. നാണം വരുന്നോ? മുമ്പൊക്കെ എനിക്കും നാണം വരുമായിരുന്നു, അദ്ദേഹത്തിന്റെ പേര് പറയുമ്പോൾ. പക്ഷേ ഞാൻ അയൽക്കാരിയല്ലേ? എന്നോടെന്തിനാ നാണം? "

നിവൃത്തിയില്ലാതെ ഞാൻ പറഞ്ഞു. "അല്ല."

"എങ്കിൽ വ്യാപാരമോ മറ്റൊ ആവും."

"ഇല്ല, ഒന്നും ഇല്ല."

അതുകേട്ട് അവർ അത്ഭുതപ്പെട്ടു. "പിന്നെ അദ്ദേഹം എന്തു ചെയ്യുന്നു കട്ടക്കിൽ?"

"നാടു കാണാൻ വന്നതാണ്."

"നാടുകാണാനോ? വെറുതെ നാടുകാണാനോ? കൂടെ ഭാര്യയെയും കൊണ്ട്. എങ്കിൽ തീർച്ചയായും നിങ്ങൾ വലിയ ആളുകളാവും. വലിയ ജമീന്ദാരിയും മറ്റും കാണും."

നാഥൻചേട്ടനെപ്പറ്റി ഇങ്ങനെ ഒരു പരാമർശം വന്നതിൽ എനിക്കു വല്ലാതെ തോന്നി. കൂടുതൽ ചോദ്യങ്ങൾ ഒഴിവാക്കാ

നായി ഞാൻ പറഞ്ഞു. "അദ്ദേഹം ജമീന്ദാരാണ്."

പിന്നീട് അവർക്ക് എന്തോ ചോദിക്കണമെന്നുണ്ടായിരുന്നു. ഏതു ഗ്രാമത്തിലെ ജമീന്ദാരാണ്? എത്ര ജമീന്ദാരി ഉണ്ട് എന്നും മറ്റും. അപ്പോൾ പുറത്തു ഷൂസിൻെറ ശബ്ദം കേട്ട് അവർ ധൃതിയിൽ എഴുന്നേറ്റു. "ഇന്നു പോകട്ടെ. പിന്നീട് ഒരിക്കൽ വരാം."

"ശരി." നാഥൻചേട്ടൻ അടുക്കളവാതിൽക്കൽ എത്തിയിരുന്നു. "വഴിയിൽ ഞാൻ വിചാരിച്ചതു തന്നെ സംഭവിച്ചു. എൻെറ അന്നപൂർണ്ണ ഇവിടെ പണിതുടങ്ങിക്കാണും എന്നു ഞാൻ വിചാരിച്ചു." അദ്ദേഹം വാതിൽപ്പടിയിൽ ഇരുന്നുകൊണ്ട് പറഞ്ഞു." എന്തു ചെയ്യാം? ഇന്നും പാചകക്കാരനെ കിട്ടിയില്ല, സതീ."

"പക്ഷേ ഇവിടെ കാര്യം മുറയ്ക്കു നടക്കുന്നുണ്ട്."

"നടക്കുന്നുണ്ട്. എങ്കിലും ഒരു പാചകക്കാരനെ ആവശ്യമുണ്ട്. നിനക്ക് ഇതൊന്നും ചെയ്തു പരിചയമില്ലല്ലൊ?"

"ഗ്രാമത്തിൽ എപ്പോഴും പാചകം ചെയ്യാറുണ്ടായിരുന്നു ഞാൻ."

"ഇന്ന് അതൊക്കെ പറഞ്ഞിട്ടെന്തു കാര്യം? ഇന്നാണെങ്കിൽ അൽപം വെയിലേറ്റാൽ മതി തലവേദനവരും. ജമീന്ദാരുടെ മകളാണ്. കുറഞ്ഞപക്ഷം ഭർത്തൃഗൃഹത്തിൽ ആഹാരം പാകം ചെയ്യേണ്ടിവന്നുകാണില്ലല്ലോ."

മറുപടി ഒന്നും കിട്ടിയില്ല. ഈ സുഖത്തിനിടയിലും പഴയ കാര്യങ്ങൾ മനസ്സിനുളളിലിരുന്ന് എന്നെ വല്ലാതെ വേദനിപ്പിക്കുന്നുണ്ട്. ഞാൻ മിണ്ടാതെ കുനിഞ്ഞ് പച്ചക്കറി അരിഞ്ഞുകൊണ്ടിരുന്നു. അദ്ദേഹവും അത്രയും പറഞ്ഞിട്ട് തൻെറ ലോകത്തിൽ ലയിച്ചിരിക്കുകയായിരുന്നു.

കുറെനേരത്തേക്ക് ആരും ഒന്നും പറഞ്ഞില്ല. പിന്നീട് ഞാൻ പറഞ്ഞു: "എണീറ്റ് വേഗം വേഷംമാറു. ആഹാരം തയ്യാർ".

"ഉവ്വ്. വരികയാണ്." എന്നിട്ട് അദ്ദേഹം തൻെറ മുറിയിലേക്കു പോയി.

അത്താഴം കഴിഞ്ഞിട്ട് വേലക്കാരി അടുപ്പും പാത്രങ്ങളും വൃത്തിയാക്കി വീട്ടിലേക്കുപോകാൻ ഭാവിച്ചു. മുറ്റത്തേക്കുളള വാതിൽ ചാരിക്കൊണ്ട് അവൾ പറഞ്ഞു. " വാതിൽ അടയ്ക്കൂ. അല്ലെങ്കിൽ പട്ടി കയറി എല്ലാം എച്ചിലാക്കും."

വിളക്കും എടുത്തുകൊണ്ട് ഞാൻ വാതിലടക്കാൻ ചെന്നപ്പോൾ നാഥൻചേട്ടൻ വാതിലടച്ചിട്ട് വരികയായിരുന്നു. അദ്ദേഹം എന്നോട് ചോദിച്ചു. "ഈ തണുപ്പത്ത് എണീറ്റ് ഇത്രദൂരം വരാൻ നിന്നോട് ആരുപറഞ്ഞു?"

അതുകേട്ട് എനിക്കു ചിരിവന്നു. "നിങ്ങളോട് ആരു പറഞ്ഞു, ഒന്നു പറയണം?"

അദ്ദേഹം പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞു. "ശരി. പോയി ഉറങ്ങ്. അകത്തുനിന്നും കുറ്റിയിടണം. പട്ടണമല്ലേ, കള്ളൻമാരെ പേടിക്കണം."

"കള്ളൻമാരെ പേടിയോ?"

"അതെ തനിച്ചുകിടക്കാൻ പേടിയില്ലേ?"

"എനിക്കു പേടിയില്ല."

കട്ടിലിൽ കിടന്നുകൊണ്ട് ഞാൻ ആലോചിച്ചു. ഞാൻ കാരണം ഇദ്ദേഹത്തിന് പകലും രാത്രിയും ഉറക്കം വരുന്നില്ല. എന്നിട്ട് ഞാൻ ശങ്കിക്കുകയും ഭയപ്പെടുകയും ചെയ്യുന്നത് ഇദ്ദേഹത്തെയും. ഛീ...ഛീ... സ്ത്രീജാതി എപ്പോഴും ഇത്രയ്ക്കു നന്ദികെട്ടവരാണോ?

അന്നു വീട്ടിന് പുറത്ത് അങ്ങകലെവരെ മൂടൽമഞ്ഞ് വ്യാപിച്ചിരുന്നു. രാവിലെ എഴുന്നേറ്റ് നാഥൻചേട്ടൻ എവിടെയോ പോകാനൊരുങ്ങി. ഞാൻ ചോദിച്ചപ്പോൾ പറഞ്ഞു. "ഒരുമണിക്കൂറിനുള്ളിൽ തിരിച്ചുവരാം."

ഭക്ഷണം പാകം ചെയ്യാൻ അരിയും മറ്റും എടുക്കാൻ ഭാവിച്ചപ്പോൾ വേലക്കാരി വന്നു പറഞ്ഞു. "ഇങ്ങോട്ടു തരൂ കൊച്ചമ്മേ ഞാൻ അടുക്കളക്കാര്യമൊക്കെ നോക്കിക്കൊള്ളാം. കൊച്ചമ്മവന്ന് അവിടിരുന്നാൽ മതി."

"അതെന്താ?"

"ഒരു ദിവസം യജമാനൻ എന്നെവിളിച്ചു പറഞ്ഞു നിനക്കു കുറച്ചുകൂടി പൈസതരാം. അടുക്കളയിലേക്കുള്ള പുറംജോലികളൊക്കെ നീ തന്നെ ചെയ്യണം. അവൾക്കു പാചകം ചെയ്യുക അല്ലാതെ മറ്റൊന്നും ചെയ്യാനിടവരരുത്."

എന്റെ ജിജ്ഞാസ വർദ്ധിച്ചു. "സത്യമോ?"

"അതെ. ഞാൻ കൊച്ചമ്മയോട് രാവിലെ കള്ളം പറയുമോ?"

"ഇത്രയുമേ പറഞ്ഞുള്ളോ, അതോ മറ്റുവല്ലതും കൂടി....."

"അദ്ദേഹം പറഞ്ഞതു ശരിയല്ലേ? കുട്ടിക്കാലംതൊട്ട് സുഖസൗകര്യങ്ങളിൽ ജനിച്ചു വളർന്ന നിങ്ങൾക്ക് ഈ അടുക്കളജോലിയൊക്കെ പ്രയാസമാവും. പക്ഷേ എന്താ പോംവഴി? ആജ്ഞാപിച്ചാലുടൻ ഇഷ്ടംപോലെ പാചകക്കാർ ഓടിവരാൻ ഇത് ജൻമനാടൊന്നുമല്ലല്ലോ. ഇതു കട്ടക്ക് പട്ടണമാണ്. ഇവിടെ പണംകൊടുത്തിട്ടും ആളുകൾ ഒരു നേരം ആഹാരം കഴിക്കാതെയാണ് ഉറങ്ങുന്നത്. പാചകക്കാരെക്കൊണ്ടുള്ള വിഷമം അത്രയ്ക്കുണ്ട്. ഞാൻ യജമാനനോട് പറഞ്ഞു....."

"എന്തു പറഞ്ഞു?"

"എന്താ ഗ്രാമത്തിലേക്ക് തിരിച്ചുപോകാത്തതെന്ന് ഞാൻ ചോദിച്ചു. എന്തിനിങ്ങനെ കഷ്ടപ്പെടുന്നു."

"എന്നിട്ട് അദ്ദേഹം എന്തു പറഞ്ഞു."

"ജോലി മുഴുവനാക്കാതെ എങ്ങനെ പോകും എന്നു പറഞ്ഞു."

അതുകേട്ട് വല്ലാത്ത വിരസത തോന്നി. നാട്ടിലേക്കു പോകുന്ന കാര്യം ഒന്നുരണ്ടു പ്രാവശ്യം നാഥൻചേട്ടനോട് ഞാൻ പറഞ്ഞു കഴിഞ്ഞതാണ്. അതുകേൾക്കുമ്പോൾ അദ്ദേഹത്തിന്റെ മുഖം വാടും. കേട്ടില്ലെന്നു ഭാവിച്ച് മറ്റെന്തെങ്കിലും വിഷയം എടുത്തിടും. ഒരു കുത്സിതമായ സങ്കൽപം എന്റെ മനസ്സിനെ പിടിച്ചുകുലുക്കി. ആ വിചാരത്തെ ധൈര്യപൂർവ്വം ഞാൻ മനസ്സിൽനിന്നകറ്റിയിട്ട് ജോലിയിൽ മുഴുകി അതു മറക്കാൻ ശ്രമിച്ചു.

വാതിൽക്കൽ മുട്ടുകേട്ടു. മുമ്പുവന്ന അയൽക്കാരിതന്നെ മുറിക്കുള്ളിലേക്കു വന്നിട്ട് അവർ പറഞ്ഞു. "എന്താ, എന്തു ചെയ്യുകയാണ്?"

"ഒന്നുമില്ല. ഇരിക്കൂ"

"ഇല്ല സഹോദരി എനിക്ക് ഇരിക്കാൻ നേരമില്ല. ഓഫീസറുടെ അടുത്ത് എന്തോ ജോലി ഉണ്ടായിരുന്നതുകൊണ്ട് ഇന്ന് എന്റെ അദ്ദേഹം വളരെ നേരത്തെതന്നെ പോയി. ജോലിയൊന്നും ഇല്ലായിരുന്നു. ഇവിടെയും ആരും ഇല്ലല്ലൊ. അൽപനേരത്തേക്ക് ഇങ്ങോട്ടുവരാമെന്നുതോന്നി."

"ശരി"

"എവിടെപ്പോയി ആൾ? പാചകക്കാരനെ അന്വേഷിച്ചാണോ? കാളളാം, എന്തു നല്ല ഭർത്താവാണ് നിങ്ങളുടേത്? വീട്ടിൽ എന്തുണ്ട്, എന്തില്ല ഇതൊന്നും ഭാര്യ ചിന്തിച്ച് വിഷമിക്കേണ്ട. വെയിലും മഴയും ഒന്നും നോക്കാതെ വീട്ടുകാര്യത്തിനുവേണ്ടി പോകും. പിന്നെ എന്തുവേണം! എനിക്ക് ഇതുപോലെ ഒരു ഭർത്താവിനെ കിട്ടിയിരുന്നെങ്കിൽ, സത്യം പറയട്ടെ സഹോദരീ, ഞാൻ സന്തോഷംകൊണ്ട് തുളളിച്ചാടുമായിരുന്നു."

അവർ കാര്യം പറഞ്ഞു. പക്ഷേ ഇത് എന്റെ ഭർത്താവല്ലെന്ന് അവർ അറിയുന്നുണ്ടോ? എങ്കിലും സ്വന്തം ഭർത്താവിനെപ്പറ്റി ആരെങ്കിലും പ്രശംസിക്കുമ്പോളുണ്ടാകുന്ന അഭിമാനം എനിക്കു തോന്നി. ഞാൻ അറിയാതെ പറഞ്ഞു പോയി. "എന്റെ ഭാഗ്യം." അൽപം കഴിഞ്ഞിട്ട് എന്തോ ആലോചിച്ചിട്ട് ഞാൻ ചോദിച്ചു. "എന്താ നിങ്ങൾ ഒരിക്കലും സ്വന്തം നാട്ടിൽ പോകാറില്ലേ? എപ്പോഴും ഇവിടെത്തന്നെയാണോ താമസം?"

"എന്തിനു പോകണം! എന്തിനു വേണ്ടിയാണോ പോകേണ്ടത്, അതു പലപ്പോഴും ഇവിടെത്തന്നെയുണ്ട്. ഭർത്തൃഗൃഹത്തിൽ അതിന് ആര് ഇരിക്കുന്നു. വയസ്സായ അമ്മായിഅമ്മ മാത്രമുണ്ട്. അവർ വർഷത്തിൽ ഒന്നോ രണ്ടോ പ്രാവശ്യം ഇവിടെവന്ന് പത്തുപതിനഞ്ചു ദിവസം താമസിച്ചിട്ടു തിരിച്ചു പോകും."

"നിങ്ങളുടെ അച്ഛന്റെ നാട്ടിലോ?"

"ആ പടി എന്നേ എനിക്കു മുമ്പിൽ അടഞ്ഞതാണ്. എനിക്ക് അഞ്ചു വയസ്സുള്ളപ്പോൾ അച്ഛൻ മരിച്ചു. അമ്മമാത്രം ബാക്കി ഉണ്ടായിരുന്നു. അവരും രണ്ടു വർഷം മുമ്പ് കോളറ പിടിപെട്ടു ഈ ലോകത്തോട് യാത്ര പറഞ്ഞു."

ഒരു അജ്ഞാതമായ ഭയത്താൽ എന്റെ മനസ്സ് അസ്വസ്ഥമായി. വീട്ടിലെ വിവരം അറിഞ്ഞിട്ട് വളരെ നാളായി. നാഥൻചേട്ടനും അതേപ്പറ്റി ഒരിയ്ക്കലും ഒന്നും പറഞ്ഞില്ല. ഒരു അജ്ഞാതമായ വിപത്തിനെപ്പറ്റി ആശങ്കാകുലമായ എന്റെ മനസ്സ് പെട്ടെന്ന് ഗ്രാമത്തിലേക്കു പാഞ്ഞു. വീട്ടുകാരെ കണ്ടിട്ട് അനേകം യുഗങ്ങളായി എന്നു തോന്നി. അൽപനേരം കൂടി ഇരുന്നിട്ട് ആ സ്ത്രീ പോയി. ഞാൻ വിചാരിച്ചു – ഇന്ന് അദ്ദേഹം വരട്ടെ. നാട്ടിൽ പോകുന്ന കാര്യം തീർച്ചയായും പറയും. അല്ലെങ്കിൽ കാലു പിടിച്ചപേക്ഷിക്കും. എന്റെ ഈ ചെറിയ അപേക്ഷയെങ്കിലും അദ്ദേഹം കേൾക്കാതിരിക്കുമോ?

ഉച്ചയ്ക്കു നാഥൻചേട്ടൻ വരാന്തയിലിരുന്ന് ആഹാരം കഴിക്കുകയായിരുന്നു. അടുത്തിരുന്ന് വിശറികൊണ്ട് വീശിക്കൊണ്ട് ധൈര്യപൂർവ്വം ഞാൻ ചോദിച്ചു. "ഇനി എത്രനാൾകൂടി ഇവിടെ കഴിയണം. ഗ്രാമത്തിലേക്കു പോകണ്ടേ?"

"ഇവിടം മുഷിഞ്ഞുകാണും. പിന്നെ രണ്ടുനേരവും ആഹാരം വയ്ക്കണം എല്ലാംകൂടി ബുദ്ധിമുട്ടാവും, ഇല്ലേ?"

"അങ്ങനെയൊന്നുമില്ല. ആഹാരം പാകംചെയ്യാൻ എനിക്കു വിഷമമൊന്നുമില്ല. പിന്നെ....."

"പിന്നെ എന്താ?"

"ഗ്രാമത്തിലേക്കു പോയില്ല. കുറെനാളായി."

പെട്ടെന്ന് ഗൗരവഭാവത്തിൽ അദ്ദേഹം പറഞ്ഞു. "ശരി. അത് എനിക്ക് അറിയാൻ വയ്യാ എന്നു വിചാരിച്ചോ? പോരാത്തതിന് ഇവിടുത്തെ സർവ്വജോലിയും നിനക്കു തനിയെ ചെയ്യേണ്ടി വരുന്നു, അതും ഈ തണുപ്പിൽ. അതും ഞാൻ കണ്ണടച്ചു സഹിക്കുകയാണ്. എന്തുചെയ്യാം? ഇവിടെ വന്നദിവസം മുതൽ ദിവസം രണ്ടുനേരം വീതം ഞാൻ പാചകക്കാരനെ അന്വേഷിച്ചു മാത്രം ബസാറിൽ പോകാറുണ്ട്."

അപ്പോൾ എനിക്ക് ഗ്രാമത്തിൽ പോകുന്നകാര്യം പറയാൻ അവസരം കിട്ടി. " ഗ്രാമത്തിൽ ഇത്രയും വിഷമം ഉണ്ടാകില്ല. കുറഞ്ഞപക്ഷം പാചകക്കാരനെ അന്വേഷിച്ചു നടക്കേണ്ടിവരില്ല."

അദ്ദേഹം ചിരിച്ചതല്ലാതെ യാതൊന്നും പറഞ്ഞില്ല. ഞാൻ നിർബന്ധിച്ചു "പറ്റില്ല, പറ്റില്ല. ഇന്നു ഗ്രാമത്തിൽ പോകാം."

"ഇന്നോ? ഇന്നിനി എങ്ങനെ പോകും?"

"പിന്നെ എപ്പോഴാണ്?"

"പിന്നെ... ഒരു മാസം കഴിഞ്ഞ് പോകാം."

ഞാൻ മനസ്സിൽ പേടിച്ചപോലെ തന്നെ അദ്ദേഹം പറഞ്ഞു. അല്ലെങ്കിൽ കാരണംകൂടാതെ കട്ടക്കിൽ എന്നെ തടഞ്ഞുനിർത്താൻ ഇദ്ദേഹത്തിന് എന്താ ഇത്ര നിർബന്ധം! പക്ഷേ എനിക്കൊക്കെ മനസ്സിലായി. ഇനി ഒരു നിമിഷം പോലും ഇവിടെ തങ്ങാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഞാൻ പോകും. എന്റെ ഗ്രാമത്തിലായാലും വേണ്ടില്ല. മറ്റ് എവിടായാലും വേണ്ടില്ല. ഇദ്ദേഹത്തിന്റെ വാക്കുകൾ കേട്ട് എന്റെ പാപഭാരം എനിക്കു വർദ്ധിപ്പിക്കേണ്ട.

അൽപം ദൃഢസ്വരത്തിൽ ഞാൻ പറഞ്ഞു. "എന്നെ ഇവിടെ ഇങ്ങനെ നിർത്തിയിരിക്കുന്നത് എന്തിനാണ്? ഞാൻ ഒന്ന് അറിയട്ടെ. എന്റെ മനസ്സ് ഇവിടെ അൽപംപോലും തങ്ങാൻ തയ്യാറല്ല. ഇന്നുതന്നെ നിങ്ങൾ എന്നെ കൊണ്ടുപോകണം. അല്ലെങ്കിൽ ഞാൻ യാതൊന്നും കഴിക്കില്ല. ഇതേമട്ടിൽ ഇവിടെ കിടക്കും".

വേദനകൊണ്ട് അദ്ദേഹത്തിന്റെ മുഖം കറുത്തു, എന്റെ വാക്കു കേട്ടിട്ട് അദ്ദേഹം ഇത്രമാത്രം പറഞ്ഞു. "നിന്നെ ഞാൻ എന്റെ സന്തോഷത്തിനുവേണ്ടിയാണോ ഇവിടെ താമസിപ്പിച്ചിരിക്കുന്നത്, സതീ? നിനക്ക് ഒന്നും അറിയില്ല."

എനിക്കു വിളിച്ചു പറയണമെന്നുതോന്നി. ശരി സർ, ഞാനെല്ലാം മനസ്സിലാക്കിക്കഴിഞ്ഞു. അന്നുനിങ്ങൾ ക്ഷേത്രത്തിൽ വന്നത് എന്തിനായിരുന്നു എന്നും മനസ്സിലാക്കി. ഞാൻ തിരിച്ചുചെന്നപ്പോൾ, എന്റെ ഭർത്താവ് ദേഷ്യപ്പെട്ടപ്പോൾ, നിങ്ങൾ എനിക്കുവേണ്ടി എന്തുകൊണ്ട് മാപ്പുചോദിച്ചില്ല? എന്താ ദേഷ്യപ്പെട്ട് ഉടൻ അവിടെ നിന്നും പോന്നത്.? പതിനഞ്ചു ദിവസമായി ഗ്രാമത്തിൽ പോകാതെ എന്നെ ഇവിടെ കട്ടക്കിൽ താമസിപ്പിച്ചിരിക്കയാണ്. ഇതൊക്കെ എനിക്കു മനസ്സിലായി. പക്ഷെ വാ തുറന്ന് ഇത്രയുമേ ഞാൻ പറഞ്ഞുള്ളു. "എനിക്കൊന്നും അറിയേണ്ട ആവശ്യമില്ല. നിങ്ങൾ എന്നെ കൊണ്ടുപോയി നമ്മുടെ ഗ്രാമത്തിൽ വിടൂ."

അതുകേട്ട് അദ്ദേഹത്തിന്റെ മുഖത്തെ ശേഷിച്ച രക്തപ്രവാഹവും നിലച്ചു. " കുട്ടികളെപ്പോലെ ഇങ്ങനെ വിവരക്കേടു പറഞ്ഞാൽ ഞാൻ എന്തു ചെയ്യും? പറയൂ. നിന്നോടു ഞാൻ പറയില്ലെന്നു പ്രതിജ്ഞയെടുത്ത ഒരു കാര്യമുണ്ട്. ഞാൻ പറഞ്ഞാൽക്കൂടി നിനക്ക് സഹിക്കാനാവില്ല അത്." ഇതുവരെ എന്തിനെപ്പറ്റിയായിരുന്നു സംശയം ഉണ്ടായിരുന്നത്, അദ്ദേഹത്തിന്റെ വാക്കു കേട്ടപ്പോൾ അതു പൂർണ്ണവിശ്വാസമായി. അക്ഷമയോടെ കരഞ്ഞുകൊണ്ട് ഞാൻ പറഞ്ഞു. "ഇല്ലില്ല നിങ്ങൾ അതു പറയണം"

ഞാൻ കരയുന്നതു കണ്ടിട്ട് അദ്ദേഹത്തിനും കരച്ചിൽ വന്നു. "ശരി, പറയാം, പക്ഷെ ഇപ്പോഴല്ല. നീ ആദ്യം ആഹാരം കഴിക്കൂ. അതു കഴിഞ്ഞിട്ട് പറയാം. നിന്നാണെ, നിശ്ചയമായും പറയാം."

ഞാൻ നിർബന്ധം പിടിച്ചു. "പോരാ ഇപ്പോൾ തന്നെ പറയണം"

"നിനക്ക് ഇത്ര അവിശ്വാസമോ? നിന്നെ ആണയിട്ടു പറഞ്ഞ

തല്ലേ. ഞാൻ പറയുന്നതു കേൾക്കില്ലേ പിന്നെ പറയാം".

ആ ദിവസം മുഴുവൻ ഞാൻ വല്ലാതെ ഭയപ്പെട്ടു കഴിഞ്ഞു. ജോലിയിൽ മനസ്സ് ഒട്ടും നിന്നില്ല. നാഥൻചേട്ടനും അപ്പോൾ തൊട്ട് എന്നെ ശ്രദ്ധിക്കുകയായിരുന്നു. ഒരു പക്ഷെ ഒഴിഞ്ഞുമാറാൻ വിചാരിക്കുകയാവും. പക്ഷെ രാവിലെ എല്ലാം പറയാമെന്ന് എന്നെ ആണയിട്ടു പറഞ്ഞതല്ലേ.

വൈകിട്ട് വേലക്കാരി വന്നു പറഞ്ഞു. "നേരം വൈകി കൊച്ചമ്മാ. ഇതുവരെ അടുപ്പു കത്തിച്ചില്ല. ഇനി എപ്പോഴാണ് ആഹാരം ഉണ്ടാക്കുക?"

"ഇന്ന് ആഹാരം വേണ്ട".

"ഇതുകൊള്ളാം നിങ്ങൾക്കുവേണ്ടെങ്കിൽ അദ്ദേഹവും നിങ്ങളെപ്പോലെ ഉപവസിക്കുമോ? "

"പോയി പച്ചക്കറി അരിയൂ, ഞാൻ വരുന്നൂ".

നാഥൻചേട്ടൻ വളരെ നേരമായി വീട്ടിലില്ലായിരുന്നു. അദ്ദേഹത്തിനുവേണ്ടി ഞാൻ പലഹാരം ഉണ്ടാക്കി ഉണ്ടാക്കി വിഷമിച്ചു. ഇന്ന് എന്നോട് എല്ലാം പറയാമെന്നു സമ്മതിച്ചതാണ്

അരമണിക്കൂർ കഴിഞ്ഞ് അദ്ദേഹം വന്നു. ഷൂസ് വെളിയിൽ വച്ചിട്ട് മുറിയിൽ ചെന്ന് അദ്ദേഹം വിളക്കു കത്തിച്ചു ഞാൻ വേഗം അടുക്കളപ്പണി തീർത്തിട്ട് അദ്ദേഹത്തിന്റെ അടുത്തുചെന്നു പുറത്ത് എന്റെ കാലടി ശബ്ദം കേട്ട് അദ്ദേഹം ചോദിച്ചു "ആര് സതിയോ?"

എന്താ അദ്ദേഹത്തിന്റെ മുഖം ഇങ്ങനെ വാടിയിരിക്കുന്നത്. രണ്ടു കണ്ണുകളിലും ഉദാസീനത അന്ന് എന്തുകൊണ്ടോ അദ്ദേഹത്തോട് അൽപംപോലും ദയ എനിക്കു തോന്നിയില്ല. എന്റെ ബുദ്ധിയിൽ ഏതോ സർവ്വനാശത്തിന്റെ സ്വാധീനമായിരുന്നു. ആരോഗ്യകാര്യംപോലും ഞാൻ ചോദിച്ചില്ല. അദ്ദേഹം വിളിച്ചു. "വരൂ, അകത്തേക്ക് ഇന്ന് അതു കേൾക്കാതെ നീ സമ്മതിക്കില്ലെന്നു തോന്നുന്നു. കുറേ നാൾ കഴിഞ്ഞ് പതുക്കെ പതുക്കെ നീ സ്വയം ഒക്കെ മനസ്സിലാക്കും എന്നു ഞാൻ കരുതി. അതു പറയേണ്ട വിഷമം എനിക്കുണ്ടാവില്ല എന്താ എന്റെ വായിൽനിന്ന് അതുകേൾക്കാതെ നീ അടങ്ങുകയില്ലേ? വാ ഇവിടെ ഇരിക്ക്"

ഞാൻ കട്ടിലിൽ പോയി ഇരുന്നു. അദ്ദേഹം എന്റെ അടുത്തു വന്നിട്ട് വളരെ പ്രയാസപ്പെട്ട്, വളരെ ദുഃഖത്തോടെ സാവധാനം എല്ലാം പറഞ്ഞു. രണ്ടുമാസം മുമ്പ് ഞങ്ങളുടെ ഗ്രാമത്തിൽ കോളറ പടർന്നു പിടിച്ചു. വളരെപ്പേർ മരിച്ചു. ഒടുവിൽ എന്റെ അച്ഛനും അമ്മക്കും കോളറ പിടിപെട്ടു. അദ്ദേഹം കട്ടക്കിൽനിന്ന് ഡോക്ടറെ കൂട്ടിക്കൊണ്ടുപോയി അഹോരാത്രം അടുത്തിരുന്നു

ശുശ്രൂഷിച്ചു. പക്ഷെ ഒക്കെ വൃഥാവിലായി. ഒടുവിൽ അച്ഛനും പുറകേ അമ്മയും മരിച്ചു. അന്ന് അമ്പലത്തിൽ വച്ച് അദ്ദേഹം എല്ലാം പറയുമായിരുന്നു. പക്ഷെ ഞാൻ വിഷമിക്കുമെന്നു കരുതി മൗനം അവലംബിച്ചതാണ്. അന്ന് എന്റെ ഭർതൃഗൃഹത്തിൽ വച്ചുണ്ടായ അപമാനത്തിനുശേഷം അദ്ദേഹം ഗ്രാമത്തിലേക്കുപോകാതെ എന്നെ ഇങ്ങോട്ടുകൊണ്ടുവന്നത് അതുകൊണ്ടായിരുന്നു.

അപ്പോൾ അച്ഛനും അമ്മയും ജീവിച്ചിരിപ്പില്ല. അപ്രതീക്ഷിതമായി ഇടിവെട്ടുന്ന ശബ്ദംകേട്ട് വഴിയാത്രക്കാരൻ ഞെട്ടുന്നതുപോലെ ഞാൻ ക്ഷീണിച്ചു തളർന്നുപോയിരുന്നു. ഇനി എനിക്ക് ഈ ജീവിതത്തിൽ അവരെ കാണാൻ പറ്റില്ല. എനിക്ക് കരച്ചിൽ വന്നില്ല. പ്രചണ്ഡമായ ദുഃഖത്തിന്റെ ആഘാതംകൊണ്ട് കണ്ണുനീർ ഘനീഭവിച്ചുപോയിരുന്നു. എന്റെ തലകറങ്ങി. കൺമുമ്പിൽ ഇരുട്ടു വ്യാപിച്ചു. എത്രനേരം ഞാൻ അങ്ങനെ ഇരുന്നുവെന്ന് അറിയില്ല. സ്വബോധം തിരിച്ചുകിട്ടിയപ്പോൾ നാഥൻചേട്ടന്റെ മടിയിൽ കിടക്കുകയായിരുന്നു ഞാൻ. എന്റെ തല സാവധാനം തലോടിക്കൊണ്ട് അദ്ദേഹം പറഞ്ഞു. "സതീ! ഛീ...ഛീ".

എന്നെ എങ്ങനെ സമാധാനിപ്പിക്കും. അദ്ദേഹം സ്വയം കരയുകയായിരുന്നു. അപ്പോൾ എന്റെ സർവ്വ ലജ്ജയും അകന്നുപോയിരുന്നു. അദ്ദേഹം കരയുന്നതുകണ്ടപ്പോൾ എനിക്കു കണ്ണുനീർ തടയാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ നെഞ്ചിൽ തലചായ്ച്ചുകൊണ്ട് ഞാൻ കുട്ടികളെപ്പോലെ കരഞ്ഞു. എന്റെ അമ്മ മരിക്കാൻ നേരത്ത് ചുറ്റുപാടും എന്നെ നോക്കിക്കാണും. വ്യാകുലയായി അവർ എന്നെ എത്ര അന്വേഷിച്ചുകാണും. എന്നെ കാണാതെ അവർ മരിച്ചു.

നാഥൻചേട്ടൻ വീണ്ടും വീണ്ടും എന്റെ കണ്ണുനീർ തുടച്ചുകൊണ്ട് തന്റെ മാറിൽ എന്റെ തല താങ്ങിയിരിക്കുകയായിരുന്നു. അല്ലെങ്കിൽ അദ്ദേഹം എന്തു പറയും? ലോകത്ത് സർവ്വവും നഷ്ടപ്പെട്ട ഒരാളെ സമാശ്വസിപ്പിക്കുന്നതിൽ എന്തർത്ഥമാണ്?

രണ്ടുദിവസം ഒന്നും കഴിക്കാതെ അതേ മട്ടിൽ കട്ടിലിൽ കിടന്നു. ഊണും ഉറക്കവും ഉപേക്ഷിച്ച് ചേട്ടൻ എന്റെ അടുത്തുതന്നെ ഇരുന്നു. എന്നെ തനിച്ചാക്കിയിട്ട് ഒരു നിമിഷം പോലും അദ്ദേഹം എങ്ങും പോയില്ല. അപ്പോൾ ആ ദുഃഖത്തിനിടയിലും ഒരു കാര്യം മനസ്സിലായി--നാഥൻചേട്ടൻ എന്നെ അതിയായി സ്നേഹിക്കുന്നു. ലോകത്ത് ആരെങ്കിലും ഒരാളെ ഇങ്ങനെ സ്നേഹിക്കുന്നുണ്ടാകുമോ. ഞാൻ അദ്ദേഹത്തിന്റെ ആരുമല്ലാതായിട്ടും.

കിടക്കയിൽ കിടന്നു ഞാൻ പലവട്ടം ആലോചിച്ചു. അച്ഛനമ്മമാർ മരിച്ചു, ഭർത്താവിന്റെ വീട്ടിലും എനിക്കു സ്ഥാനം കിട്ടിയില്ല. ഇനി ലോകത്ത് ഇങ്ങനെ ജീവിച്ചിട്ട് എന്തു കാര്യം? പക്ഷെ ഞാൻ മരിച്ചില്ല. എന്റെ നിസ്സഹായമായ ജീവനെ യമ

ധർമ്മൻ മറന്നുകാണും. എന്നെപ്പോലുള്ള ഒരു നിർഭാഗ്യവതിയെ ജീവിക്കാൻ അനുവദിച്ചിട്ട് ഈശ്വരന് എന്തുകിട്ടാനാണ് ആവോ?

അന്ന് അൽപനേരത്തേക്കു നാഥൻചേട്ടൻ പുറത്തുപോയിരിക്കുകയായിരുന്നു, വീട്ടിലെ വേലക്കാരി മാധവിയെ എന്നെ നോക്കാൻ ഏൽപിച്ചിട്ട്. എന്നെ വീശിക്കൊണ്ട് മാധവി പറഞ്ഞു. "അദ്ദേഹം എപ്പോൾ തിരിച്ചെത്തും? ഇന്നു പാചകക്കാരന്റെ കാര്യം എന്താവുമോ എന്തോ?"

"എന്താ?"

"നിങ്ങൾക്കറിയില്ലേ. അദ്ദേഹം ലോകം മുഴുവൻ അന്വേഷിച്ചുനടന്നിട്ടും ഇതുവരെ പാചകക്കാരനെ കിട്ടിയില്ല. നിങ്ങൾക്ക് അക്കാര്യമൊന്നും അറിയില്ല."

സംശയത്തോടെ ഞാൻ ചോദിച്ചു. "എങ്കിൽപ്പിന്നെ അടുക്കളക്കാര്യമൊക്കെ എങ്ങനെ നടക്കുന്നു?"

"അതു ചോദിക്കാതിരിക്കുകയാണ് നല്ലത് കൊച്ചമ്മാ. യജമാനന്റെ അവസ്ഥ കണ്ടിട്ട് ഞാൻ ആകെ വിഷമിച്ചു. നിങ്ങൾ ഇങ്ങനെ കിടപ്പായതുമുതൽ രണ്ടുദിവസത്തേക്ക് അടുപ്പു കത്തിച്ചില്ല. നിങ്ങൾക്കുവേണ്ടി രണ്ടുനേരവും പാല് വെളിയിൽ ഒരു അടുപ്പിൽ തിളപ്പിച്ചുകൊണ്ടുവരികയാണ്. യജമാനൻ എനിക്ക് വീട്ടിൽപ്പോയി ആഹാരം കഴിക്കാൻ പൈസതരുന്നു."

"അപ്പോൾ ജയമാനനോ?"

"കേൾക്കൂ അതല്ലേ പറഞ്ഞുവരുന്നത്. രണ്ടുദിവസത്തേക്ക് അദ്ദേഹം യാതൊന്നും കഴിച്ചില്ല. മൂന്നാം ദിവസം എനിക്കു സഹിക്കവയ്യാതെ വന്നപ്പോൾ ഞാൻ പറഞ്ഞു--യാതൊന്നും കഴിക്കാതെ ചെമ്പകപ്പൂപോലുള്ള ഈ ശരീരം ആകെ കറുത്തു. ഇത്ര വിവരമുള്ള ആളായിട്ടും അങ്ങ് ഇങ്ങനെയാണ് ചെയ്യുന്നതെങ്കിൽ എങ്ങനെ കാര്യം നടക്കും? അദ്ദേഹം പറഞ്ഞു--പാചകക്കാരനെ കിട്ടുന്നില്ല. ഞാനെന്തു ചെയ്യും? ഞാൻ പറഞ്ഞു- ആഹാരം ഉണ്ടാക്കാനുള്ള സർവ്വകാര്യങ്ങളും ഞാൻ ചെയ്യാം. അതിനു ബുദ്ധിമുട്ടുണ്ടാവില്ല. അങ്ങ് പാത്രം അടുപ്പത്തുവച്ചിട്ട് വാങ്ങിയാൽ മാത്രം മതി."

"പിന്നെ?"

"ആഹാരം ഉണ്ടാക്കണ്ടേ? പക്ഷേ വലിയ വീട്ടിലെ കുഞ്ഞാണ്. വീട്ടിൽ ഇതൊന്നും നോക്കി മനസ്സിലാക്കിക്കാണില്ല. അദ്ദേഹത്തിന് എന്തു പാചകം ചെയ്യാൻ കഴിയും, കൊച്ചമ്മാ. ഇന്നലെ രാത്രി പാത്രം വാങ്ങിവച്ചപ്പോൾ കഞ്ഞിവെള്ളം വീണ് യജമാനന്റെ കൈ ആകെ പൊള്ളി".

"എന്നിട്ട്?"

"അതുകൊണ്ട് ഇന്ന് രാവിലെ ആഹാരം വച്ചില്ല. ഏതോ

ഹോട്ടലിൽനിന്ന് എന്തോ കഴിച്ചിട്ടുവന്നു. എന്താണെന്ന് അദ്ദേഹത്തിനേ അറിയൂ. പോരാത്തതിന് കട്ടക്കിൽ വസൂരി പടർന്നു പിടിച്ചിരിക്കുകയാണ് . ഏതു നിമിഷവും പേടിയാണ്. എവിടാണ് ആഹാരം കഴിക്കാൻ പോകുന്നത്? അതു നല്ലതാണോ, ചീത്തയാണോ എന്നൊക്കെ ആർക്കറിയാം."

കൂടുതൽ കേൾക്കാൻ കഴിഞ്ഞില്ല. ഞാൻ ആലോചിച്ചു, എനിക്കുവേണ്ടിയാണ് അദ്ദേഹം ഇത്രയും കഷ്ടപ്പാടും ദുഃഖവും സഹിക്കുന്നത്. ഞാൻ അൽപംപോലും ബുദ്ധിമുട്ടരുത് എന്നു കരുതി മാത്രം. അദ്ദേഹത്തിൻെറ കഷ്ടത ഓർത്ത് എനിക്കുണ്ടായ ദുഃഖം, ദുഃഖത്തെക്കാളധികം സുഖത്തിൻെറ പ്രതീതിയാണ് ഉളവാക്കിയത്.

അൽപം കഴിഞ്ഞ് ഞാൻ സംശയത്തോടെ ചോദിച്ചു. "ഇന്ന് അദ്ദേഹം ഹോട്ടലിൽ ആഹാരം കഴിക്കാൻ പോയിരിക്കുകയാണോ?"

"അതെ, അല്ലെങ്കിൽ അദ്ദേഹം നിങ്ങളെ തനിച്ചാക്കിയിട്ട് എങ്ങും പോകാറില്ലല്ലോ--ഭൂമികുലുക്കമുണ്ടായാൽപോലും"

ഒരു മണിക്കൂർ കഴിഞ്ഞ് അദ്ദേഹം തിരിച്ചെത്തി. എന്നത്തേയും പോലെ അദ്ദേഹം നേരെ എൻെറ മുറിയിൽവന്നു കട്ടിലിനടുത്തു നിന്നു. എൻെറ നെറ്റിയിൽ കൈവച്ചിട്ട് അദ്ദേഹം വിളിച്ചു. "സതീ".

ഞാൻ ഞെട്ടി എഴുന്നേറ്റു. "ആദ്യം അങ്ങയുടെ കൈ നോക്കട്ടെ."

അദ്ദേഹം ആദ്യം ഒഴിയാൻ ശ്രമിച്ചു ഞാൻ നിർബന്ധിച്ച് ഇടത്തെ കൈപിടിച്ചു നോക്കി. അതു കണ്ട് ഞാൻ ഞെട്ടിപോയി. ഉള്ളംകൈ മുഴുവൻ പൊള്ളിയിരിക്കുന്നു. പലയിടത്തും വ്രണമായിട്ടുണ്ട്. ഞാൻ ചോദിച്ചു. "കാണുന്നില്ലേ കൈയുടെ സ്ഥിതി എന്താണെന്ന്? "

കുട്ടികളെപ്പോലെ പരിഭവമട്ടിൽ എന്നെ നോക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു. " പൊള്ളിപ്പോയി ഞാനെന്തുചെയ്യും?"

ചൂടുവെള്ളംകൊണ്ട് അദ്ദേഹത്തിൻെറ കൈ കഴുകിയിട്ട് വെളിച്ചെണ്ണ പുരട്ടി അവിടം മൂടി കെട്ടി. കൊച്ചുകുട്ടിയെപ്പോലെ അദ്ദേഹം കൈവച്ചുതന്നു. ഞാൻ ചോദിച്ചു. "ഇവിടെ വസൂരി വ്യാപിച്ചിട്ടുണ്ട്, ഇല്ലേ?"

"ഉവ്വ്".

"ഹോട്ടലിൽ ആഹാരം കഴിക്കാൻ നിങ്ങളോട് ആരു പറഞ്ഞു? ഞാനുടെ ഒന്ന് അറിയട്ടെ?"

എന്തോ രഹസ്യം മറയ്ക്കുന്ന മട്ടിൽ അദ്ദേഹം മിണ്ടാതെയിരുന്നു. എന്തു ഭയം! ഞാൻ പറഞ്ഞു. "ഇനിയും എപ്പോഴെങ്കിലും ഹോട്ടലിലെങ്ങാൻ പോയാൽ അന്നുഞാൻ ഇവിടെ തലയിട്ടടിച്ചു മരിക്കും."

മുറിയിലിരുന്ന് ഇനിയും എങ്ങനെ കരയും. ദുഃഖമൊക്കെ മനസ്സിൽ അടക്കിക്കൊണ്ട് വീണ്ടും ഞാൻ വീട്ടുജോലിയിൽ മുഴുകി.

ഈ മനുഷ്യൻ എപ്പോൾ എന്തു മാരണം പിടിച്ചുവയ്ക്കുമെന്ന് എങ്ങനെ അറിയും? കഴിഞ്ഞ കുറേ ദിവസങ്ങളിൽ എന്തുകൊണ്ടോ അദ്ദേഹം അസന്തുഷ്ടനായിരുന്നു. അതിരാവിലെ എവിടെയോ പോകും. ഉച്ചക്കു തിരിച്ചെത്തും. അൽപം ആഹാരം കഴിച്ചിട്ട് പിന്നെ വീണ്ടും പോകും. ഒരു ദിവസം ഞാൻ ചോദിച്ചു. "എന്താ പാചകക്കാരനെ അന്വേഷിച്ചു പോകയാണോ?"

"അല്ല. വേറൊരു കാര്യമുണ്ട്".

മാഘമാസം. പക്ഷെ തണുപ്പിന്റെ ശക്തി അപ്പോഴും കുറഞ്ഞിരുന്നില്ല. ഉച്ചക്കും മുറിക്കുള്ളിൽ തണുപ്പായിരുന്നു. മേൽക്കൂരയിൽ നിന്നും നേരിയ വെയിൽ മുറ്റത്തെ തറവരെ വ്യാപിച്ചിരുന്നു. വെയിലിൽ പായിട്ട് പാക്ക് അരിഞ്ഞുകൊണ്ടിരുന്നപ്പോൾ അദ്ദേഹം പുറത്തേക്കുപോകാൻ ഒരുങ്ങുന്നതു കണ്ടു. അടുത്തു ചെന്നു ഞാൻ ചോദിച്ചു " എങ്ങോട്ടാ പുറപ്പാട്?"

"ഒരു കാര്യം ഉണ്ട്".

"ഏതു കാര്യമാണെന്നു ഞാൻ കൂടി അറിയട്ടെ. എപ്പോഴും ഇരുപത്തിനാലു മണിക്കൂറും പുറത്തുതന്നെ. അൽപനേരം പോലും വീട്ടിലിരിക്കില്ല. ഇത്ര വളരെ ജോലിയെന്താണ്?"

"ചില അത്യാവശ്യകാര്യങ്ങൾ ഉണ്ട്".

അടുത്തുചെന്ന് രണ്ടു കൈകളും കൊണ്ട് ആ കൈക്കു പിടിച്ചിട്ട് ഞാൻ ചോദിച്ചു. " എന്നെ ആണയിട്ടു പറയൂ എന്താ ജോലി?"

"എവിടെയെങ്കിലും ഒരു ജോലി തരപ്പെടുമോ എന്നന്വേഷിക്കുകയാണ്."

"എന്തിന്?"

എന്റെ കവിളിൽ പതുക്കെ ഒന്നടിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. "അല്ലെങ്കിൽ വീട്ടുചിലവ് എങ്ങിനെ നടക്കും, പൊട്ടി! ഞാൻ അതിനു വലിയ ധനികനാണോ? കൈയിലുണ്ടായിരുന്ന പണമൊക്കെ തീർന്നു. ഇനി മുമ്പോട്ടുപോകാൻ വിഷമമാണ്. കടയിൽനിന്നുതന്നെ ധാരാളം കടം വാങ്ങിക്കഴിഞ്ഞു. ഇനി കടം തരാൻ അയാൾക്കു സമ്മതമല്ല. പണം കിട്ടാനുള്ള ഒരു മാർഗ്ഗം കണ്ടെത്താതെ ഇനി മുന്നോട്ടുപോകാനാവില്ല"

"ജോലി കിട്ടിയോ?"

"ഇത്ര എളുപ്പം എവിടെ കിട്ടും?"

"അപ്പോൾ ഇനി എന്തു ചെയ്യും?"

"എന്തു ചെയ്യാനാ? അഹോരാത്രം ശ്രമിക്കുന്നുണ്ട്. കിട്ടിയില്ലെന്നുവച്ച് ഇവിടെ പട്ടിണികിടന്ന് മരിക്കാനൊക്കുമോ? നിവൃത്തിയില്ലെങ്കിൽ തിരിച്ച് ഗ്രാമത്തിൽ പോകും"

ഗ്രാമത്തിൽ പോകുന്ന കാര്യം കേട്ടപ്പോൾ ഒരു അജ്ഞാതമായ ഭയം കൊണ്ട് എന്റെ ശരീരമാകെ വിറച്ചു. അച്ഛനുമമ്മയും ജീവിച്ചിരിപ്പില്ല. പിന്നെ ആരെ കരുതി അങ്ങോട്ടു പോകും? പക്ഷെ

കട്ടക്കിൽ വസൂരി പടർന്നിരിക്കുകയാണ്. എങ്കിലും അദ്ദേഹം എപ്പോഴും വെളിയിൽ ചുറ്റിനടക്കുന്നു. ഇവിടെ ഒരു ദിവസം താമസിക്കാൻ പോലും പേടി തോന്നുന്നു. ഞാൻ ചോദിച്ചു. "കട്ടക്ക് വിട്ടിട്ട് നമുക്ക് വേറെ എവിടേയെങ്കിലും പോകരുതോ?"

"എല്ലായിടത്തും സ്ഥിതി ഇതുതന്നെ. ജോലിക്കുവേണ്ടിയുള്ള പരക്കം പാച്ചിൽ. ഗ്രാമത്തിൽ പോകയല്ലാതെ മറ്റൊരു മാർഗ്ഗമില്ല."

"എനിക്കു വേണ്ടി മാത്രമാണോ അങ്ങ് ഇങ്ങനെ കഷ്ടപ്പെടുന്നത്?"

അറിയാതെ അദ്ദേഹം എന്നെ ചേർത്തുപിടിച്ച് ചുംബിച്ചു. ആ സ്പർശനംകൊണ്ട് എന്റെ ഹൃദയം വികാരതരളിതമായി. വളരെക്കാലമായി ഉറങ്ങിക്കിടന്നിരുന്ന ജീവിതത്തിന്റെ ഓരോ തീരവും സ്പർശിച്ചിട്ട് അതു കടന്നുപോയി. നിമിഷനേരത്തെ ആനന്ദാനുഭൂതിയിൽ ഞാൻ ലയിച്ചു.

ഒടുവിൽ അദ്ദേഹം പറഞ്ഞതുതന്നെ സംഭവിച്ചു. അന്വേഷിച്ച് അന്വേഷിച്ച് തളർന്നതല്ലാതെ എങ്ങും ജോലി കിട്ടിയില്ല. ഒടുവിൽ ഗ്രാമത്തിലേക്കു പോകുവാൻ തീരുമാനിച്ചു. കുറേനാൾ മുമ്പ് ഗ്രാമത്തിലേക്കു പോകുവാൻ എന്റെ മനസ്സ് എന്തു കൊതിച്ചതാണ്. പക്ഷെ ആ സുഖവും ആനന്ദവും അച്ഛനമ്മമാരുടെ മരണവിവരം അറിഞ്ഞ അന്ന് അവസാനിച്ചു. ഭർത്താവ് എന്നെ ഉപേക്ഷിച്ച വിവരം ഗ്രാമത്തിൽ എല്ലായിടത്തും അറിഞ്ഞുകാണും. ഇത്രയും കാലം അങ്ങോട്ടുപോകാതെ ഇവിടെ അദ്ദേഹത്തിന്റെ കൂടെ താമസിച്ച കാര്യം അറിഞ്ഞാൽ ഗ്രാമീണർ എന്നെപ്പറ്റി എന്തൊക്കെ വിചാരിക്കും. എല്ലാവരും അച്ഛനമ്മമാരാവില്ല. കൂടാതെ എനിക്കു നാഥൻചേട്ടന്റെ വീട്ടിൽ താമസിക്കുകയല്ലാതെ വേറൊരു മാർഗ്ഗവുമില്ല. എന്റെ വിവാഹ സമയത്ത് എന്റെ പേരിനോടുചേർത്ത് എന്തൊക്കെ അവർ പറഞ്ഞുകൂട്ടി. ഇപ്പോൾ അവരെന്നെ അങ്ങിനെ വെറുതെവിടുമോ? കറുത്ത ഭൂതത്തെപ്പോലെ ഒരജ്ഞാതഭയം വന്ന് എന്നെ മൂടാൻ തുടങ്ങി. ഗ്രാമത്തിലേക്കു പോകുന്ന കാര്യം ആലോചിക്കാൻ വയ്യ. പക്ഷെ മറ്റൊരു മാർഗ്ഗവുമില്ലായിരുന്നു.

അതിനടുത്തദിവസം കട്ടക്കിലെ വീട് വിട്ടിട്ട് ഞങ്ങൾ ഗ്രാമത്തിലേക്കു യാത്ര തിരിച്ചു. കട്ടക്കിലെ ചുവന്നമണ്ണ് പിന്നിട്ട് ഗ്രാമത്തിലെ വൃക്ഷലതാദികളുടെ മധ്യേയുള്ള വളഞ്ഞുപുളഞ്ഞ വഴികളിൽക്കൂടി ഞങ്ങളുടെ കാളവണ്ടി മുമ്പോട്ടുനീങ്ങി. ദുഃഖത്തിനിടയിലും ഗ്രാമത്തിലെ വയലുകളിലെ നിറമുള്ള മണ്ണ് എടുത്ത് ആദരവോടെ ദേഹമൊക്കെ പൂശണമെന്നുതോന്നി. മഞ്ഞിൽ കുളിച്ച വയലുക

ളിൽ കിടന്നുരുണ്ട് മനസ്സിനെ സമാശ്വസിപ്പിക്കാനായി എന്റെ സ്വപ്നലോകത്തേക്കു ഞാൻ എത്തിയിരിക്കയാണ്. കുട്ടിക്കാലത്തെ എത്രയോ സ്വപ്നങ്ങൾ ഇവിടെ കാത്തു സൂക്ഷിച്ചിരിക്കുന്നു. നാഥൻചേട്ടന്റെ വീട്ടിനടുത്തു വണ്ടി വന്നുനിന്നു. മാവുകളുടേയും പ്ലാവുകളുടേയും മധ്യേ മണ്ണുകൊണ്ട് തീർത്ത ആ ഉയർന്ന തറ മുമ്പത്തെപ്പോലെതന്നെയുണ്ട്. വെളിയിൽ തെങ്ങുകളുടെ നിരയിൽ ഇലഞ്ഞി പൂത്തുനിൽക്കുന്ന ആ തറയിൽ കൂട്ടുകാരിയോടൊപ്പമിരുന്ന് ഞാൻ അത്ര കളിച്ചിട്ടുണ്ട്. വീടിന്റെ പുറകുവശം പഴയതുപോലെ തന്നെ. എങ്ങും ഒന്നും മാറിയിട്ടില്ല. ആദ്യം നാഥൻ ചേട്ടൻ വണ്ടിയിൽ നിന്നും ഇറങ്ങിക്കൊണ്ട് പറഞ്ഞു. "വരൂ".

വണ്ടിയുടെ ശബ്ദം കേട്ട് ഏതാനും നഗ്നരായ കുട്ടികൾ ഏറെനേരമായി നിന്ന് ഏതോ കണ്ടിട്ടില്ലാത്ത വസ്തുവിനെപ്പോലെ അതിനുള്ളിലേക്കു നോക്കി. നാഥൻചേട്ടൻ ഇറങ്ങി കുറച്ചുദൂരം നടന്നപ്പോൾ ധൈര്യപൂർവ്വം ആ കുട്ടികൾ മുമ്പോട്ടുവന്ന് വണ്ടിക്കു ചുറ്റും നിൽപ്പായി. അവർ വിചാരിച്ചു കാണും, അതിനുള്ളിൽ നിന്നും ഏതോ രഹസ്യ വസ്തു പുറത്തുവരും. എന്ത് അപൂർവ്വ വസ്തുവാകും അത്! ഗ്രാമത്തിലെ തികച്ചും അപരിചിതരായ ഈ അറിവില്ലാത്ത കുട്ടികളുടെ മുമ്പിൽക്കൂടി നടക്കാൻ ഇന്ന് എന്റെ കാലിടറുന്നു. ഇവരെന്നെ മനസ്സിലാക്കി കാണുമോ? തലകുനിച്ചുകൊണ്ട് വേഗം വേഗം നടന്ന് ഞാൻ അകത്തു കയറി.

അകത്ത് പൊടി കുന്നുകൂടിക്കിടന്നിരുന്നു. കുറേ നാളായി വീട്ടിൽ ആരും ഇല്ലാത്ത മട്ടിൽ വല്ലാത്ത നിശ്ശബ്ദത. എനിക്കു വല്ലാത്ത പരിഭ്രമം തോന്നി. ഞാൻ നാഥൻചേട്ടനോടു ചോദിച്ചു. "അമ്മായി എവിടെ?"

അദ്ദേഹം ചിരിച്ചു. "അമ്മ ഇവിടെ ഇല്ലല്ലോ?"

"എവിടെയെങ്കിലും പോയിരിക്കുകയാണോ?"

"കാർത്തികമാസം തൊട്ട് അവർ പുരിയിലാണ്".

"കൂട്ടുകാരിയോ?"

"അവൾ ഭർത്തൃഗൃഹത്തിലാണ്".

നന്നായി ഇവിടെ ആരുമില്ലല്ലോ. ഞാൻ ആരേയും മുഖം കാണിക്കേണ്ടി വരില്ല. പക്ഷെ ഞാൻ ഇദ്ദേഹത്തോടൊപ്പം ഇവിടെ തനിച്ചുകഴിയണോ? ഞാൻ പറഞ്ഞു. "അമ്മായി ഇവിടെയില്ലെന്നു നിങ്ങൾ കട്ടക്കിൽ വച്ചു പറഞ്ഞില്ലല്ലോ".

"അതു പറഞ്ഞിരുന്നെങ്കിൽ നീ എന്റെ കൂടെ പോരുമായിരുന്നോ?"

എനിക്കു ദേഷ്യം വന്നു. "നമ്മുടെ ഗ്രാമത്തിൽ നിങ്ങളും ഞാനും ഒരേ വീട്ടിൽ. ആളുകൾ കേട്ടാൽ നന്നായി പ്രശംസിക്കും ഇല്ലേ?"

അഗാധവേദനകൊണ്ട് അദ്ദേഹത്തിന്റെ മുഖത്തെ ചിരിയുടെ അവസാന അടയാളവും മാഞ്ഞു. തല കുനിച്ചിട്ട് അദ്ദേഹം പതുക്കെ

പതുക്കെ പറഞ്ഞു. "എന്തു ചെയ്യാം, മറ്റൊരു മാർഗ്ഗവുമില്ലല്ലോ".

"ഉപായം ഒന്നുമില്ലായിരുന്നെങ്കിൽ വഴിയിൽവെച്ച് എനിക്കൽപം വിഷം തരാമായിരുന്നല്ലോ?"ദേഷ്യവും ലജ്ജയും കൊണ്ട് ഞാൻ പൊട്ടിക്കരഞ്ഞു.

സൂര്യൻ അസ്തമിച്ചു കഴിഞ്ഞു. ഞാൻ അതേ മട്ടിൽ കരയുകയായിരുന്നു. മറ്റുദിവസങ്ങളിലെപ്പോലെ ഇന്ന് അദ്ദേഹം എന്നെ സാന്ത്വനപ്പെടുത്താൻ വന്നില്ല. തൂണിൽചാരി കല്ലുപോലെ അവിടെത്തന്നെ ഇരുന്നു. കുറേക്കഴിഞ്ഞ് എപ്പോഴോ അദ്ദേഹം പറഞ്ഞു. "രാവിലെ തൊട്ട് നീ ഒന്നും കഴിച്ചതല്ല. പോയി എന്തെങ്കിലും കൊണ്ടുവരട്ടെ."

അദ്ദേഹം പോയി. അദ്ദേഹത്തിൻെറ വാക്കു കേട്ടപ്പോൾ കട്ടക്കിലെ വീട്ടിൽ പണമില്ലാതെ മൂന്നുദിവസം ഉപവാസം അനുഷ്ഠിച്ച കാര്യം ഞാനോർത്തു. ഞാൻ ആലോചിച്ചു. ഹൊ, എന്തു കഷ്ടപ്രദമായിരുന്നു അത്. അതിൻെറ മുമ്പിൽ ലോകനിന്ദ ഒന്നുമല്ല. ഈശ്വരൻ ശത്രുക്കളെപ്പോലും ഇങ്ങനെ കഷ്ടപ്പെടുത്തരുത്. എങ്കിലും പുരുഷനായിട്ടും അദ്ദേഹം നിശ്ശബ്ദനായി ഒക്കെ സഹിച്ചു--ആർക്കു വേണ്ടി? എന്നെ അവിടെ കട്ടക്കിൽ വിട്ടിട്ട് അദ്ദേഹത്തിനു സുഖമായി ഇവിടെ വരാമായിരുന്നു. എനിക്കുവേണ്ടി ഇത്രയും കഷ്ടവും അപമാനവും തലകുനിച്ച് സന്തോഷപൂർവ്വം സഹിക്കാൻ തയ്യാറാകാൻ ഞാൻ അദ്ദേഹത്തിൻെറ ആരാണ്? ഞാനാണെങ്കിൽ അൽപം മുമ്പ് അദ്ദേഹത്തോടു ദേഷ്യപ്പെട്ടു. ഇവിടെ വന്നതിൻെറ സർവ്വ കുറ്റവും അദ്ദേഹത്തിനാണെന്ന മട്ടിൽ. മനസ്സിൽ ഉണ്ടായ വൃത്തികെട്ട സംശയം കൊണ്ട് വായിൽ വന്നതൊക്കെ പറഞ്ഞു. പക്ഷെ എന്നിട്ടും അദ്ദേഹം ഒരിക്കൽ പോലും എതിർത്ത് ഒരക്ഷരം ഉരിയാടിയില്ല--വാസ്തവത്തിൽ താൻ വലിയ കുറ്റവാളിയാണെന്ന മട്ടിൽ. അദ്ദേഹത്തിൻെറ കാൽച്ചുവട്ടിലെ പൊടിയായിത്തീരാൻ എൻെറ മനസ്സ് കൊതിച്ചു.

അടുക്കളവാതിലിൽ നെയ്‌വിളക്ക് കയ്യിലെടുത്തുകൊണ്ട് നാഥൻചേട്ടൻ വിളിച്ചു. "സതീ".

അടുത്തു ചെന്നപ്പോൾ അദ്ദേഹം പറഞ്ഞു. "എനിക്ക് അൽപം എന്തെങ്കിലും കഴിച്ചാൽ മതി ഇന്ന്. പറയൂ നിനക്കെന്തുവേണം?"

"ഞാൻ എന്തു കഴിച്ചാലും ഇല്ലെങ്കിലും ശരി നിങ്ങൾക്കായി ഇന്ന് എങ്ങനെയെങ്കിലും ആഹാരം ഉണ്ടാക്കും. മൂന്നുദിവസമായി നിങ്ങൾ അരിയുടെ അംശം കഴിച്ചിട്ട്. ഓർമ്മയുണ്ടല്ലോ".

"പക്ഷെ ആരുണ്ടാക്കും ആഹാരം?"

"ഞാൻ".

"വേണ്ട വേണ്ട. ഞാനിന്നു ചോറു കഴിക്കില്ല. ഇത്ര ദൂരെ നിന്നും യാത്ര ചെയ്തു വന്നതാണ്. തീയുടെ അടുത്തിരുന്നാലേ നിനക്കു സമാധാനമാകു. ഞാൻ പോയി വല്ലതും വാങ്ങിക്കൊണ്ടു

വരാം."

അദ്ദേഹം പോകാൻ ഭാവിച്ചു. ഞാൻ ദൃഢസ്വരത്തിൽ പറഞ്ഞു. "പോകരുത് ഞാനാണ് പറയുന്നത്". അദ്ദേഹം മടങ്ങി. ഞാൻ പറഞ്ഞു. "വിളക്ക് ഇങ്ങോട്ടു തരൂ. അരിവെക്കാൻ സ്റ്റോറിൽ എന്തൊക്കെയുണ്ടെന്നു നോക്കട്ടെ."

"വീണ്ടും ഒരു ആഹാരം വെപ്പ്!"ഞാൻ അദ്ദേഹത്തെ തുറിച്ചു നോക്കി. " ഞാൻ അക്കാര്യം നിങ്ങളോടു ചോദിച്ചില്ലല്ലൊ".

മാഘമാസം പൂക്കൾ കൊഴിയുന്ന കാലം. അന്നു രാവിലെ മുറിയിലിരുന്നു ഞാൻ മുറുക്കാൻ ഒരുക്കുകയായിരുന്നു. അപ്പോൾ പുറത്തുനിന്നും ഒരു ശബ്ദം കേട്ടു. "ലോക്നാഥ് ഭയ്യാ, വീട്ടിലുണ്ടോ?"

വരാന്തയിലിരുന്ന് നാഥൻചേട്ടൻ തന്റെ പഠിത്തകാലത്തെ ഏതാനും പുസ്തകങ്ങൾ അടുക്കുകയായിരുന്നു. അദ്ദേഹം ചോദിച്ചു. "ആര് അച്യുതനോ?"

അച്യുതൻ ഞങ്ങളുടെ ഗ്രാമപാഠശാലയിലെ മാസ്റ്ററാണ്. അഞ്ചുവർഷം തുടർച്ചയായി ഓടിനടന്നിട്ടും തന്റെ നാട്ടിലെ സ്കൂളിനെ അപ്പർ പ്രൈമറി ലവലിൽനിന്നും ഉയർത്താൻ കഴിയാതെ വന്നപ്പോൾ ഒടുവിൽ പരിക്ഷീണനായി പഠിത്തം ഉപേക്ഷിച്ച് കുറേനാൾ ഗ്രാമത്തിൽ കറങ്ങിനടന്നു. എവിടെയാണ് മേളയുണ്ടാവുക, ചൗധരിക്കുളത്തിൽ എന്നാണ് വലയിടുക, എന്നാണ് മൃഗബലി നടത്തുന്നത്? എന്നും ഈ മാതിരി വാർത്തയുമായി അയാൾ ചുറ്റി നടക്കും. ഒടുവിൽ നാഥൻചേട്ടന്റെ പ്രയത്നം കൊണ്ട് വളരെ പ്രയാസപ്പെട്ട് അവസാനം ഗ്രാമ പാഠശാലയിൽ ഒരു ജോലി കിട്ടി. അങ്ങനെ ഇപ്പോൾ ആൾ മാസ്റ്ററാണ്. മെതിയടി കൊണ്ട് ശബ്ദമുണ്ടാക്കിക്കൊണ്ട് അയാൾ മുറ്റത്തേക്കു വന്നു. നാഥൻചേട്ടന്റെ അടുത്തിരുന്നുകൊണ്ട് ചോദിച്ചു. "എന്നാണ് വന്നത്?"

"മിനിഞ്ഞാന്ന്".

"സുഖം തന്നെയല്ലേ? നിങ്ങളുടെ അമ്മ ഇതുവരെ പുരിയിൽ നിന്നും തിരിച്ചെത്തിയില്ലല്ലൊ?"

"ഇല്ല".

"പിന്നെ അകത്തു മുറിയിൽ ആരാണ്?"

"സതി".

"ഭർത്തൃഗൃഹത്തിൽ നിന്നും പോന്നിട്ട് നിങ്ങളുടെ കൂടെയാണോ?"

മറുവശത്തേക്ക് മുഖം തിരിച്ചുകൊണ്ട് അയാൾ ചിരിച്ചു. എന്നിട്ടു വാതിലിനടുത്ത് വന്ന് എന്നോടു പറഞ്ഞു. "എന്താ നീ ഇത്രവേഗം മടങ്ങിയെത്തിയത്? എന്താ ഭർത്തൃഗൃഹത്തിൽ സുഖ

മല്ലേ?" ഞാൻ നമസ്കരിച്ചതുകണ്ടിട്ട് അയാൾ പറഞ്ഞു. "സാരമില്ല. അമ്മായി ഇല്ല, ഇവിടാരും ഇല്ല. അതു നിനക്ക് ഇഷ്ടമല്ലായിരിക്കും. പക്ഷെ നിന്റെ നാഥൻചേട്ടനുണ്ടല്ലൊ പോരേ?"

എന്റെ മുഖത്തേക്കു നോക്കി അയാൾ ചിരിച്ചു.

നാണവും അപമാനവും കൊണ്ട് എന്റെ മുഖം ചുവന്നു. തല കുനിച്ചിട്ട് ഞാൻ തല ശരിക്കും മറച്ചു.

അൽപനേരം സംസാരിച്ചിട്ട് അയാൾ എണീറ്റു ".ഞാൻ പോകയാണ്. അൽപം ജോലിയുണ്ട്. ഇനി എപ്പോഴെങ്കിലും വരാം, വരാൻ പറഞ്ഞാൽ."

അയാളുടെ അവസാന വാക്കിൽ ഒരു അശ്ലീലച്ചുവതോന്നി.

അതുകേട്ട് നാഥൻചേട്ടനും ഇഷ്ടമായില്ല. "ശരി വരൂ" എന്നു മാത്രം പറഞ്ഞു.

അദ്ദേഹത്തിന് ഒക്കെ അറിയാമായിരിക്കും.

ഈ ഗ്രാമത്തിലെ പയ്യൻമാർ ഇപ്പോഴും ക്ഷുദ്രജീവികളാണ്, കള്ളൻമാരാണെന്നു തോന്നി. സ്ത്രീ പുരുഷബന്ധത്തെപ്പറ്റി കൊള്ളരുതാത്ത കഥ പറഞ്ഞുപരത്താൻ ഇവർക്കു വല്ലാത്ത രസമാണ്. ഒരിക്കൽ ഇവരാവും നമ്മുടെ സമൂഹത്തിന്റെ നേതാക്കൻമാർ. ഉയർന്ന സ്ഥാനങ്ങളിലിരുന്ന് തങ്ങളുടെ ഇടുങ്ങിയ വ്യാധിഗ്രസ്തമായ ചിന്താശക്തിയെ അടിസ്ഥാനമാക്കി സാധാരണക്കാർക്കുവേണ്ടി ഇവർ നിയമം ഉണ്ടാക്കും.

ഇങ്ങനെ ചിന്തിച്ച് ചിന്തിച്ച് എന്റെ പ്രഭാതം അവസാനിച്ചു. ചേട്ടനിൽ നിന്നും അൽപം മാറി അടുക്കള വാതിലിൽ ഇരിക്കുകയായിരുന്നു ഞാൻ. ഒന്നുരണ്ടുപ്രാവശ്യം എന്തോ പറയാനുണ്ടെന്നുള്ള ഭാവത്തിൽ അദ്ദേഹം എന്നെ നോക്കി. പിന്നെ എന്തോ ആലോചിച്ച് കുനിഞ്ഞിരുന്നു. മിണ്ടാതെ ആഹാരം കഴിച്ചിട്ട് അവിടെനിന്നുപോയി. രാവിലത്തെ സംഭവത്തിൽ അദ്ദേഹത്തിന്റെ മനസ്സ് വേദനിച്ചുകാണും.

അന്നു ഞങ്ങളുടെ വിവരമന്വേഷിച്ച് ഗ്രാമത്തിൽനിന്നും മറ്റാരും വരികയുണ്ടായില്ല. വൈകുന്നേരമായി. ഉച്ചയൂണുകഴിഞ്ഞിട്ട് നാഥൻചേട്ടൻ എങ്ങോട്ടോ പോയിരിക്കുകയായിരുന്നു. ഇതുവരെ തിരിച്ചെത്തിയില്ല. ആഹാരം വയ്ക്കാമെന്ന് എനിക്കുതോന്നി.

അടുക്കളയിൽ അടുപ്പുകത്തിച്ചിട്ട് സ്റ്റോറിലേക്കു ചെന്നു. എല്ലാ സാധനങ്ങളും തീർന്നിരുന്നു. അരി ഒരുമണിപോലുമില്ല, രാത്രിയിലേക്ക്. അടുപ്പിൽ തീ കുറച്ചിട്ട് ഞാൻ പുറത്തുവന്നു. പുറത്ത് തുറന്ന ആകാശത്ത് നവമി ചന്ദ്രൻ തെളിഞ്ഞു നിൽക്കുന്നു. പിൻവാതിലിൽക്കൂടി ഞാൻ ആകാശത്തേക്കു നോക്കി നിൽക്കുകയായിരുന്നു. പെട്ടെന്ന് പുറകിൽക്കൂടി ആരോ വന്ന് എന്റെ കണ്ണുപൊത്തി. ദേഹത്തെ മണംകൊണ്ട് മനസ്സിലായി നാഥൻചേട്ടനാണെന്ന്.

ഞാൻ ഞെട്ടിക്കൊണ്ട് പറഞ്ഞു. "എനിക്കു മനസ്സിലായി".

"ആരാണ്?"

"അദ്ദേഹം തന്നെ?"

"ഏത് അദ്ദേഹം".

"എനിക്കറിയില്ല, ഒന്നു പോകൂ."

കണ്ണിൽ നിന്ന് കൈയെടുത്തിട്ട് അദ്ദേഹം എന്നെ മാറോടു ചേർത്തു. നാണം വന്നെങ്കിലും ഞാൻ തടസ്സമുണ്ടാക്കിയില്ല. രാവിലത്തെ വിഷമം ഈ ആനന്ദാനുഭവത്തിൽ അകന്നുപോയി.

അദ്ദേഹം എന്റെ മുഖത്തോട് മുഖം ചേർത്ത് പറഞ്ഞു. "എന്റെ സ്ഥാനത്ത് മറ്റാരെങ്കിലും ആയിരുന്നെങ്കിലോ?"

ആ ചൂടുള്ള കോമള സ്പർശത്തിന്റെ ആവേഗത്തിൽ എന്റെ സർവ്വ അനുഭൂതികളും മൂർച്ഛിച്ചുപോയി. കാതിൽ അദ്ദേഹത്തിന്റെ തീവ്രഗതിയിലുള്ള ഹൃദയസ്പന്ദനം കേട്ട് എന്റെ ജീവിതമാകെ പുളകം കൊണ്ടു.

അപ്പോൾ വാതിലിനു നടുവിലായി അച്യുതൻ വന്നുനിന്നു. ഞങ്ങളെ കണ്ടിട്ട് പെട്ടെന്ന് തിരിച്ചുനടന്നുകൊണ്ട് പറഞ്ഞു. "അറിയാതെ വന്നതാണ്, ലോകനാഥ് ഭയ്യാ, മറ്റൊന്നും തോന്നരുത്".

നിമിഷമാത്രയിൽ അദ്ദേഹം എന്നെ വിട്ടിട്ട് പുറകിലേക്കു വലിഞ്ഞു. ഞാൻ കളിപ്പാവപോലെ അവിടെത്തന്നെ നിന്നുപോയി. എന്റെ ഹൃദയഗതി പെട്ടെന്നു നിന്നുപോയപോലെ.

പെട്ടെന്നു ചന്ദ്രൻ കാർമേഘത്തിൽ മുഖം ഒളിച്ചു.

രാവിലെ എണീറ്റ ഉടൻ എനിക്കുണ്ടായ ആദ്യത്തെ ചിന്ത ഇന്നലത്തെ ലജ്ജാകരമായ സംഭവത്തിനുശേഷം ഞാൻ എങ്ങനെ നാഥൻ ചേട്ടനെ മുഖം കാണിക്കും എന്നതായിരുന്നു. മനപ്പൂർവ്വം നേരത്തെ എണീറ്റു. പതുക്കെ എന്റെ മുറിയുടെ വാതിൽ തുറന്നു വെളിയിലേക്കുനോക്കി. എങ്ങും നാഥൻചേട്ടനെ കണ്ടില്ല. ഒരു പക്ഷെ ഇതുവരെ എഴുന്നേറ്റു കാണില്ല. ഞാൻ പതുക്കെ ശബ്ദമുണ്ടാക്കാതെ നടന്ന് അദ്ദേഹത്തിന്റെ കിടപ്പുമുറിയുടെ വാതിൽക്കൽ ചെന്നുനിന്നു. ശ്വാസം അടക്കിപ്പിടിച്ച് ജനൽപ്പഴുതിലൂടെ ഉള്ളിലേക്കുനോക്കി--ആരെയും കണ്ടില്ല. ഓ സമാധാനമായി. എന്നെപ്പോലെ അദ്ദേഹത്തിനും ലജ്ജ ഉണ്ടായിക്കാണും. അതുകൊണ്ട് രാവിലെ എണീറ്റ് എങ്ങോട്ടെങ്കിലും പോയതാവും. വരാന്തയിൽ നിന്നപ്പോൾ പുറത്തുനിന്ന് ആരുടേയോ ശബ്ദം കേട്ടു. "നാഥ് ഭയ്യാ ഇല്ലേ ഇവിടെ?"ഞാൻ ഞെട്ടിത്തിരിഞ്ഞുനോക്കി--സയിത്താ ആയിരുന്നു.

അയാൾ എന്നെ നമസ്കരിച്ചിട്ട് അടുത്തുവന്നു. പഴയ പല ഓർമ്മകളും എന്റെ മനസ്സിൽ ഓടി എത്തി. അച്ഛനമ്മമാരോടൊപ്പം കഴിഞ്ഞ ആ നാളുകൾ ഒരിക്കലും ഇനി തിരിച്ചുകിട്ടില്ല.

ഞാൻ അച്ഛനമ്മമാരെ ഓർത്തു കരയുകയാണെന്ന് സയിത്തക്ക് എങ്ങനെയോ തോന്നി. അതുകൊണ്ട് അയാൾ ഒന്നും പറയാതെ, മിണ്ടാതെനിന്നു. വളരെനേരം കഴിഞ്ഞ് തലയുയർത്തി ഞാൻ അയാളോടു ചോദിച്ചു. "എന്താ ഇത്രയും നാൾ കഴിഞ്ഞ് എന്നെ ഓർമ്മവന്നോ?"

മുണ്ടിന്റെ അറ്റംകൊണ്ട് അയാൾ കണ്ണുതുടച്ചിട്ട് പറഞ്ഞു. "വളരെ നാളുകളായി വിചാരിക്കുന്നു, വരണം വരണമെന്ന്. ജോലി കൂടുതൽ കൊണ്ട് വരാൻ പറ്റിയില്ല, മകളേ".

"ഇപ്പോൾ എവിടെയാണ്?"

"അച്യുത്മഹന്തിയുടെ വീട്ടിലാണ്".

"സ്കൂൾ മാസ്റ്റർ അച്യുതനോ?"

"അതെ, അവിടെത്തന്നെ".

ഇത്രയും പ്രായമായിട്ടും ഇയാൾ ജോലി എടുക്കുന്നു. ഞാൻ ചോദിച്ചു. "എന്താ നിങ്ങൾക്ക് അയാളുടെ വീട്ടിൽ ആഹാരമൊക്കെ നന്നായി കിട്ടുമോ?"

"കിട്ടും. വയറിനെ ഉദ്ദേശിച്ചുമാത്രമാണ് പോകുന്നത്. എന്റെ യജമാനനും യജമാനത്തിയും പോയതിൽപ്പിന്നെ വായുടെ രുചിമുഴുവൻ പോയി."

അതുകേട്ട് എനിക്കു ദുഃഖം തോന്നി. "നീ എന്താ ഇവിടെ വരാത്തത്?"

"എവിടെ?" അയാൾ അത്ഭുതപ്പെട്ടു.

"എന്റെ അടുത്തു താമസിക്കാം. അവിടത്തെ ജോലി കളയൂ".

"വരാം മോളേ, വരാം. നീ വന്നതിൽപിന്നെ ഈ കാര്യം പലവട്ടം ആലോചിച്ചതാണ്. നാളെത്തന്നെ അവിടുത്തെ ജോലി ഉപേക്ഷിച്ചിട്ട് നിന്റെ അടുത്തുവന്നു താമസിക്കാം...നീ ഭർത്തൃഗൃഹത്തിൽ പോകുന്നതുവരെ."

ഞാൻ വിചാരിച്ചു. കഷ്ടം, ഭർത്തൃഗൃഹവുമായി എന്റെ ബന്ധം എന്നെന്നേക്കുമായി വിടർത്തി എന്ന കാര്യം ഈ പാവത്തിന് അറിയില്ല. ഒരുപക്ഷെ ഗ്രാമത്തിലും ഇക്കാര്യം ഇതുവരെ അറിഞ്ഞു കാണുകയില്ല.

അൽപം കഴിഞ്ഞ് അയാൾ പോകാൻ എഴുന്നേറ്റു. "ഇപ്പോൾ പോകട്ടെ മോളെ. ജോലിയുണ്ട്. നാളെത്തൊട്ട് ഇവിടെയാണല്ലോ താമസം." അൽപദൂരം നടന്നിട്ട് എന്തോ ആലോചിച്ചിട്ട് അയാൾ തിരിച്ചുവന്നു. മുണ്ടിന്റെ മടിക്കുത്തിൽ നിന്നും ഒരു വെള്ളക്കടലാസ്സ് എടുത്ത് എന്റെ കൈയിൽ തന്നിട്ട് പറഞ്ഞു. " അച്യുതൻ മാസ്റ്റർ തന്നതാണ് നിന്നെ ഏൽപിക്കാനായി, ഞാനങ്ങു മറന്നു പോയി."

"എന്നെയോ?"

"അതെ. നിന്നെത്തന്നെ ഏൽപിക്കാനാണു പറഞ്ഞത്."

ആ എഴുത്തു വായിച്ചപ്പോൾ എന്റെ ശരീരമാകെ ദേഷ്യം കൊണ്ട് വിറച്ചു. ഞാൻ പറഞ്ഞു. "പോയി അയാളോടു പറയൂ, മേലാൽ ഇക്കാര്യം ആവർത്തിക്കരുതെന്ന്".

സയിത്ത അമ്പരന്നു. എന്റെ നേരെ നോക്കിയിട്ട് സാവധാനം നടന്നുപോയി.

ഞാൻ സ്തംഭിച്ചിരുന്നുപോയി. എന്തൊരു ധൈര്യമാണ് ഈ അച്യുതന്. ആ കത്തിൽ ഇങ്ങനെ എഴുതിയിരുന്നു.-

'ഈ കത്തു വായിച്ചിട്ട് ദേഷ്യപ്പെടരുത്. നന്നായി ആലോചിക്കണം. ഇതിൽ നിങ്ങളുടെ നൻമയേ ഉള്ളു. തിൻമയില്ല. നിങ്ങളുടെ അച്ഛൻ മരിച്ചതിനുശേഷം അദ്ദേഹത്തിന്റെ സർവ്വ സമ്പത്തിനും അവകാശി നിങ്ങൾ മാത്രമാണ്. ഇത്രയധികം സമ്പത്തുകൊണ്ട് നിങ്ങൾക്ക് യാതൊരു പ്രയോജനവുമില്ല എന്നറിയാമല്ലൊ. അതുകൊണ്ട് ഞാൻ പറയുന്നത്, അതു മുഴുവൻ എനിക്കു തരാനാണ്. ഇന്നലെ രാത്രി നിങ്ങളുടെ വീട്ടിൽവെച്ച് എന്റെ കണ്ണുകൊണ്ട് ഞാൻ കണ്ടകാര്യം ഞാൻ പുറത്തെങ്ങാനും പറഞ്ഞാൽ, നിങ്ങളുടെ ഭർത്താവ് നിങ്ങളെ തന്റെ വീട്ടിലേക്കു കൊണ്ടുപോകയില്ല. എന്നെക്കാളുമധികം നിങ്ങൾക്ക് ഇക്കാര്യം അറിയാം. നിങ്ങൾ രണ്ടുപേരെയുംപറ്റി ഗ്രാമത്തിൽ പലയിടത്തും ആളുകൾ കുശുകുശുക്കുന്നുണ്ടെങ്കിലും ഞാനിതുവരെ ഇന്നലത്തെക്കാര്യം ആരോടും പറഞ്ഞിട്ടില്ല. നിങ്ങൾ എന്റെ നിർദ്ദേശത്തോടു യോജിക്കുകയാണെങ്കിൽ, ഞാൻ സർവ്വകാര്യങ്ങളും രഹസ്യമായി ചെയ്യാം. ഗ്രാമത്തിൽ ആരും ഒന്നും അറിയില്ല. ഇനി നിങ്ങൾ ഞാൻ പറയുന്നതുപോലെ അനുസരിക്കുന്നില്ലെങ്കിൽ, ഇന്നലത്തെ സംഭവം ഞാൻ ഗ്രാമം മുഴുവൻ പറഞ്ഞുപരത്തും. അതിന്റെ പരിണാമം എന്തായിരിക്കുമെന്ന് നിങ്ങൾക്കറിയാമായിരിക്കും. നിങ്ങളെയും നിങ്ങളുടെ നാഥൻചേട്ടനെയും ഈ ഗ്രാമത്തിലുള്ളവർ ഇവിടെനിന്നും പുറത്താക്കും. നിങ്ങളുടെ ഭർത്താവ് ഈ ഗ്രാമത്തിലെ ജമീന്ദാരാണ്. നിങ്ങൾ ഇവിടെ ഒറ്റയ്ക്ക് ലോകനാഥൻചേട്ടന്റെകൂടെ കഴിയുകയാണെന്നും, വീട്ടിൽ പെണ്ണുങ്ങളാരും ഇല്ലെന്നും ഉള്ള വിവരം അദ്ദേഹത്തിന് ഇതുവരെ അറിയില്ല. അറിഞ്ഞാൽ നിങ്ങളെ അദ്ദേഹം തിരിഞ്ഞുനോക്കില്ല. ലോകനാഥഭയ്യായെയും അങ്ങനെ എളുപ്പം വിടുകയില്ല. ജാമാതാവ് എന്ന നിലയിൽ നിങ്ങളുടെ അച്ഛന്റെ സർവ്വസമ്പത്തും അദ്ദേഹം കൈയടക്കും. ഇപ്പോൾ സന്തോഷമായി ചെയ്യാത്തകാര്യം അന്ന് നിർബൻധമായി ചെയ്യേണ്ടിവരും. ഈ സമ്പത്ത് നിങ്ങളുടെ കൈയ്യിൽനിന്നും പോകും. ഭർത്താവ് നിങ്ങളെ വീട്ടിൽനിന്നു പുറത്താക്കും. കൂടാതെ ഈ ഗ്രാമത്തിലും നിങ്ങൾക്കു മുഖം കാണിക്കാൻ കഴിയാതെ വരും. ഇവിടെയും അവിടെയും വയ്യാത്ത നില. ഞാൻ പറഞ്ഞതനുസരിച്ചാൽ ഞാൻ നിങ്ങളെ ഈ അപകടത്തിൽനിന്നു രക്ഷിക്കാം.

സർവ്വകാര്യങ്ങളും നന്നായി ആലോചിച്ച് നിങ്ങൾ ഞാൻ പറയുന്നത് സമ്മതിക്കുമെന്നു പ്രതീക്ഷിക്കുന്നു. ഈ ആളിനോട് ഇക്കാര്യത്തിൽ നിങ്ങളുടെ സമ്മതം അറിയിച്ചാൽ സമ്മതപത്രവുമായി ഇന്നു വൈകിട്ട് ഞാൻ അവിടെവരാം. നിങ്ങൾ കൂടുതലൊന്നും ചെയ്യാനില്ല. ഒരു ഒപ്പിട്ടാൽമാത്രം മതിയാവും. പിന്നീടെപ്പോഴെങ്കിലും ഭർത്തൃഗൃഹത്തിൽനിന്നു വന്ന് ഈ ഗ്രാമത്തിൽ താമസിക്കണമെന്നു തോന്നിയാൽ ഞാൻ നിങ്ങൾക്ക് ഒരു മുറിയും കുറെ ഭൂമിയും തരാം. ഇക്കാര്യങ്ങളൊക്കെ ശാന്തമായി ആലോചിച്ചിട്ട് ഈ ആളിനോട് വിവരം പറഞ്ഞയക്കുക'.

വീണ്ടും: 'കത്തുവായിച്ചിട്ട് ഉടനെ കീറിക്കളയണം. ലോകനാഥയ്യാ ഈ വിവരം അറിയരുത്. അദ്ദേഹം നിങ്ങളെ അടിച്ചു ശരിയാക്കി സർവ്വസമ്പത്തും കൈക്കലാക്കാൻ ഉറച്ചിരിക്കുകയാണെന്ന് എനിക്കറിയാം. അദ്ദേഹത്തിന്റെ വാക്കുകൾ ഒട്ടും വിശ്വസിക്കരുത്. കരുതിയിരിക്കണം'.

ക്രോധവും അപമാനവും ലജ്ജയുംകൊണ്ട് എന്റെ ചിന്താശക്തിതന്നെ നശിച്ചു. ഈ അച്യുതൻ മനുഷ്യനാണോ? ഞാൻ വളരെനേരം ഭിത്തിയോടു ചേർന്നു നിർജ്ജീവമായി ഇരുന്നു. പെട്ടെന്ന് തോളത്ത് ആരോ സ്പർശിച്ചപോലെ തോന്നി. തിരിഞ്ഞു നോക്കിയപ്പോൾ നാഥൻചേട്ടൻ.

എന്റെ കൈയ്യിൽനിന്നും കത്ത് പിടിച്ചുവാങ്ങി അദ്ദേഹം വായിച്ചു. എന്നിട്ട് ദേഷ്യപ്പെട്ട് അലറി. "എവിടെ ആ പട്ടി?" അദ്ദേഹം കത്ത് കൊച്ചുകൊച്ചു തുണ്ടുകളായി വലിച്ചുകീറി കളഞ്ഞിട്ട് പുറത്തേക്കുപോയി.

അദ്ദേഹം പോയ ദിക്കിലേക്ക് ഞാൻ ഒരേ മട്ടിൽ നോക്കിയിരുന്നു. എന്തു നിർബൻധബുദ്ധിക്കാരനാണ് ഇദ്ദേഹം. ഇനിയും എന്തു പൊല്ലാപ്പുണ്ടാക്കുമോ എന്തോ? എന്തിന് അദ്ദേഹത്തെ കത്തു വായിക്കാൻ അനുവദിച്ചു. ഞാൻ അതു കീറിക്കളഞ്ഞാൽ മതിയായിരുന്നു. കത്തു വായിച്ചിട്ട് വല്ലാതെ ദേഷ്യപ്പെട്ടാണു പോയിരിക്കുന്നത്. ഇനി എന്തെങ്കിലും ആപത്തു വലിച്ചുവച്ചിട്ടേ തിരിച്ചു വരികയുണ്ടാവൂ.

ആശങ്കകൊണ്ട് വ്യാകുലമായ മനസ്സുമായി ഞാൻ ആ ദിവസം മുഴുവൻ കഴിച്ചുകൂട്ടി. മദ്ധ്യാഹ്നം കഴിഞ്ഞിട്ടും നാഥൻചേട്ടൻ തിരിച്ചെത്തിയില്ല. എന്തു പറ്റിയെന്നറിയില്ല. മറ്റുകാര്യങ്ങളൊക്കെ മറന്നിട്ട് ആ ഒരൊറ്റക്കാര്യം ആലോചിച്ച് ഇരിപ്പായി ഞാൻ. ഇത്രയും നേരം എവിടെപ്പോയിരിക്കുകയാവും. കുഴപ്പമൊന്നും പറ്റിയിട്ടില്ലായിരിക്കും.

വൈകിട്ട് സയിത്താ വന്നു. "അവിടുത്തെ ജോലി ഉപേക്ഷിച്ചിട്ടു വന്നിരിക്കുകയാണ് മകളേ".

സയിത്തായെ കണ്ടപ്പോൾ സമാധാനമായി. ഞാൻ ചോദിച്ചു.

"നാഥൻചേട്ടൻ എങ്ങോട്ടു പോയിരിക്കയാണ്, എവിടെങ്കിലുംവച്ച് കണ്ടുവോ?"

"ഇന്നുരാവിലെ അച്യുതൻ മാസ്റ്ററുടെ വീട്ടിൽവച്ച് കണ്ടായിരുന്നു. മാസ്റ്ററുമായി എന്തോ വല്ലാതെ ദേഷ്യപ്പെട്ട് സംസാരിക്കുന്നതു കേട്ടു. ഉച്ചയ്ക്ക് ഈ വയലുകൾ വഴി അടുത്ത ഗ്രാമത്തിലേക്കു പോയി".

എനിക്കു സമാധാനമായി. പോട്ടെ സുരക്ഷിതനായി ഇരിപ്പുണ്ടല്ലോ. അതുമതി. ഞാൻ ചോദിച്ചു. "അദ്ദേഹം പോയ വഴി നിനക്കു പോയി നോക്കാമോ?"

"എന്തിനാണ്?"

"രാവിലെ ഒന്നും കഴിക്കാതെ പോയതാണ്. പോയി അദ്ദേഹത്തെ കൂട്ടിക്കൊണ്ടേ വരാവൂ."

സയിത്താ പോയി. ഇത്രയും ആപത്തിനിടക്കും മനസ്സിന് അൽപം ആശ്വാസം കിട്ടി. ഈ ഗ്രാമത്തിലെ സർവ്വ ആളുകളും എനിക്കെതിരായാലും എന്റെ പക്ഷത്ത് രണ്ടു പേരുണ്ടാവും. ആവശ്യം വന്നാൽ സ്വന്തം ജീവൻ ത്യജിച്ചുപോലും എന്റെ മാനം കാക്കുന്നവർ.

വൈകുന്നേരം ക്ഷേത്രമണികൾ അടിച്ചിട്ട് വളരെ നേരം കഴിഞ്ഞാണ് നാഥൻചേട്ടൻ മടങ്ങിയെത്തിയത്. വരാന്തയിൽ ആഹാരം വിളമ്പിക്കൊടുത്തു. ആഹാരം കഴിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. "ഇന്നു നല്ല രസം തോന്നി രാവിലെ ഗ്രാമം മുഴുവൻ അച്യുതനെ അന്വേഷിച്ചിട്ട് അയാളുടെ വീട്ടിൽചെന്നു. വെളിയിൽനിന്ന് അയാൾ ആരോടോ സംസാരിക്കുകയായിരുന്നു എന്നെ കണ്ടയുടൻ വീട്ടിനുള്ളിൽപോയി ഒളിച്ചു. ഏറെ വിളിച്ചിട്ടും പുറത്തുവന്നില്ല. അയാളുടെ ഭാര്യ പറഞ്ഞു. "അദ്ദേഹം ഇവിടില്ല". ഉടൻ ഞാൻ അവരോടു പറഞ്ഞു- സാരമില്ല, പക്ഷെ വരുമ്പോൾ ഒരു കാര്യം പറയണം. ഞാൻ പോലീസ് സ്റ്റേഷനിൽ പോയി അയാൾക്കെതിരായി പരാതികൊടുക്കാൻ പോകയാണ് അത്രയും കേട്ട ഉടൻ അയാൾ എലിയെപ്പോലെ മാളത്തിനു പുറത്തുവന്നു. ആദ്യം എനിക്കു വായിൽ തോന്നിയതൊക്ക ഞാൻ പറഞ്ഞു. പിന്നീട് "മേലാൽ എപ്പോഴെങ്കിലും എന്റെ വീട്ടിൽ കാലെടുത്തുവച്ചാൽ പിന്നെ നിങ്ങൾക്ക് വീട്ടിലേക്കു മടങ്ങേണ്ടി വരില്ല എന്നും പറഞ്ഞു."

"അയാൾ എന്തുപറഞ്ഞു."

"എന്തു പറയാനാണ് എനിക്കെതിരായി ഇന്നു ജമീന്ദാരുടെ അടുത്തു പരാതിയുംകൊണ്ട് പോയിക്കാണും."

"അങ്ങനെയോ?"

"അതെ. പോട്ടെ, എനിക്ക് അയാളെ പേടിയില്ല. കാര്യം ഒളിച്ചുവയ്ക്കാൻ പറ്റില്ല. ജമീന്ദാറും ആലോചിച്ചേ തീരുമാനമെടുക്കൂ."

ഞാൻ ആലോചിച്ചു--ജമീന്ദാർ എന്റെ ഭർത്താവു തന്നെയാവും.

അദ്ദേഹത്തിന്റെ തീരുമാനം എന്താവുമെന്ന് എനിക്കു നന്നായി അറിയാം. ജമീന്ദാർ എന്ന നിലക്ക് സമൂഹം അദ്ദേഹത്തിനു വളരെ അധികാരം കൊടുത്തിട്ടുണ്ട്. ഈ അധികാരം ശരിക്ക് ഉപയോഗിക്കുന്ന എത്ര പേരുണ്ടാവും! ഭരണത്തിന്റെ പേരിൽ ദിവസവും ഇക്കൂട്ടർ നടത്തുന്ന ഉപദ്രവവും തോന്ന്യവാസവും, വ്യഭിചാരവും ആരറിയുന്നു? ജമീന്ദാരുടെ സന്തോഷമാണ് നിയമം. അവരുടെ ആഗ്രഹത്തിനുവേണ്ടി പാവപ്പെട്ടവരുടെ സർവ്വസ്വവും സ്ത്രീയുടെ സതീത്വവും എത്രയധികം ബലി കഴിക്കപ്പെടുന്നു. പക്ഷെ സമുദായം കണ്ണടച്ച് ഇതൊക്കെ സഹിക്കുന്നു. ഇതാണ് നിയമവും സമൂഹവും. ആളുകൾ ഇവരിൽനിന്ന് എങ്ങനെ നൻമ പ്രതീക്ഷിക്കും!.

വസന്താഗമനത്തോടെ പ്രകൃതി പുഷ്പിണിയായി, ഞാൻ എന്റെ വീടിന്റെ പുറകിൽനിന്ന് പ്രകൃതിയെ നോക്കിക്കൊണ്ടു കയായിരുന്നു. അവിടൊക്കെ തുള്ളിച്ചാടി നടക്കണമെന്ന് എനിക്ക് തോന്നി. പക്ഷെ ഇന്ന് എനിക്ക് അതിനുള്ള സ്വാതന്ത്ര്യം ഇല്ല. ഇവിടെ വന്നതിൽപ്പിന്നെ വാതിൽപ്പടിക്ക് അങ്ങേപ്പുറം കാലെടുത്തു വച്ചിട്ടില്ല. ആരും എന്നെ കാണരുത്, ഒന്നും ചോദിക്കരുത് എന്ന ഭയമായിരുന്നു. എന്റെ പേരിൽ ഗ്രാമത്തിൽ നടക്കുന്ന ബഹളങ്ങളും അക്രമങ്ങളും വീട്ടിലിരുന്നാലും എനിക്ക് നന്നായി അറിയാൻ കഴിയും. ഗ്രാമീണർ മുഴുവൻ എനിക്ക് എതിരാണ്. എന്റെ കാര്യം ഓർത്താണ് ആളുകൾക്കു കൂടുതൽ വിഷമം. പുറത്ത് എന്തെങ്കിലും ശബ്ദം കേട്ടാൽ ഉടൻ ഞാൻ അകത്തേക്കു ലജ്ജകൊണ്ട് വലിയും. മറ്റുള്ളവരുടെ മുൻപിൽ ഞാൻ പാപിനി യാണ്. പക്ഷെ നാഥൻചേട്ടൻ ഒരു ഭയങ്കരകൊടുങ്കാറ്റുപോലെ സ്വതന്ത്രമായി അലഞ്ഞു നടക്കുന്നു. സങ്കോചവും സംശയവും അദ്ദേഹത്തിന് ഒരു പ്രശ്നമല്ല. അക്കാര്യമോർത്താൽ ഒരു വല്ലായ്മ തോന്നും.

അൽപം കഴിഞ്ഞ് സയിത്താ വന്നു. ഞാൻ വാതിൽക്കൽ നിൽക്കുന്നതുകണ്ട് യാതൊന്നും പറയാതെ തലകുനിച്ച് വരാന്തയിൽ വന്ന് ഇരുന്നു. "എവിടെയായിരുന്നു ഇതുവരെ? "

അയാൾ ചൊടിച്ചു. "മരിക്കാൻ പോയതാണ്." ഞാൻ അടുത്തു ചെന്ന് ആശ്ചര്യത്തോടെ ചോദിച്ചു. "പറയൂ, എവിടെ ആയിരുന്നു?"

"പറഞ്ഞില്ലേ മരിക്കാൻ പോയതാണെന്ന്. വൈകിട്ട് എനിക്ക് എങ്ങും മരിക്കാൻ സ്ഥലം കിട്ടിയില്ല. അതുകൊണ്ട് ഗ്രാമത്തിലെ ഭാഗവതം വായനക്കാരനെ കണ്ടുവണങ്ങാൻ പോയി."

"എന്താ എന്തുപറ്റി?"

"എന്തു പറ്റാനാണ്? ആഹാരം കഴിഞ്ഞാലുടൻ ഇവിടുത്തെ

വാമനൻമാർക്കു വേറെ ജോലിയൊന്നും ഇല്ല. ഭാഗവത വായനക്കു ചെന്നിരുന്ന് അന്യരുടെ കുറ്റം പറയും. ആ അച്യുതൻ മാസ്റ്ററുണ്ടല്ലൊ അയാൾ ഇത്ര കള്ളനാണെന്ന് എനിക്കറിയില്ലായിരുന്നു. അംഗവിക്ഷേപത്തോടെ അവിടെ പ്രസംഗിക്കുന്നതു കേട്ടു." അത്രയും പറഞ്ഞിട്ട് അയാൾ നിർത്തി.

അച്യുതന്റെ പേരു കേട്ടിട്ട് എനിക്കു ഭയം തോന്നി. ഞാൻ ആശങ്കയോടെ ചോദിച്ചു. " എന്തു പ്രസംഗിച്ചു?"

"അതൊക്കെ നിങ്ങളോട് എങ്ങനെ പറയും, മകളേ? സന്ധ്യക്ക് ഇമ്മാതിരി പച്ചക്കള്ളം പറയുമ്പോൾ അയാളുടെ നാക്കു താണു പോകാത്തതെന്താണെന്നാണ് എനിക്കത്ഭുതം. അയാൾ പറയുകയാണ്- അനാദിമിശ്രന്റെ മകൾ സതിയെ അവളുടെ ഭർത്താവ് വീട്ടിൽനിന്നും പുറത്താക്കി. ഇനി അവളുടെ മുഖത്തേക്കു നോക്കില്ല എന്നെല്ലാവരുടെയും മുമ്പിൽവച്ചു പറഞ്ഞുപോലും. അവൾ കുലമര്യാദ നശിപ്പിച്ചു. ഇനി അവളുടെ കൈയ്യിൽനിന്നു പച്ചവെള്ളംപോലും കുടിക്കരുത്. ലോകനാഥ് തിവാരി എന്തിനാണോ, അവളെ വീട്ടിൽകൊണ്ട് പാർപ്പിച്ചിരിക്കുന്നത്? അയാൾ തന്റെ വീട്ടിൽനിന്നും അവളെ പുറത്താക്കുന്നില്ലെങ്കിൽ അയാളുമായുള്ള മൈത്രി ഉപേക്ഷിക്കും. അയാളുമായുള്ള ബൻധം വേണ്ടെന്നുവെയ്ക്കും. ഇതൊക്കെ കല്ലുപോലെ ഇരുന്നു ഞാൻ കേട്ടു, മകളേ. എത്രനേരം ഇതുകേട്ടുകൊണ്ടിരിക്കും? സഹിക്കവയ്യാതെയായപ്പോൾ ഞാൻ എണീറ്റു -- വെളിച്ചം ഒന്നു ശരിക്കു കാട്ടൂ ആ മുഖമൊന്നു കാണട്ടെ എന്നു പറഞ്ഞുകൊണ്ട് ഞാൻ വടിയുമായി അയാളുടെമേൽ ചാടിവീണു. അവിടെ ഉണ്ടായിരുന്നവർ ഓടിവന്ന് എന്നെ പിടിച്ചുമാറ്റി അല്ലായിരുന്നെങ്കിൽ ഞങ്ങളിൽ ഒരാളെ ഇന്നു ബാക്കി ഉണ്ടാകുമായിരുന്നുള്ളൂ!" പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്കും ദേഷ്യംകൊണ്ട് അയാളുടെ ശരീരം ആകെ വിറച്ചു.

ലജ്ജയും അപമാനവും കൊണ്ട് എനിക്ക് ഒന്നും പറയാനുള്ള ശക്തി ഉണ്ടായിരുന്നില്ല. മിണ്ടാതെ മുറിയിൽവന്നു കിടപ്പായി. തലയിണയിൽ മുഖമമർത്തിക്കൊണ്ട് ഞാൻ സ്വയം പറഞ്ഞു 'ഇതൊക്കെ കേൾക്കാനാണോ, ഭഗവാനേ, അങ്ങ് ഇതുവരെ ജീവിക്കാൻ അനുവദിച്ചത്! അങ്ങയുടെ വിശാലമായ സൃഷ്ടിയിൽ ഒരൽപം വിഷം ഇല്ലായിരുന്നോ, നിമിഷംകൊണ്ട് ഈ നിസ്സഹായ ജീവൻ അവസാനിപ്പിക്കാൻ. ഇത്രയുംകൊണ്ട് എന്റെ കഥ അങ്ങനെ അവസാനിച്ചേനെ. ഈ നിർഭാഗ്യവതിയുടെ കൂടെ മറ്റൊരു പുണ്യാത്മാവിനെ എന്തിനു ബന്ധപ്പെടുത്തി? മറ്റൊരാളെ ഇങ്ങനെ കളങ്കപ്പെടുത്താൻ എനിക്ക് എന്ത് അവകാശമാണ് ഉള്ളത്? എന്റെ കളങ്കകഥ കേൾക്കാൻ ഇരിക്കാതെ എന്റെ അച്ഛനമ്മമാർ നേരത്തേ ഈ ലോകത്തോടു യാത്ര പറഞ്ഞതാവും. ഭർത്താവിനോടൊത്തു ജീവിക്കാൻ എന്തുകൊണ്ട് എനിക്കു കഴി

ഞ്ഞില്ല? ഈ ലോകത്ത് എന്റേതായി ആരുണ്ട് ഇനി? ഈ നാഥൻചേട്ടൻ എന്റെ ആരാണ്? നിമിഷംപ്രതി തന്റെ സ്ഥാനമാനങ്ങളും അഭിമാനവും ഉപേക്ഷിച്ചിട്ട് എനിക്കുവേണ്ടി എന്തിനു കഷ്ടപ്പെടുന്നു..... 'കൂടുതൽ ആലോചിക്കാൻ കഴിഞ്ഞില്ല. നാഥൻചേട്ടൻ എനിക്കാരാണ്? എല്ലാം എല്ലാമാണ്. ലോകം മുഴുവൻ എന്നെ തള്ളിപ്പറഞ്ഞാലും ഈ ഒരൊറ്റ മനുഷ്യൻ മതി എനിക്കു സ്വന്തമെന്നു വിളിക്കാൻ. എന്റെ സ്ത്രീത്വം മുഴുവൻ ഇന്നുവരെ മനസ്സിൽ ഞാൻ അദ്ദേഹത്തിനേ അർപ്പിച്ചിട്ടുള്ളു.

പുറത്ത് ശബ്ദം കേട്ടു. നാഥൻചേട്ടൻ വീട്ടിൽ തരിച്ചെത്തിയതാണ്. വരാന്തയിൽ സയിത്താായെ കണ്ടപ്പോൾ അദ്ദേഹം എന്തോ ചോദിച്ചു. എന്നെപ്പറ്റി സയിത്ത എന്തു മറുപടി പറഞ്ഞെന്ന് എനിക്കു ദൂരെനിന്നു ശരിക്കു കേൾക്കാൻ കഴിഞ്ഞില്ല. പിന്നീട് കാലും മുഖവും കഴുകിയിട്ട് അദ്ദേഹം സ്വയം ആഹാരം വിളമ്പി ഉണ്ണാനിരുന്നു. ഞാൻ മുറിയിൽ കിടന്ന് ഒക്കെ കണ്ടു. ഇന്നത്തെ സംഭവത്തിനുശേഷം അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷപ്പെടാൻ എനിക്കു സങ്കോചമായി. ഊണുകഴിഞ്ഞ് കൈകഴുകി അദ്ദേഹം കിടക്കാൻ പോയി. എനിക്ക് ആ രാത്രി ഉറക്കം വന്നില്ല. മനസ്സിൽ നിരന്തരം തീ ആളിക്കത്തുമ്പോൾ എങ്ങനെ ഉറക്കം വരാനാണ്?

വീടിനു പുറകിലുള്ള തോട്ടത്തിൽനിന്നും കുറുക്കൻ രണ്ടു തവണ ഓലിയിട്ടു. കിടക്കയിൽ കിടന്നു കിടന്ന് ചൂടനുഭവപ്പെട്ടു. മുറിതുറന്നു ഞാൻ പുറത്തുവന്നു. നാഥൻചേട്ടന്റെ മുറി തുറന്നു കിടന്നിരുന്നു. അദ്ദേഹവും മുറ്റത്ത് ഉലാത്തുകയായിരുന്നു. എന്നെപ്പോലെ അദ്ദേഹത്തിനും ഉറക്കം വന്നു കാണില്ല. വരാന്തയിൽ എന്നെ കണ്ടിട്ട് അദ്ദേഹം ചോദിച്ചു. "ആര് സതിയോ?"

അദ്ദേഹം എന്റെ അടുത്തു വന്നു. ആദ്യത്തെപ്പോലെ എന്റെ പുറത്തു കൈവച്ചുകൊണ്ട് സ്നേഹത്തോടെ ചോദിച്ചു. "ഉറക്കം വരുന്നില്ല, അല്ലേ."

ഈ അഗാധമായ സ്നേഹവായ്പ്കൊണ്ടാണ് ഇദ്ദേഹം എന്നെ നശിപ്പിച്ചത്. ഈ സ്നേഹം ഉപേക്ഷിക്കാൻ കഴിയാത്തതുകൊണ്ടാണ് എന്റെ ഭർത്താവും ഭർത്തൃഗൃഹവും എനിക്കു വിഷമായി തോന്നിയത്. ഗ്രാമത്തിൽ ഇത്രയും അപമാനവും കളങ്കവും പേറികഴിയേണ്ടിവന്നതും ഈ ഒരു അത്യാഗ്രഹംകൊണ്ടാണ്. പക്ഷേ ഇനി വേണ്ട. എന്റെ കൺമുമ്പിൽതന്നെ അദ്ദേഹത്തോടുള്ള അപമാനം എനിക്കു സഹിക്കാൻ വയ്യ. ഇത് അവസാനത്തേതാണ്.

അതേമട്ടിൽ കല്ലുപോലെ മുഖം തിരിഞ്ഞ് ഞാൻ നിന്നു. അദ്ദേഹത്തിന്റെ വാക്കുകൾക്കു മറുപടി പറയണമെന്നുണ്ടായിട്ടും മറുപടി പറഞ്ഞില്ല. മറുപടി കിട്ടാത്തതുകൊണ്ട് അദ്ദേഹം കുറെക്കൂടി എന്റെ അടുത്തേക്കു നീങ്ങിനിന്നു. എന്റെ തല തന്റെ നെഞ്ചിലോട്ടു ചായ്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. "രാത്രി ഇത്രയേറെ

ഉറക്കിളക്കാമോ! വരൂ ഞാൻ വീശിത്തരാം. വേഗം ഉറക്കം വരും."

അദ്ദേഹത്തിൽനിന്നും അകന്നുമാറിക്കൊണ്ട് ഞാൻ ഉറപ്പിച്ചു പറഞ്ഞു. "ഞാൻ ഉറങ്ങുന്നില്ല; പോകൂ". മങ്ങിയ നിലാവെളിച്ചത്തിൽ ആ മുഖം ഞാൻ കണ്ടു. തീവ്രവേദനകൊണ്ട് ആ മുഖം ആകെ വാടിയിരുന്നു. അദ്ദേഹത്തിനോട് ഇങ്ങനെ മോശമായി പെരുമാറിയതുകൊണ്ട് എൻെറ തൊണ്ടയിടറി. മനഃപൂർവ്വം സ്വരം കർക്കശമാക്കിക്കൊണ്ട് ഞാൻ പറഞ്ഞു. "അങ്ങ് എന്തിനാണ് എന്നെ ഇങ്ങനെ കഷ്ടപ്പെടുത്തുന്നത്. എനിക്കു മരിക്കുവാനുള്ള സാവകാശംപോലും തരില്ലെന്നാണോ?"

കരിങ്കൽ പ്രതിമപോലെ മിണ്ടാതെ അദ്ദേഹം തലകുനിച്ച് നിന്നു. എന്നിട്ട് പതുക്കെ അവിടെനിന്നും നടന്നു നീങ്ങി. എനിക്കു കൂടുതൽ നിയന്ത്രിക്കാനാവാതെ വന്നു. ഒരു മനുഷ്യസ്ത്രീ ആയിട്ടാണ് ഞാൻ ജനിച്ചത്. ഇനിയും എങ്ങനെ കൂടുതൽ സഹിക്കും. ഓടിച്ചെന്ന് അദ്ദേഹത്തിൻെറ നെഞ്ചിൽ തലചായ്ച്ച് ഞാൻ പൊട്ടിക്കരഞ്ഞു. കുട്ടികളെപ്പോലെ എന്നെ എടുത്ത് അദ്ദേഹം കിടക്കയിൽക്കിടത്തി. തൻെറ ദോത്തിയുടെ അറ്റംകൊണ്ട് എൻെറ കണ്ണുനീർ തുടച്ചിട്ട് എൻെറ ചെവിയിൽ പറഞ്ഞു. " കരയുന്നതെന്തിനാണ്. ഛീ. ഇതു മോശമാണ്. നിസ്സാര കാര്യത്തിന് ഇങ്ങനെ ധൈര്യം കൈവെടിഞ്ഞാൽ എങ്ങനെ മുമ്പോട്ടു പോകും? നീ കരയേണ്ട. മനസ്സിനെ ധൈര്യപ്പെടുത്തിക്കൊണ്ട് മുമ്പോട്ടു പോകാം. എന്താണു സംഭവിക്കുന്നതെന്നു കാണാം."

അദ്ദേഹത്തിൻെറ ശരീരം എൻെറ ശരീരത്തിൽ ഏതാണ്ട് പൂർണ്ണമായും ലയിച്ചിരുന്നു. ശ്വാസത്തിൻെറ ഒരു ദിവ്യമായ സുഗന്ധം എൻെറ ഉള്ളിൽ കടന്നിട്ട് സർവ്വദുഃഖങ്ങളും കഷ്ടപ്പാടുകളും എനിക്ക് മറക്കാൻ കഴിഞ്ഞു. ഞാൻ ലോകം മറന്നു, സമൂഹം മറന്നു. അങ്ങനെ നിശ്ചലമായി കിടന്നു. എൻെറ സർവ്വ ഇന്ദ്രിയങ്ങളും അദ്ദേഹത്തിനു നൽകിയിട്ട്, അദ്ദേഹത്തിൻെറ ശരീരത്തിലെ സുഖകരമായ ചൂട് അനുഭവിച്ചു.

കുറെനേരം കടന്നുപോയി.

അദ്ദേഹം എഴുന്നേറ്റു. "അൽപം ഉറങ്ങൂ. രാത്രി കഴിയാൻ ഇനി അധികസമയം ഇല്ല."

പതുക്കെ വാതിൽ ചാരിയിട്ട് അദ്ദേഹം നടന്നുപോയി.

രാവിലെ നാലുപാടും ഇനിയും വെയിൽ പരന്നിട്ടില്ല. ഞാൻ രാത്രിയിലെ എച്ചിൽ പാത്രങ്ങൾ കഴുകാനിരുന്നു. പുറത്തു നിന്നും ഒരു ശബ്ദം കേട്ടു. "ലോകനാഥ്! ലോകനാഥ്!"

നാഥൻചേട്ടൻ മുറിയിലിരുന്നു മീൻ പിടിക്കാൻ ഒരു പഴയ ചൂണ്ട നന്നാക്കുകയായിരുന്നു. ശബ്ദം കേട്ട് അദ്ദേഹം പുറത്തേക്കു വന്നു.

അൽപ സമയത്തിനുള്ളിൽ അനേകംപേരുടെ ശബ്ദം ഒന്നിച്ചു കേട്ടു. ഞാൻ ആകെ പേടിച്ചു വിറച്ചു. പതുക്കെ വാതിൽപ്പഴുതിലൂടെ പുറത്തേക്കു നോക്കി. പുറത്ത് വളരെപ്പേർ തടിച്ചുകൂടിയിരുന്നു. ഞങ്ങളുടെ ഗ്രാമപുരോഹിതന്റെ മകൻ പ്രഭാകർ മിശ്ര ആവേശത്തോടെ സംസാരിക്കുന്നതു കേട്ടു. " നിങ്ങൾക്ക് അങ്ങനെ ചെയ്യാനാവില്ലെങ്കിൽ, ലോകനാഥ്, ഞാൻ ഈ നിൽക്കുന്ന ആളുകളെ സാക്ഷ്യപ്പെടുത്തിക്കൊണ്ട് പറയുന്നു, ഞങ്ങൾ എല്ലാവരും ചേർന്ന് നിങ്ങളെ ഇവിടെനിന്നു പുറന്തള്ളാൻ നിർബന്ധിതരാകും. നാട്ടിലെ പൊതുക്കാര്യങ്ങളിൽ നിങ്ങൾക്ക് ഈ ഗ്രാമത്തിൽ മാത്രമല്ല അടുത്തുള്ള പത്തു ബ്രാഹ്മണഗ്രാമങ്ങളിലും പങ്കെടുക്കാനാവില്ല. ആരും നിങ്ങളുമായി സഹകരിക്കില്ല."

നാഥൻചേട്ടൻ ദേഷ്യവും ആക്ഷേപവും കലർത്തി ചോദിച്ചു. "ഇതുമാത്രമേ ഉള്ളോ അതോ മറ്റെന്തെങ്കിലും......?"

പ്രഭാകർ മിശ്ര പറഞ്ഞു. "ലോകനാഥ്, നിങ്ങൾ കാര്യത്തിന്റെ ഗൗരവം മനസ്സിലാക്കാതെ ഇങ്ങനെ ദേഷ്യപ്പെടരുത്. ഇങ്ങനെ ഇന്നലെയും നിങ്ങൾ നിസ്സാരകാര്യത്തിനുവേണ്ടി ഇത്രയും വലിയ ബ്രാഹ്മണസമൂഹത്തിനിടയിൽനിന്നും ദേഷ്യപ്പെട്ട് ഇറങ്ങിപ്പോന്നു. അതിനും ഞങ്ങൾ നിങ്ങളുടെ മേൽ കുറ്റാരോപണം നടത്തുന്നില്ല, മനസ്സിലായോ?"

അൽപം നിർത്തിയിട്ട് കണ്ഠശുദ്ധിവരുത്തിക്കൊണ്ട് അദ്ദേഹം വീണ്ടും പറഞ്ഞു. "അനാദിമിശ്രന്റെ മകൾ നിങ്ങളുടെ ആരാണ്? നിങ്ങൾ എന്തിന് അവൾക്കുവേണ്ടി ഞങ്ങളുടെ ശത്രുത വിലക്കു വാങ്ങുന്നു? സഹോദരങ്ങൾ തമ്മിൽ എന്തിനു കാരണം കൂടാതെ അസ്വാസ്ഥ്യം പരത്തുന്നു? പോട്ടെ സംഭവിച്ചതു സംഭവിച്ചു. ഇനി നിങ്ങൾ അവളെ വീട്ടിൽ നിന്നും പുറത്താക്കൂ. ബ്രാഹ്മണസമൂഹത്തോട് ക്ഷമചോദിച്ച് പ്രായശ്ചിത്തം ചെയ്യൂ. സർവ്വബുദ്ധിമുട്ടുകളും അതോടെ തീരും. അവളുടെ ഭർത്താവ് അവളെ ഉപേക്ഷിച്ച നിലയ്ക്ക് ഇനിയും അവളെ ജാതി ഉപേക്ഷിച്ചവളായേ കരുതൂ. അതായത്........"

നാഥൻചേട്ടൻ ദേഷ്യപ്പെട്ട് അലറി. "ഇനി കൂടുതലൊന്നും പറയണമെന്നില്ല. മര്യാദക്ക് ഇപ്പോൾത്തന്നെ ഇവിടെനിന്നും പൊയ്ക്കൊള്ളുക. അല്ലെങ്കിൽ ഞാൻ പോലീസിനെ വിളിക്കും."

അച്യുതനും മിശ്രയുടെ പുറകിൽ നിന്ന് ഇങ്ങോട്ട് നോക്കുന്നുണ്ടായിരുന്നു. നാഥൻചേട്ടന്റെ ദേഷ്യം കണ്ടിട്ട് അയാൾ വല്ലാതെ ഞെട്ടി തലകുനിച്ചു. പ്രഭാകർമിശ്രയും ഞെട്ടിപ്പോയി. പക്ഷേ തന്റെ ദൗർബല്യം മറച്ചുകൊണ്ട് അയാൾ ചോദിച്ചു. "നിങ്ങൾ എന്തിനാ കാരണമൊന്നും കൂടാതെ....."

നാഥൻചേട്ടൻ ഇടയ്ക്കു വച്ചു തടഞ്ഞു "പോകുന്നോ, അതോ ചൗക്കീദാരെ വിളിക്കണോ?"

അപ്പോൾ അച്യുതൻ മുമ്പോട്ടു വന്നു പറഞ്ഞു "പോകാം മിശ്രാജി. തന്റെ വെപ്പാട്ടിയെയും കൊണ്ട് അദ്ദേഹം സുഖമായി കഴിയട്ടെ. നാമെന്തിനാ ഇടയ്ക്കുകയറി ശല്യപ്പെടുത്തുന്നത്?"

പ്രഭാകർ മിശ്ര എന്തു പറയും. അച്യുതൻ അദ്ദേഹത്തെ പിടിച്ചു വലിച്ചുകൊണ്ട് അവിടെനിന്നും പോയി. പോകാൻ നേരത്ത് തന്റെ പൂണൂലിൽ പിടിച്ചുകൊണ്ട് അയാൾ ശപഥം ചെയ്തു. "ഞാൻ ബ്രാഹ്മണപുത്രനാണെങ്കിൽ, നിന്നെ കാണിച്ചു തരാം."

എന്റെ സർവ്വബുദ്ധിയും വീണ്ടുവിചാരവും അതു കേട്ടതോടെ നഷ്ടമായി. ആ സമയം മുഴുവൻ എന്റെ കാലുകൾ രണ്ടും എങ്ങനെ നേരെനിന്നു എന്നോർത്ത് എനിക്കത്ഭുതമായി. നാഥൻചേട്ടൻ മുറിയുടെ വരാന്തയിൽ പ്രവേശിച്ച ഉടൻ ഞാൻ ഓടിച്ചെന്ന് ആ കാലിൽപിടിച്ചുകൊണ്ട് ഏങ്ങലടിച്ചു കരഞ്ഞു. "വേണ്ട വേണ്ട. അങ്ങ് എന്തിന് എനിക്കുവേണ്ടി അപകടം ക്ഷണിച്ചു വരുത്തുന്നു? എന്നെ വീട്ടിൽനിന്നും പുറത്താക്കൂ. സർവ്വ പ്രശ്നവും അതോടെ തീരും. പോയി അവരെ വിളിക്കൂ....."

രണ്ടു കൈകൊണ്ടും എന്നെ പിടിച്ച് എഴുന്നേൽപ്പിച്ചിട്ട് അദ്ദേഹം എന്റെ കണ്ണുനീർ തുടച്ചു. എന്നിട്ട് പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു - "ശരി. ആട്ടെ. പുറത്താക്കാം".

വസന്തം പിന്നിട്ടു. ചൈത്രത്തിന്റെ സൗന്ദര്യമൊക്കെ നഷ്ടപ്പെടുത്തിക്കൊണ്ട് കൊടുങ്കാറ്റ് പൊടിപടലമുയർത്തിക്കൊണ്ട് കടന്നുപോയി. ജീവിതം മുഴുവൻ ഇങ്ങനെ എന്റെയുള്ളിൽ കൊടുങ്കാറ്റ് അടിച്ചുകൊണ്ടിരുന്നു. വിവാഹം കഴിഞ്ഞ് രണ്ടുവർഷത്തിനുള്ളിൽ അല്പംപോലും മനഃശാന്തി ലഭിച്ചില്ല. ലോകത്ത് എന്തു കിട്ടിയിട്ടാണോ ഞങ്ങളുടെ വർഗ്ഗം ഇങ്ങനെ സ്വയം ഭാഗ്യവതിയായി കരുതുന്നത്, അതൊക്കെ എനിക്കു കിട്ടിയിരുന്നു. അച്ഛനമ്മമാർ, ഐശ്വര്യപൂർണ്ണമായ ദാമ്പത്യം, ജമീന്ദാർകൂടിയായ ഭർത്താവ്; അല്ലെങ്കിൽ എന്തായിരുന്നു എനിക്കൊരു കുറവ്? പക്ഷേ ഇതൊക്കെ കിട്ടിയിട്ടും ഒന്നുംകിട്ടാത്ത അനുഭവമായിരുന്നു. വിവാഹത്തിന് എല്ലാവരും തങ്ങളുടെ മനസ്സിന് ഇണങ്ങുന്ന വിധം ഭർത്താക്കൻമാരെ സങ്കൽപിക്കാറുണ്ടോ? ജീവിതം മുഴുവൻ സ്ത്രീയെ അവർ തലയിൽ കയറ്റി വയ്ക്കുമോ? ഭർത്താവിന്റെ രുചിക്കും അവസ്ഥയ്ക്കും അനുസരിച്ച് സ്വയം ഒതുങ്ങുകയല്ലേ നമ്മൾ സ്ത്രീകളുടെ ധർമ്മം! സ്ത്രീജീവിതത്തിന്റെ സാർത്ഥകതയും അതാണെന്നു പറയപ്പെടുന്നു. ഭർത്താവ് സ്വഭാവദൂഷ്യമുള്ള ആളാണെങ്കിലും ഭാര്യ അയാളെ തികച്ചും നിർവികാരയായി, ദേവനായി കരുതി പൂജിക്കണം. നമ്മുടെ ശാസ്ത്രം രചിച്ച ഋഷിമാരുടെ നിയമം അതാണ്. പക്ഷേ എനിക്കതിന് കഴിഞ്ഞില്ല. ഭർത്താ

വിൻെറ ആഗ്രഹത്തിന് അനുകൂലമായി സ്വയം ബലി അർപ്പിക്കുന്നതിനുമുമ്പ് ഭർത്തൃസ്നേഹത്തിൻെറ സുന്ദരസ്വപ്നങ്ങൾ എന്നെന്നേക്കുമായി തകർന്നു. എൻെറ ജീവിതത്തിൻെറ ഗതി മാറി. അന്നു ഞാൻ കരുതി: ശരി നന്നായി. സ്ത്രീ ആയിപ്പോയതുകൊണ്ട് എൻെറ ഈ കൃത്രിമ അഭിനയം തീർന്നല്ലോ. എൻെറ താവളത്തെ ഞാൻ എന്നെന്നേക്കുമായി തട്ടിത്തെറിപ്പിച്ചു. അതിൻെറ അടുത്തെത്തിയിട്ടും എനിക്കതിനെ ഉൾക്കൊള്ളാൻ കഴിഞ്ഞില്ല..... പക്ഷേ എന്തിനാണോ ഈശ്വരൻ ഇങ്ങനെ ഒരു ശാപം നൽകി എന്നെ നിസ്സഹായയാക്കിയത്! എന്നോട് ഈ ചെയ്തതൊക്കെ പോരാഞ്ഞിട്ടോ? എൻെറ നിർഭാഗ്യപൂർണ്ണമായ ജീവിതത്തോടൊപ്പം പാരിജാതംപോലെ നിഷ്ക്കളങ്കവും പാപരഹിതവുമായ ഒരു ജീവിതത്തെ നശിപ്പിച്ചിട്ട് അദ്ദേഹത്തിന് എന്തു കിട്ടി? ഞാൻ ഒരിക്കലും ഇങ്ങനെ ഒന്ന് ആഗ്രഹിച്ചില്ല, പ്രഭോ. ഇങ്ങനെ നിന്ദയുടെയും അപമാനത്തിൻെറയും ചെളിയിൽ അദ്ദേഹത്തെ എനിക്കുവേണ്ടി മുക്കാൻ ഞാൻ ഒരിക്കലും സ്വപ്നത്തിൽപോലും ആഗ്രഹിച്ചിട്ടില്ല.

അന്നു വെറും കുട്ടയുമായി സയിത്താ തിരിച്ചെത്തി. "ഗ്രാമീണരൊക്കെ ഒരു കക്ഷിയാണ്. ഇരട്ടിവില കൊടുക്കാമെന്നു പറഞ്ഞിട്ടും ആരും പച്ചക്കറി തൊടാൻപോലും സമ്മതിക്കുന്നില്ല."

നാഥൻചേട്ടൻ ചോദിച്ചു. "ഇന്നു ചന്തയല്ലേ. എല്ലാ സാധനങ്ങളും അവിടെനിന്നു വാങ്ങിക്കൊണ്ടു വരരുതോ?"

"ഇന്ന് എവിടെ? മറ്റന്നാളല്ലേ ചന്ത. രണ്ടു ദിവസം എങ്ങനെ കഴിക്കും? വീട്ടിൽ ഒരു കഷണം പച്ചക്കറിപോലും ഇല്ല."

അൽപനേരം ആലോചിച്ചിട്ട് നാഥൻചേട്ടൻ പറഞ്ഞു. "തൽക്കാലം ഇങ്ങനെ കഴിയട്ടെ. ബാക്കി പിന്നെ ആലോചിക്കാം."

സയിത്തയെ ആംഗ്യംകാട്ടി ഞാൻ അടുത്തു വിളിച്ചു. "വൃദ്ധനായി, പക്ഷേ ഇത്രയുമായിട്ടും വിവരമില്ല. പച്ചക്കറിയില്ലെങ്കിൽ എന്തിന് അദ്ദേഹത്തോടു പറഞ്ഞു."

"കൊള്ളാം. ഞാനെങ്ങിനെ അറിയും?" ം

പച്ചക്കറിക്ക് എന്തു ചെയ്യണമെന്നു സയിത്തയോട് പതുക്കെ പറഞ്ഞിട്ട് ഞാൻ അടുക്കളയിൽ പോയി. അൽപം കഴിഞ്ഞ് തിരിച്ചെത്തിയപ്പോൾ നാഥൻചേട്ടൻ വരാന്തയിൽ തൂണുംചാരി അതേമട്ടിൽ ഇരിക്കുന്നു. പുറകിൽചെന്ന് ഞാൻ ചോദിച്ചു. "നേരം ഇത്രയായി. കുളിക്കേണ്ടേ?"

സ്വപ്നത്തിൽനിന്നും ഉണരുന്നമട്ടിൽ അദ്ദേഹം എൻെറ നേരെ നോക്കി. "വേണം. അൽപം എണ്ണകൊണ്ടുത്തരൂ."

മുറിയിൽനിന്നും എണ്ണയും തോർത്തും കൊണ്ടുവന്ന് അദ്ദേഹത്തിൻെറ മുമ്പിൽ വച്ചു. എണ്ണ തേച്ചിട്ട് അദ്ദേഹം പറഞ്ഞു "സതീ, ആ മുറിയിൽനിന്നും മീൻ പിടിക്കുന്ന എൻെറ ചൂണ്ട ഇങ്ങെടുക്ക്."

"ഇപ്പോഴെന്തിനാണ് ചൂണ്ട?"

"പച്ചക്കറി ഒന്നുമില്ലെന്നു സയിത്താ പറഞ്ഞില്ലേ. എവിടെനിന്നെങ്കിലും അൽപം മത്സ്യം കിട്ടുമോന്നു നോക്കട്ടെ."

"അങ്ങ് പോയി കുളിക്കണം. അക്കാര്യം ആലോചിക്കാൻ ഇവിടെ വേറെയും ആളുകളുണ്ടല്ലോ."

"ഉണ്ട്. അല്ലേ? ഞാൻ വിചാരിച്ചു എന്നെപ്പോലെ മറ്റുള്ളവർക്കു പ്രയാസമുണ്ടാവില്ലെന്ന്."

തോർത്ത് അദ്ദേഹത്തിന് എറിഞ്ഞുകൊടുത്തിട്ട് ഞാൻ പറഞ്ഞു. "ആദ്യം പോയി കുളിക്കണം നേരം ഏറെയായി."

അദ്ദേഹം കുളിക്കാൻ പോയി.

വൈകിട്ട് വീട്ടുമുറ്റത്ത് നാഥൻചേട്ടൻ കാലുകഴുകുകയായിരുന്നു. ഞാൻ അദ്ദേഹത്തിൻെറ അടുത്തു ചെന്നുനിന്നു. അദ്ദേഹം പുഞ്ചിരിച്ചുകൊണ്ട് ചോദിച്ചു. "എന്തു വേണം. ഇന്നത്തേക്കുള്ള പച്ചക്കറി ഇല്ലല്ലോ?"

"അതല്ല കാര്യം".

"പിന്നെ എന്താണ്?"

മനസ്സിൽ ശരിക്കും ധൈര്യം സംഭരിച്ചുകൊണ്ട് ഞാൻ പറഞ്ഞു. "സയിത്താായെയും കൂട്ടിക്കൊണ്ട് അൽപനേരത്തേക്ക് അയൽപക്കത്തുപോയാൽകൊള്ളാമെന്നുണ്ട്."

അദ്ദേഹത്തിൻെറ മുഖത്തുനിന്നും പുഞ്ചിരിയുടെ അവസാന അടയാളവും അകന്നുപോയി. ഏറെനേരം എന്തോ ആലോചിച്ചിട്ട് അദ്ദേഹം പറഞ്ഞു. "വഴിയിൽകൂടി ഇങ്ങനെ ഒറ്റയ്ക്കുപോകാൻ പറ്റുമോ?"

അതുകേട്ട് ഞാൻ മനസ്സിൽ ചിരിച്ചു. ഭർത്തൃഗൃഹത്തിൽ സ്ഥാനം കിട്ടാത്തതുകൊണ്ടാണ് പുറത്തുകഴിയേണ്ടി വന്നത്. അങ്ങനെയുള്ളവൾക്ക് ഇനിയും വീട്ടിൽ നിന്നിറങ്ങാൻ എന്തിനു നാണം! "ഇരുട്ടത്ത് ആരു കാണാനാണ്?"

"ശരി പൊയ്ക്കൊള്ളൂ. പക്ഷേ വേഗം തിരിച്ചെത്തണം. ഞാൻ കാത്തിരിക്കും."

കൂടുതൽ നൻമതിൻമകളെക്കുറിച്ച് ആലോചിക്കാതെ സയിത്തായും ഒന്നിച്ച് ഞാൻ പുറപ്പെട്ടു. വെളിയിൽ ഇറങ്ങിയിട്ട് സയിത്ത ചോദിച്ചു. "എങ്ങോട്ടാ പോകേണ്ടത്, മകളേ!"

"പ്രഭാകർമിശ്രയുടെ വീട്ടിൽ".

അതുകേട്ട് അയാൾക്ക് ആശ്ചര്യംവന്നു. "ഗ്രാമത്തെ മുഴുവൻ ഒന്നിച്ചുകൂട്ടി നമ്മെ ഒറ്റപ്പെടുത്തിയ ആ പ്രഭാകർമിശ്രയുടെ വീട്ടിലേക്കോ? നിങ്ങൾക്ക് ഇക്കാര്യം അറിയില്ലേ, മകളേ!"

"ഉവ്വ്, അറിയാം. പോകാം."

മനസ്സിൽ ദേഷ്യത്തോടെ എന്തോ പിറുപിറുത്തുകൊണ്ട് അയാൾ മുമ്പേ നടന്നു. ഇരുട്ടത്തു പരസ്പരം ശരിക്കു മുഖം കാണാൻ പാടില്ലായിരുന്നു. ഞാൻ വഴിയുടെ അരികുചേർന്നു നടന്നു. ആരും കാണേണ്ട എന്നു കരുതി.

പ്രഭാകർമിശ്രയുടെ വീടിനുപുറത്ത് സയിത്തയെ ഇരുത്തിയിട്ട് ഞാൻ അകത്തേക്കു പോയി. കുട്ടിക്കാലത്ത് ഈ വീട് എനിക്ക് എന്തു പരിചിതമായിരുന്നു. പല പ്രാവശ്യവും അച്ഛൻ വൈകുന്നേരം എന്നെ ഇവിടെക്കൊണ്ടുവിട്ടിട്ടുണ്ട്. മിശ്രയുടെ ഭാര്യ ഏകദേശം എന്റെ സമപ്രായക്കാരിയാണ്. കുട്ടിക്കാലത്ത് അവരുടെകൂടെ കളിച്ചുനടക്കുമായിരുന്നു. ആ ധൈര്യംവച്ചുകൊണ്ടാണ് ഇവിടംവരെ വരാൻ ധൈര്യപ്പെട്ടത്. എന്തെങ്കിലും പോംവഴി കണ്ടാലായി.

വരാന്തയിൽ അശോകാ നിൽപുണ്ടായിരുന്നു. എന്നെ കണ്ടിട്ട് ചോദിച്ചു. "ആരാണ്?"

"ഞാൻ , സതി."

അടുത്തു വന്നിട്ട് അവർ എന്നെ അപരിചിതയെപ്പോലെ നോക്കി. എന്നിട്ട് ഉറക്കെ പറഞ്ഞു. "പോകൂ, ദൂരെ. ഈശ്വരന്റെ സാന്നിദ്ധ്യമുള്ളിടമാണ്. അതിനു കളങ്കമുണ്ടാകും."

മനസ്സിലുണ്ടായിരുന്ന നേരിയ പ്രതീക്ഷയും അതോടെ അസ്തമിച്ചു. ഞാൻ അത്രയ്ക്ക് അധഃപ്പതിച്ചവളും അപവിത്രയും ആണോ? എന്റെ നിഴലേറ്റാൽ എല്ലാവരും അപവിത്രരാവുമോ? അന്ധമായ സമുദായത്തിന്റെ വിചാരശൂന്യമായ നിർദ്ദേശങ്ങളനുസരിച്ച് പുരുഷന്റെ മുമ്പിൽ എന്റെ സ്ത്രീത്വത്തിന്റെ അന്തസ്സ് ഉപേക്ഷിക്കാതിരുന്നതാണോ എന്റെ തെറ്റ്? വളരെ വിഷമിച്ച് മനസ്സിനെ സമാധാനിപ്പിച്ചുകൊണ്ട് ഞാൻ പറഞ്ഞു. "ഒരു കാര്യം ചോദിക്കാൻ വന്നതാണ്, നിങ്ങളോട്."

"എന്തു കാര്യം?"

"നിങ്ങളുടെ ഭർത്താവിനെ ഇങ്ങോട്ടൊന്നു വിളിക്കൂ."

പറ്റില്ല എന്നു പറയാൻ തുടങ്ങിയതാണ്. എങ്കിലും പിന്നീട് അൽപം ആലോചിച്ചിട്ട് അവൾ മുറിയ്ക്കുള്ളിലേക്കു പോയി. അൽപംകഴിഞ്ഞ് മുറ്റത്തു പ്രഭാകർമിശ്രയുടെ ശബ്ദം കേട്ടു. അദ്ദേഹത്തിന്റെ ഭാര്യ എന്റെ അടുത്തുവന്നിട്ട് പതുക്കെ പറഞ്ഞു. "വന്നു".

എല്ലാകാര്യവും ശരിക്ക് ആലോചിച്ചിട്ട് ഞാൻ പറഞ്ഞു. "അദ്ദേഹത്തോടു ചോദിക്കണം, നാഥൻചേട്ടനെ അദ്ദേഹം സമൂഹത്തിൽ നിന്നും ബഹിഷ്ക്കരിച്ചതു എന്തിനാണ്? എന്നെകരുതി മാത്രം അല്ലേ?"പ്രഭാകർമിശ്ര മതിൽ ചാരിനിന്നു. വളരെപതുക്കെയാണു പറഞ്ഞതെങ്കിലും എന്റെ വാക്കുകൾ അദ്ദേഹത്തിനു കേൾക്കാമായിരുന്നു.

അൽപസമയം കടന്നുപോയി. ആരും ഒന്നും പറഞ്ഞില്ല. ആ

മൗനത്തിൽ എനിക്കുള്ള മറുപടി ഉണ്ടായിരുന്നു. എങ്കിലും ഞാൻ ചോദിച്ചു. "ഞാൻ അദ്ദേഹത്തിന്റെ വീട് വിട്ടുപോയാൽ അദ്ദേഹത്തെ മുമ്പത്തെപ്പോലെ സമുദായത്തിൽ കൂട്ടുമോ ഇല്ലയോ?"

"തീർച്ചയായും കൂട്ടും. ഞങ്ങൾക്ക് അദ്ദേഹവുമായി എന്താ വിരോധം? പക്ഷേ......... അന്ന് എല്ലാവരുടെയും മുമ്പിൽവച്ച് എന്നെ ശകാരിച്ചു............"

"അതിനുവേണ്ടി മാപ്പുചോദിക്കാനാണ് ഞാൻ വന്നത്?"

"ഈ പ്രശ്നം തീർന്നാലും അക്കാര്യത്തിൽ വേറെ തീരുമാനം ഉണ്ടാകണം."

അപ്പോൾ ഞാനാണ് പ്രശ്നം ഒരു വർഷം മുമ്പുവരെ ഈ വീട്ടിൽ എനിക്ക് അതിയായ സ്നേഹം ലഭിച്ചു. ഇന്ന് അവിടെ എല്ലാവരുടെയും മനസ്സിൽ ഞാൻ മുള്ളായി തറച്ചുകൊള്ളുന്നു. എങ്ങനെയെങ്കിലും എന്നെ ഇവിടെനിന്നും ഓടിച്ചാലേ ഇവർക്കു സന്തോഷമാകൂ.

ഞാൻ പുറത്തുവന്നു. പോകാനായി സയിത്താ എണീറ്റു. അയാൾ എന്റെ മുമ്പേ നടന്നു. ഈ വീട്ടുകാർ സ്നേഹത്തെ സമൂഹത്തിന്റെ ത്രാസ്സിൽ തൂക്കിനോക്കുന്നു. ഹൃദയത്തിന് യാതൊരു വിലയുമില്ല. ഇറങ്ങാൻ നേരത്ത് അശോകായോട് "പോകയാണ്" എന്നുപോലും പറഞ്ഞില്ല വേണ്ട. പറയാതിരുന്നതു നന്നായി.

നാഥൻചേട്ടൻ പടിയ്ക്കൽ എന്നെ നോക്കി കാത്തിരിക്കുകയായിരുന്നു. നാണംകൊണ്ട് ഞാൻ അദ്ദേഹത്തിന്റെ അടുത്തേക്കു പോയില്ല. എങ്ങോട്ടാണു പോയതെന്നു ചോദിച്ചാലോ.

ആഹാരം കഴിച്ചിട്ട് നാഥൻചേട്ടൻ ഉറങ്ങാൻപോയി. മുറ്റംവേഗം ശൂന്യമായി. ഞാൻ മുറിയിൽ നിർജ്ജീവമായി കിടന്നു. അന്ന് എനിക്ക് ഉറക്കം വരുമെന്നു തെല്ലും പ്രതീക്ഷ ഉണ്ടായിരുന്നില്ല. ഒറ്റയ്ക്കായതുകൊണ്ട് അന്നത്തെ സർവ്വചിന്തകളും വന്ന് എന്നെ പിടികൂടിയപോലെ തോന്നി. വിശേഷിച്ചും നാഥൻചേട്ടന്റെ കാര്യം. ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ താമസിച്ചുകൊണ്ട് ഓരോ കാര്യത്തിനും അദ്ദേഹത്തിനെ ഇങ്ങനെ തീ തീറ്റിക്കാൻ എനിക്കെന്താണ് അവകാശം? അദ്ദേഹത്തിന്റെ അഭിമാനവും അന്തസ്സും എന്ത് അവകാശംവച്ചാണ് ഞാൻ മനഃപൂർവ്വം നശിപ്പിക്കുന്നത്? മാന്തോപ്പിൽനിന്നും കുറുക്കൻമാർ രണ്ടു പ്രാവശ്യം ഓരിയിട്ടു. ഞാൻ പതുക്കെ കിടക്കയിൽനിന്നും എണീറ്റു. നാഥൻചേട്ടന്റെ വിദ്യാർത്ഥികാലത്തെ ഒരു നോട്ടുബുക്ക് കുറെക്കാലമായി അവിടെ ഒരു മൂലയ്ക്കു കിടപ്പുണ്ടായിരുന്നു. അതിൽനിന്നും രണ്ടു താളുകൾ കീറിയെടുത്തിട്ട് ഞാൻ എഴുതി.........

"എന്റെ വ്യർത്ഥമായ ജീവിതത്തിന്റെ അന്തിമ ആശാകേന്ദ്ര

ത്തിൻെറ അടുത്തുനിന്നുകൊണ്ട് അങ്ങേക്ക് ഈ കത്ത് എഴുതുകയാണ്. അങ്ങ് ഇത് വായിക്കുമ്പോൾ ഞാൻ അങ്ങയോടൊപ്പം ഉണ്ടാവുകയില്ലെന്ന് എനിക്കറിയാം. എങ്കിലും എൻെറ കൈകൊണ്ട് എഴുതിയ ഈ കത്ത് എൻെറ യാത്രയുടെ മൂകനിമിഷത്തിൻെറ സാക്ഷിയാണ്. അങ്ങ് ഓരോരോ വാക്കായി ഇതു കൈയിലെടുത്തു വായിക്കുകയില്ല. അപ്പോഴേക്ക് ഞാൻ എത്രദൂരെ എത്തിക്കാണുമെന്ന് ആർക്കറിയാം. ജീവിതത്തിൻെറ സീമാതീതമായ പരാജയത്തിൽ ഇത് എൻെറ പരമാനന്ദമാണ്. ജീവിതകാലം മുഴുവൻ അങ്ങയെ വെറുതെ വല്ലാതെ കഷ്ടപ്പെടുത്തി. വെറുതെ എൻെറ സുഖസ്വപ്നങ്ങളുടെ പിമ്പേ പോയതിൻെറ ഫലം. എനിക്കുവേണ്ടി അങ്ങ് എത്ര അപമാനിതനായി, എത്ര ദാരുണവനായി. ഇന്ന് ആ പാപത്തിൻെറ പ്രായശ്ചിത്തമായി ഞാൻ അങ്ങയെ ഉപേക്ഷിച്ചുപോകയാണ്........ പക്ഷേ എവിടെ........... തീരുമാനിച്ചില്ല. തീരുമാനിക്കേണ്ട അത്യാവശ്യവുമില്ല. എനിക്കു പോയേ മതിയാകൂ എന്നു മാത്രം അറിയാം. ചുറ്റും ശാന്തിയാണ്. അഗാധമായ ഇരുട്ടിൽ ദിക്കുകൾ നഷ്ടപ്പെടുന്നു. എൻെറ അടുത്തുവച്ച ഈ കൊച്ചുവിളക്കുമാത്രം ചെവിയോർത്ത് എല്ലാകാര്യവും കേൾക്കുന്നു. അങ്ങ് അകലെ ആകാശത്ത് ഒരു വെട്ടുകിളി രാത്രിയുടെ നിശബ്ദതയിൽ ഒരു കരുണരോദനം പുറപ്പെടുവിക്കുന്നു. രാത്രി വളരെ ഏകാന്തവും നിശ്ശബ്ദവുമായി തോന്നുന്നു. എൻെറ ഇതുപോലുള്ള നിശ്ശബ്ദരാത്രികളും ഏകാന്തമദ്ധ്യാഹ്നങ്ങളും അങ്ങയുടെ ഓർമ്മകളിൽ കഴിച്ചു. എൻെറ ജീവിതത്തിലെ മധുരിക്കുന്ന കടംകഥയേ! എത്രയോ പ്രഭാതങ്ങളിലും പ്രദോഷങ്ങളിലും അങ്ങയുടെ സ്നേഹസ്മൃതിയിൽ ഞാൻ പ്രതീക്ഷയുടെ സുവർണ്ണജാലം നെയ്തിരിക്കുന്നു. എൻെറ ജീവിതത്തിലെ ഏറ്റവും വലിയ സുഖവും അതുതന്നെ........ ഞാൻ ഇവിടിരുന്ന് എഴുതുകയാണ്......അടുക്കളയിൽനിന്നും പൂച്ച വന്ന് എൻെറ മുഖത്തേക്കു നോക്കി അൽപനേരം നിന്നു. എന്തു വിചാരിച്ചിട്ടോ മുറിയുടെ വരാന്തയുടെ മൂലയ്ക്കു പോയി. അത് ഉറങ്ങി. നാളെ രാവിലെ അത് അങ്ങയെ കാണും, നാളെ വൈകിട്ടും.....അതു ജീവിക്കുന്നിടത്തോളം കാലം എന്നും അങ്ങയെ കാണും......ഞാൻ പോകയാണ്, കാരണം പോകയല്ലാതെ എൻെറ മുമ്പിൽ മറ്റൊരു പോംവഴിയില്ല. പോകുന്ന സമയം എനിക്ക് ആരോടും പരാതിയില്ല. ആരോടും ദേഷ്യമോ ദോഷമോ ഇല്ല. അങ്ങ് ആ മുറിയിൽ എന്തു നിശ്ചിന്തനായി ഉറങ്ങുന്നു! സുഖനിദ്രയുടെ ശബ്ദം ഇടയ്ക്കിടെ എൻെറ കാതുകളിൽ അസ്പഷ്ടമായി കേൾക്കാം. അങ്ങയുടെ മുറിയിലെ വാതിൽ, കാറ്റടിച്ചിട്ടാവാം പെട്ടെന്നു ശബ്ദിച്ചു. മുറിയിൽ കടന്നു വളരെ സാവധാനം അങ്ങയുടെ മുഖത്തു സ്പർശിച്ചിട്ട് അതുപോയിക്കാണും. ഇവിടെ ഇരുന്നു കളളനെപ്പോലെ പതുക്കെ അങ്ങയുടെ മുറിയിൽ കടക്ക

ണമെന്നാണ് എന്റെ ആഗ്രഹം. അടുത്തുവന്നിട്ട് എന്നെന്നേക്കുമായി അങ്ങയുടെ നെറ്റിയിലെ വിയർപ്പു തുടയ്ക്കണം...... ജീവിതത്തിൽ ഞാൻ അങ്ങയെ ആഗ്രഹിച്ചു. പക്ഷേ അവകാശപ്പെട്ടില്ല. എല്ലായ്പ്പോഴും തൊട്ടടുത്തുവന്നിട്ടും എന്നെങ്കിലും 'നേടും' എന്ന പ്രതീക്ഷ ഇതുവരെ മനസ്സിൽ കൊണ്ടു നടന്നു. ഇപ്പോൾ എന്റെ അന്തിമമായ ആ മൂലധനവും നശിച്ചു. .....അങ്ങയുടെ മുറിയിൽ ഇരുട്ടാണ്. പോകുമ്പോൾ അവസാനമായി അങ്ങയുടെ മുഖവും കാണാൻ കഴിയുന്നില്ല. കുറെനേരംകൂടി കഴിഞ്ഞാൽ നേരം പ്രഭാതമാകും. അങ്ങേയ്ക്ക് എല്ലാം വ്യക്തമായി കാണാം, പക്ഷേ എനിക്കു വയ്യ. ജീവിതം മുഴുവൻ ഇതേപോലെ ഇരുട്ടിൽ അങ്ങയുടെ പുഞ്ചിരിക്കുന്ന മുഖം ഓർമ്മിച്ചുകൊണ്ട് എനിക്കു ധൈര്യം നേടേണ്ടി വരും. അങ്ങയോടു പറഞ്ഞിട്ട് പോകണമെന്ന് എനിക്ക് അതിയായ ആഗ്രഹം ഉണ്ട്. പക്ഷേ ഇതറിഞ്ഞാൽ അങ്ങ് എന്നെ പോകാൻ അനുവദിക്കുമോ? എന്റെ സീമാതീതമായ അത്യാഗ്രഹത്തിനു പ്രായശ്ചിത്തം ചെയ്യാൻ എന്നെ അങ്ങ് അനുവദിക്കുമോ?

എന്നെ കൂടുതൽ അന്വേഷിക്കരുത്. ഈ നിർഭാഗ്യവതിക്കുവേണ്ടി വെറുതെ നെട്ടോട്ടം നടത്തി വിഷമിക്കരുത്. അങ്ങേയ്ക്കെന്തെങ്കിലും വന്നാൽ ഇനി ചോദിക്കാൻ ആരാണുണ്ടാവുക? ഇന്ന് അങ്ങയോടു ഞാൻ യാത്ര ചോദിക്കുന്നു. ഈ വീട്ടിലെ ഓരോ മൺതരിയോടുപോലും ഞാൻ എന്നെന്നേക്കുമായി യാത്ര ചോദിക്കുകയാണ്. പ്രഭാതനക്ഷത്രം പ്രത്യക്ഷപ്പെടാൻ തുടങ്ങി. നേരം പുലരാൻ ഇനി അധികം സമയമില്ല. അൽപം കഴിഞ്ഞാൽ ഇരുട്ടത്തും വഴി കാണാൻ പറ്റും. പക്ഷേ ആ ഇരുട്ടിൽ, ഇരുട്ടിനെക്കാളും വില കുറഞ്ഞ എന്റെ ശരീരം എന്നെന്നേക്കുമായി നഷ്ടപ്പെടും.......... ഞാൻ പോകയാണ്. സതി എന്നൊരാൾ ഉണ്ടായിരുന്നുവെന്ന് ഇനി ഓർമ്മിക്കരുത്. വെറുതെ അതൊക്കെ വിചാരിച്ച് ശരീരം കൂടുതൽ കഷ്ടപ്പെടുത്തരുത്. എന്റെ സ്വർണ്ണമല്ലേ അങ്ങ്!"

ഇരുട്ടത്ത് പതുക്കെ നടന്നു മുറിയ്ക്കു വെളിയിലെത്തി ശ്രദ്ധിച്ച് നാലുപാടും ഒന്നുനോക്കി. എങ്ങും ആരും ഇല്ല. പതുക്കെപ്പതുക്കെ നടന്ന് നാഥൻചേട്ടന്റെ ഉറക്കമുറിയുടെ വാതിൽക്കൽ പോയി നിന്നു. എന്നത്തേയുംപോലെ വാതിൽ ചാരിയിട്ടുണ്ട്. ശ്വാസം അടക്കിപ്പിടിച്ച് ഞാൻ അകത്തേക്കു നോക്കി. ഇരുട്ടിൽ ഒന്നും കണ്ടില്ല. അതും നന്നായി. എന്തു വിഷമിച്ചാണ് ഇന്നു മനസ്സിനെ നിയന്ത്രിച്ച് അദ്ദേഹത്തിന്റെ നൻമക്കുവേണ്ടി ഇവിടെനിന്നും വിട പറയുന്നത്. ഇപ്പോൾ അദ്ദേഹത്തിന്റെ രൂപം കണ്ടാൽ എന്റെ മനസ്സിന്റെ ധൈര്യം നഷ്ടപ്പെടും. പിന്നെ പോകാൻ പ്രയാസമാവും.

അവിടെ വാതിൽക്കൽ കുനിഞ്ഞ് നമസ്കരിച്ചു. ഇത്രയുംകാലം മനസ്സിൽ സൂക്ഷിച്ചുവച്ചിരുന്ന ധൈര്യവും കഠോരതയും നിമിഷനേരംകൊണ്ട് തകർന്നുപോയി. കരച്ചിൽ അടക്കിക്കൊണ്ട് അവി

ടെനിന്നും ഞാൻ ഓടി. ഉമ്മറപ്പടിയും കടന്ന് ഞാൻ പുറത്തേക്കു പോയിനിന്നു.

മുകളിൽ വെള്ളിനക്ഷത്രങ്ങൾ പതിച്ച ആ അസീമ സ്വർഗ്ഗത്തിനു താഴെയായി ഈശ്വരൻെറ സൃഷ്ടിയിൽ ഞാൻ ഇന്ന് ഒറ്റയ്ക്കായി മരിക്കാൻ പോകുമ്പോൾപോലും "കഷ്ടം" എന്നു പറയാൻപോലും ആരുമില്ല. ജീവിതത്തിൽ എനിക്ക് എന്താണു കിട്ടാത്തത്! പക്ഷേ ഈ ഹതഭാഗ്യ എന്തൊക്കെ സഹിച്ചു? അവസാനം ജീവിതത്തിൻെറ ഒരന്തിമ ലക്ഷ്യം എന്നു കരുതി, ഈ കാൽക്കൽ അഭയം ചോദിച്ചു. പക്ഷേ ഈശ്വരൻ ആ അഭയവും തട്ടിത്തെറിപ്പിച്ചു.

വെളിയിൽ തറയുടെ ഭിത്തിയിൽ തലചായ്ച്ചുകൊണ്ട് ഞാൻ ആലോചിച്ചു--ഒരു ഭയങ്കര ധൂമകേതുവിനെപ്പോലെ ഞാൻ ആരെയൊക്കെ നോക്കിയോ അവരെ മുഴുവൻ നശിപ്പിക്കാതെ ഞാൻ വിട്ടില്ല.

ഇരുട്ടിൻെറ വിസ്തൃതസാമ്രാജ്യത്തിൽനിന്നും വീണ്ടും ഒരിക്കൽകൂടി കുറുക്കൻമാർ ഓരിയിട്ടു. നേരം പുലരാൻ ഇനി താമസമില്ല. ഞെട്ടിക്കൊണ്ട് ഞാൻ ഇറങ്ങി. നക്ഷത്രങ്ങളുടെ പ്രകാശത്തിൽ വീട്ടിലേക്ക് ഒന്നുകൂടി നോക്കി. എന്നിട്ട് വേഗം മുമ്പോട്ടു നടന്നു. വഴിയുടെ ഇരുവശവും വൃക്ഷങ്ങൾ ഇരുട്ടിൽ തൂണുപോലെ നിൽക്കുന്നുണ്ടായിരുന്നു. ഇടയ്ക്കിടെ മിന്നാമിനുങ്ങ് വെള്ളിനക്ഷത്രങ്ങൾപോലെ മിന്നിക്കൊണ്ടിരുന്നു. ഞാൻ ഒരേ മട്ടിൽ വഴിയെ മുമ്പോട്ടു നടന്നുകൊണ്ടിരുന്നു. ഈ ജൻമത്ത് ആ വഴി അവസാനിക്കുകയില്ല എന്നു തോന്നി. എപ്പോഴോ അൽപം പ്രകാശം കണ്ടു. ഇരുട്ട് മങ്ങിത്തുടങ്ങിയപ്പോഴേക്ക് ഗ്രാമം കാണാറായി. നടന്നുനടന്നു ക്ഷീണിച്ച് ഒരിടത്തു ഞാൻ നിന്നു. മുമ്പിൽ നദിയായിരുന്നു...........

Printed at Pressworks, 1813 Chandrawal Road, Delhi - 110 007